# നമ്പൂതിരിമാർ.




പ്രസാധകൻ

പാറയിൽ രാമൻ നമ്പൂതിരി.

# നമ്പൂതിരിമാർ.

പ്രസാധകൻ

പാറയിൽ രാമൻ നമ്പൂതിരി.



1093.

തൃശ്ശിവപേരൂർ മംഗളോദയം കമ്പനിയിൽ
അച്ചടിച്ചത്.



വില ഉറുപ്പിക 1.

# പ്രസ്താവന.

---

യോഗക്ഷേമവായനശാലയുടെ വാൎഷികോത്സവാവസരത്തിൽ നമ്പൂതിരിസമുദായത്തെ നിൎവ്വ്യാജമായി സ്നേഹിക്കുന്ന പല മഹാന്മാരും സമ്മാനമായി അയച്ചുതന്നവയും സമുദായചരിത്രം സമുദായപരിഷ്കാരം എന്ന വിഷയങ്ങളെ പ്രതിപാദിക്കുന്നവയുമായ പ്രബന്ധങ്ങൾക്കാണ് ഇപ്പുസ്തകത്തിൽ മാന്യസ്ഥാനം കൊടുത്തിരിക്കുന്നത്; എന്നാൽ പ്രമാണികളായ കൂട്ടുകാരെക്കിട്ടായ്ക കാരണം അൎഹതയുണ്ടെങ്കിലും അവസരം വരാതെ ഒളിവിൽ കിടന്നിരുന്ന ചില ചില്ലറപ്രബന്ധങ്ങൾക്കും ഇതിൽ സ്ഥലം അനുവദിച്ചിട്ടില്ലെന്നില്ല.

ഒരു സമുദായത്തെ ഭാവിശ്രേയസ്സിന്നു വേണ്ടപ്പെട്ട മാൎഗ്ഗത്തിൽ നയിക്കേണമെങ്കിൽ അതിന്റെ പൂൎവ്വസ്ഥിതിയും വൎത്തമാനാവസ്ഥയും അറിയാതെ നിവൃത്തിയില്ലെന്നുള്ള കാൎയ്യം നിൎവ്വിവാദമാണ്. സമുദായത്തിന്റെ പൂൎവ്വചരിത്രവും തൽകാലാവസ്ഥയും യഥാൎത്ഥമായും സൂക്ഷ്മമായും അറിയാതെ തുടങ്ങുന്ന ഉൽകൎഷപ്രയത്നങ്ങൾ ആകാശത്തിൽ പ്രാസാദം നിൎമ്മിക്കുന്ന മാതിരിയാണെന്നുതന്നെ പറയാം. അതുകൊണ്ടു സമുദായത്തിന്റെ പൂൎവ്വചരിത്രത്തേയും തൽകാലസ്ഥിതിയിലുള്ള ഗുണദോഷങ്ങളേയും വിശദമായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ഭാവിശ്രേയസ്സിന്നുതകുന്ന വിജ്ഞാനത്തെ നല്കുന്നതാകയാൽ അവ എത്രതന്നെയുണ്ടായാലും അധികമായിപ്പോയെന്നു വരികയില്ല. ഈ സ്ഥിതിക്കു സമുദായചരിത്രവും പരിഷ്കരണസരണിയും കാണിപ്പാനായി ഒന്നാമതായി പുറപ്പെടുന്ന ഇപ്പുസ്തകത്തെ സമുദായനേതാക്കന്മാർ എത്രത്തോളം ആദരിക്കേണ്ടതാണെന്നുള്ള സംഗതിയിൽ രണ്ടു പക്ഷമുണ്ടാവുകയില്ല.

ചരിത്രലേഖനത്തിലുണ്ടായിരുന്ന ഔദാസീന്യം ഇന്ത്യക്കാരെ മുഴുവൻ ബാധിച്ചിട്ടുള്ള ദോഷമാണെന്നിരിക്കിലും അതിലും നമ്പൂതിരിമാൎക്കുതന്നെയാണ് വലിയ പങ്കിന്നവകാശം. അതുകൊണ്ട് ഐതിഹ്യങ്ങളെ അവലംബിച്ചും അനുമാനങ്ങളെ ആശ്രയിച്ചും ചരിത്രം നിൎമ്മിക്കേണ്ടിവന്നിട്ടുണ്ട്. അങ്ങിനെ നിൎമ്മിക്കേണ്ടിവരുമ്പോൾ ചില സന്ദൎഭങ്ങളിൽ മനോരാജ്യംകൊണ്ടു മാത്രമായി ചില കല്പനകൾ വന്നുപോകുവാനെളുപ്പവുമുണ്ട്. അതുപോലെതന്നെ പരിഷ്കാരേച്ഛയുടെ പരമകാഷ്ഠയിലെത്തീട്ടുള്ളവരുടെ തൽകാലാവസ്ഥാവൎണ്ണനത്തിൽ അതിശയോക്തി ധാരാളം വന്നുപോവാവുന്നതാണ്. ദോഷങ്ങളുടെ പരിഹാരമാൎഗ്ഗങ്ങൾ മറുപുറം കാണാതെ പറഞ്ഞുപോവാനും എളുപ്പമുണ്ട്. എന്നാൽ പുസ്തകാകൃതിയിൽ പുറത്തു വരുന്ന പ്രബന്ധങ്ങളെ പലതവണ വായിച്ചു മനസ്സിലാക്കി വിവദിച്ചും വിമൎശിച്ചും ആലോചിച്ചും അന്വേഷിച്ചും വാസ്തവമറിയാവുന്നതുകൊണ്ടു മേല്പറഞ്ഞ ദോഷങ്ങൾ വന്നിട്ടുണ്ടെങ്കിൽ അതിനെല്ലാം പരിഹാരവുമുണ്ടെന്നുവെച്ചു സമാധാനിക്കാം.

ഒരു കാലത്ത് എല്ലാംകൊണ്ടും ഉൽകൃഷ്ടനിലയിൽ എത്തിയിരുന്നതും കാലചക്രത്തിന്റെ പരിവൎത്തനത്താൽ ഇന്നു ദിവസംപ്രതി കീഴ്പ്പോട്ടു പോകുന്നുണ്ടെങ്കിലും ആ വസ്തുത ധരിക്കാതെ പുരാതനമഹിമയെ പലതവണ ചവ്ണംചെയ്തും അന്യന്മാർ പുച്ഛരസത്തോടെ നോക്കുമാറ് ആ മഹിമയുടെ ഉച്ഛിഷ്ടങ്ങളെ അസ്ഥാനത്ത് അഭിനയിച്ചും തങ്ങൾ അഭിജാതന്മാരാണെന്നുള്ള ധാരണകൊണ്ടു തൃപ്തിപ്പെട്ടും ലോകഗതിയിൽനിന്നു വിലകിനില്ക്കുന്നതുമായ ഈ സമുദായത്തിന്നു ജീവിതായോധനത്തിൽ വന്നുകൊണ്ടിരിക്കുന്ന പരാജയങ്ങൾ തൽകാലം ദുസ്സഹങ്ങളായി തോന്നാമെങ്കിലും അതുകളിൽനിന്നു ശാശ്വതങ്ങളായ ചില ഗുണങ്ങൾ ഉണ്ടാവാതെ കഴികയില്ല. ഒരു പത്തുകൊല്ലത്തിന്നിപ്പുറം നമ്പൂതിരിസമുദായത്തിൽ വന്നിട്ടുള്ള പരിണാമങ്ങളെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുന്ന

ഏതൊരാൾക്കും ഈ വസ്തുത വിശദമാകുന്നതാണ്. ഇക്കാലത്തിന്നുള്ളിൽ ഉണ്ടായിട്ടുള്ള പ്രബോധത്തിന്ന് ഈ പുസ്തകം തന്നെ സാക്ഷിയാണല്ലോ.

ഉന്നതിക്കായി ശ്രമിക്കുമ്പോൾ പ്രതിബന്ധങ്ങളും പരാജയങ്ങളും നേരിടുന്നതു പ്രകൃതിധർമ്മമാണ്. അവയെ ജയിച്ച് നിലനില്ക്കുവാൻ കഴികയില്ലെങ്കിൽ ആ ഉന്നതി ഉന്നതിയെന്ന പേരിനെ അർഹിക്കുന്നതേ ഇല്ല. പ്രകൃതിയിലുള്ള ഒരോ പദാർത്ഥങ്ങളും സ്വോൽകർഷത്തിന്നായി മത്സരിക്കുന്നു. ആ മത്സരത്തിൽ ദുർബ്ബലങ്ങളായവ നശിക്കുകയോ കീഴടങ്ങുകയോ ചെയ്യുന്നു. ബലിഷ്ഠങ്ങളായവ വിജയം നേടുന്നു. ഇതാണു പ്രപഞ്ചഗതിയുടെ തത്ത്വം. അതുകൊണ്ടു നമ്പൂതിരി സമുദായത്തിന്ന് ഇനിയും ഉൽകൃഷ്ടജീവിതത്തിന്നവകാശം സിദ്ധിക്കേണമെങ്കിൽ അതിന്നുള്ള ശക്തി ആ സമുദായത്തിന്നുണ്ടെന്നു പ്രത്യക്ഷമായിവരണം. അതു പ്രത്യക്ഷമാക്കുവാനുള്ള സ്പൃഹണീയങ്ങളായ സന്ദർഭങ്ങളായിട്ടാണ് ഇപ്പോൾ വരുന്ന പ്രതിബന്ധങ്ങളേയും പരാജയങ്ങളേയും കരുതേണ്ടത്. അല്ലാതെ അവയിൽ ബുദ്ധിക്ഷയത്തിന്നോ നിരാശക്കോ യാതൊരു കാരണവും ഇല്ല.

രണ്ടു വാക്കുകൂടി പറവാനുണ്ട്. ഏതു രാജ്യത്തും ഏതുകാലത്തും ബുദ്ധി, ഉത്സാഹം, ധനം ഇതുകളുടെ വില ഇല്ലാതാകയില്ല. ഒരു കാലത്തു നമ്പൂതിരിസമുദായത്തിന്ന് ഉൽകർഷമുണ്ടായിട്ടുണ്ടെങ്കിൽ അത് ഈ ശക്തികളുടെ ഫലമായിരിക്കണം. ഇപ്പോൾ ക്ഷയോന്മുഖങ്ങളായ ഈ ശക്തികളെ വീണ്ടും വർദ്ധിപ്പിക്കുന്നതായാൽ ആ നിലതന്നെ ഇനിയും നേടാവുന്നതാണ്. രാജാവു രാജ്യം ഭരിച്ചാലും പ്രജകൾ രാജ്യം ഭരിച്ചാലും ഈ ശക്തികൾക്കു വിലവെക്കാതെ കഴികയില്ലെന്നുള്ള ബോധത്തോടെ നമ്പൂതിരിമാർ തങ്ങളുടെ കാര്യം നോക്കിത്തുടങ്ങിയാൽ എല്ലാ അനർത്ഥങ്ങൾക്കും പരിഹാരമായി; എല്ലാ അഭ്യുദയങ്ങൾക്കും രാജമാർഗ്ഗവും തെളിഞ്ഞു.

തങ്ങളുടെ വിലയേറിയ സമയം വിനിയോഗിച്ചു വിജ്ഞേയാംശങ്ങൾ നിറഞ്ഞ പ്രബന്ധങ്ങൾ എഴുതി അയച്ചു സമുദായനേതാക്കന്മാരെ സഹായിച്ച മഹാശയന്മാരോട് അവൎക്കുവേണ്ടി അനേകം വന്ദനങ്ങൾ പറയുന്നതോടുകൂടി ഈ പ്രബന്ധങ്ങളെ പരിശോധിച്ചു പുസ്തകാകൃതിയിൽ പ്രസിദ്ധപ്പെടുത്തുന്നതിൽ ഉപദേശങ്ങളും സഹായങ്ങളും ചെയ്തുതന്ന പി. എസ്സ്. അനന്തനാരായണശാസ്ത്രി, കെ. വാസുദേവൻമൂസ്സത് എന്നിവരോട് എനിക്കുള്ള കൃതജ്ഞതയേയും പ്രകാശിപ്പിച്ച് ഈ പ്രസ്താവനയെ ഉപസംഹരിക്കുകയും ഈ പുസ്തകത്തെ മഹാജനങ്ങൾക്ക് ഉപഹരിക്കുകയും ചെയ്തുകൊള്ളുന്നു.

ഇപ്പുസ്തകത്തിന്റെ ആവിൎഭാവത്തെ സമുദായസ്നേഹികൾ എത്രത്തോളം ആദരിക്കുന്നുണ്ടെന്നറിഞ്ഞിട്ടുവേണം സമുദായത്തിനുപകാരപ്രദങ്ങളായ പല പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുവാനുള്ള ശ്രമം തുടങ്ങുവാനെന്നാണ വായനശാലാപ്രവൎത്തകന്മാരുടെ പ്രതീക്ഷ എന്നുകൂടി സമുദായസ്നേഹികളെ ഈയവസരത്തിൽതന്നെ അറിയിക്കുകയും ചെയ്യുന്നു.

തൃശ്ശിവപേരൂർ,
93 മീനം 1-ാംനു-

പാറയിൽ രാമൻ നമ്പൂതിരി
യോഗക്ഷേമവായനശാലാസിക്രട്ടറി.



# വിഷയാനുക്രമം

## നമ്പൂതിരിമാരും

# പെരുമാക്കന്മാരും.

---

### പ്രാരംഭം

---

ശ്രീപരശുരാമസ്വാമിയാൽ നമ്പൂതിരിമാൎക്കു ദാനമായിക്കൊടുക്കപ്പെട്ട കേരളരാജ്യത്തെ ഭാൎഗ്ഗവസ്മൃതിവിഹിതനീതിക്കനുസരിച്ച് ഏറിയകാലം അവർ ഭരിച്ചിരുന്നുവെന്നും, ക്രിസ്ത്വാബ്ദത്തിന്ന് അനവധി നൂറാണ്ടുകൾക്കു മുമ്പുതന്നെ അവൎക്കു കേരളത്തിലുണ്ടായിരുന്ന സ്ഥാനവും വൃത്തിയും എത്രയും ശ്രേഷ്ഠതരങ്ങളായിരുന്നുവെന്നും, അവരിൽ വിളങ്ങിക്കൊണ്ടിരുന്ന ബ്രഹ്മതേജസ്സ് വിദേശീയന്മാരെപ്പോലും വിസ്മയഭരിതരാക്കിത്തീൎത്തിരുന്നുവെന്നും, രാജ്യശ്രേയസ്സിന്ന് ആസ്പദമായ ധൎമ്മാനുഷ്ഠാനനിലയ്ക്കു അനുഗുണമായവിധം അവർ അക്കാലം നയിച്ചിരുന്ന ജീവിതം പരമോൽകൃഷ്ടമായിരുന്നുവെന്നുമുള്ള ചരിത്രങ്ങളെല്ലാം സുപ്രസിദ്ധങ്ങളായവയാണല്ലൊ. നമ്പൂതിരിമാരുടെ ആ ഭരണകാലമാണ് 'ഗ്രാമഭരണകാലം' എന്നു സാധാരണയായിപ്പറയപ്പെട്ടുവരുന്നത്.

തപസ്സ്വാദ്ധ്യായാദിവൈദികാചാരങ്ങൾക്ക് അല്പമെങ്കിലും വൈകല്യം വരുത്താതെ കേരളഭരണത്തെ ബഹുകാലത്തോളം നമ്പൂതിരിമാർ തന്നെ നിൎവ്വഹിച്ചുവന്നുവെങ്കിലും, പ്രകൃതിയുടെ നിത്യധൎമ്മമായ പരാവൎത്തനത്തിന്റെ ശക്തിയാൽ മററു സമുദായങ്ങൾക്കെന്നപോലെ പ്രസ്തുതസമുദായത്തിനും കാലാന്തരത്തിൽ ചില മാററങ്ങൾ സംഭവിക്കയാൽ, ഭരണാധികാരികളായ നമ്പൂതിരിശ്രേഷ്ഠന്മാരുടെ

ശ്രദ്ധ സത്യം, ധൎമ്മം, യോഗക്ഷേമം മുതലായ വിഷയങ്ങളിലേക്കാൾ നിസ്സാരങ്ങളും സ്വാതന്ത്ര്യപരങ്ങളുമായ ലൌകികകാൎയ്യങ്ങളിൽ പതിയുകയും, ഒടുവിൽ തൽഫലമായി ഗ്രാമഭരണം അത്യന്തം ശോച്യാവസ്ഥയിലായിത്തീരുകയും ചെയ്തു.

## തിരുനാവായിലെ നമ്പൂതിരിസഭ

നമ്പൂതിരിമാരുടെയിടയിൽ നിൎഭാഗ്യവശാൽ അങ്കുരിച്ച ഐകമത്യക്കുറവിനാലും കക്ഷിവഴക്കിനാലും മററും രാജ്യഭരണത്തിന്നു ഗൌരവമായ ചില ന്യൂനതകൾ തട്ടുകയും, അവയെ പരിഹരിച്ചു ശരിപ്പെടുത്തുവാൻ അവൎക്കു ഒരു വിധത്തിലും സാധിക്കാതെ വരികയും ചെയ്തപ്പോൾ, ഭരണകാൎയ്യങ്ങൾ മേലിൽ ഭംഗിയായി നടത്തേണ്ടതെങ്ങിനെയെന്നാലോചിപ്പാൻ തിരുനാവായവെച്ച് ഒരു മഹാസഭ കൂടി. സഭയിൽനിന്ന് ചില നിശ്ചയങ്ങളും ചെയ്തു.

1. ഗ്രാമഭരണം തൃപ്തികരമായി നടന്നുകാണാഞ്ഞതിനാലും, നാട്ടുരാജാക്കന്മാരിൽ ഭരണസാമൎത്ഥ്യമുള്ളവരുടെ കുറവു നിമിത്തവും, മേലിൽ പരദേശങ്ങളിൽനിന്നു രാജ്യഭരണപടുക്കളായ ക്ഷത്രിയരെ കൂട്ടിക്കൊണ്ടുവന്ന് അവരുടെ സഹായത്തോടുകൂടി കേരളത്തെ ഭരിക്കുക.

2. പന്ത്രണ്ടിൽതികൊല്ലം കൂടുമ്പോൾ കൎക്കിടകവ്യാഴത്തിൽ മാഘമാസത്തിൽ തിരുനാവായ വെച്ചു നടത്തിവരുന്ന മഹോത്സവത്തിൻെറ ദിവസമായ പൂയം നാളിൽ 'പൂക്കൈതക്കൽ' ക്ഷേത്രത്തിൽവെച്ചു രാജാക്കന്മാൎക്കു 'കുലശേഖരൻ' എന്ന മുദ്രയും 'പെരുമാൾ' എന്ന സംജ്ഞയും കൊടുക്കുക.

3. ഒരു രാജാവിനെ ഒരു വ്യാഴവട്ടകാലം മാത്രം പെരുമാളാക്കിയവരോധിക്കുക.

4. കേരളത്തെ നാലു ഖണ്ഡങ്ങളായി ഭാഗിച്ച് ആ ഖണ്ഡങ്ങളിൽ പെരിഞ്ചെല്ലൂര്, പന്നിയൂര്, ചെങ്ങനിയൂര്, പറവൂര് എന്ന നാലു ഗ്രാമങ്ങളിൽ നിന്നു നാലു നമ്പൂതിരി

മാരെ വൈസരായിസ്ഥാനം വഹിക്കുന്ന പെരുമാക്കന്മാരുടെ കീഴിൽ ക്ലിപ്തകാലത്തേക്കു ഗവൎണ്ണർമാരുടെ നിലയിൽ ജോലിനോക്കുവാൻ നിയമിക്കുകയും, അവക്കു 'തളിയാതിരിമാർ' എന്ന സ്ഥാനം കൊടുക്കുകയും ചെയ്യുക.

5. 12 കൊല്ലം കഴിയുന്നതിനുമുമ്പായിട്ടു ഒരു പെരുമാൾ ഉദ്യോഗം രാജിവെച്ചു പോകയോ, അഥവാ മരിച്ചു പോകയൊ ചെയ്യുന്നതായാൽ, പിന്നത്തെ മാമാങ്കംവരെയും തളിയാതിരിമാർ തന്നെ കാൎയ്യാദികൾ അന്വേഷിക്കുക.

6. ക്ലിപ്തകാലത്തിനുശേഷം പെരുമാക്കന്മാർ സ്വരാജ്യങ്ങളിലേക്കു തിരിച്ചുപോകയോ അല്ലാത്തപക്ഷം മരുമക്കത്തായം സ്വീകരിച്ചു മലയാളത്തിൽ കുടുംബസഹിതം സ്ഥിരമായിപ്പാൎത്തുകൊള്ളുകയോ ചെയ്യുക.

ഈ നിശ്ചയങ്ങൾക്കനുസരിച്ചു നമ്പൂതിരിമാരിൽ ഗ്രാമാദ്ധ്യന്മാർ പരദേശത്തിൽ ചെന്നു കാൎയ്യശേഷിയുള്ള രാജാക്കന്മാരെ ക്ഷണിച്ചുകൊണ്ടു വന്നു കേരളത്തിൽ വാഴിച്ചിട്ടുണ്ടെന്നുള്ളതിനു പല രേഖകളും കാണ്മാനുണ്ട്.

## പെരുമാക്കന്മാരുടെ വാഴ്ചക്കാലം
## (ക്രി. മു 113— ക്രി. ശേ 343)

നമ്പൂതിരിമാർ കേരളഭരണത്തെ പെരുമാക്കന്മാരിൽ സമൎപ്പിച്ചത് കലിവൎഷം 2988-ൽ ആണെന്നു 'ഭദ്രധ്വരാം' എന്ന അന്നത്തെ കലിസംഖ്യയിൽനിന്നും, ഭാസ്കരരവിവൎമ്മനെന്ന ഒടുക്കത്തെ ചേരമാൻപെരുമാൾ രാജ്യത്തെ അദ്ദേഹത്തിൻെറ മക്കൾക്കും മരുമക്കൾക്കും മററുമായി ഭാഗിച്ചുകൊടുത്തതു 'ഭൂവിഭാഗഃ' എന്ന വാക്യത്തിൽ നിന്ന് കലിവൎഷം 3444-ൽ ആണെന്നും വ്യക്തമാകുന്നതുകൊണ്ട് പെരുമാക്കന്മാർ ആകെ 456 സംവത്സരകാലം പരശുരാമക്ഷേത്രത്തെ ഭരിച്ചിരുന്നുവെന്നു വിചാരിക്കാവുന്നതാണ്.

## കോട്ടപ്പടികളും തളികളും

പെരുമാക്കന്മാരുടെ വാസസ്ഥലങ്ങൾ അവരിൽ ഓ

രാജാക്കന്മാരുടേയും സുഖത്തിന്നും ഇഷ്ടത്തിന്നനുസരിച്ച് തുളു ദേശം, മംഗലാപുരം, തളിപ്പറമ്പു, വളപട്ടണം, അയല്ലൂര്, കൊടുങ്ങല്ലൂര്, കന്നേററി, വേണാട്, കന്യാകുമാരി എന്നി ങ്ങനെ പലേടങ്ങളിലുമായി മാററിക്കൊണ്ടിരുന്നു. അവരിൽ ചരിത്രപ്രസിദ്ധന്മാരായ വാഴുക്കാരുടെ കാലങ്ങളിൽ നിർമ്മി ക്കപ്പെട്ടവയായ ഏട്ടിക്കൊളംകോട്ട, ഏഴിക്കോട്ട, വളപട്ടണ ത്തുകോട്ട, ഹരിശ്ചന്ദ്രൻകോട്ട, വാരിശ്ശേരിക്കോട്ട, നിറുംകൈ തക്കോട്ട തുടങ്ങിയ ഏറിയ കോട്ടപ്പടികളുടെ ഇടിഞ്ഞുപൊളി ഞ്ഞുകിടക്കുന്ന ശകലങ്ങൾ ഇന്നും കാണ്മാനുണ്ട്. ആ കാല ത്തിൽ തളിയാതിരിമാരായ നമ്പൂതിരിമാർ ഗവർണ്ണർമാരുടെ നിലയിൽ ഏല്പെട്ട രാജ്യകാര്യങ്ങൾ അന്വേഷിച്ചുവന്നിരുന്ന പ്രദേശങ്ങൾക്കുള്ള 'തളി'യെന്ന പേർ മലയാളത്തിൽ പല സ്ഥലങ്ങളിലും ഇപ്പോൾ കൂടി നിലനിന്നുവരുന്നു. നീലേശ്വ രം തളി, രാമന്തളി, തളിപ്പറമ്പു, കല്ലിശ്ശേരിത്തളി, കോഴി ക്കോട്ടുതളി, കൊടുങ്ങല്ലൂർത്തളി എന്നിവയെല്ലാം തളിയാ തിരിമാരുടെ കച്ചേരിസ്ഥലങ്ങളായിരുന്നുവെന്നു നാമമാത്ര ത്താൽ സ്പഷ്ടമാകുന്നു.

## മാമാങ്കം

പന്ത്രണ്ടു കൊല്ലം കൂടുമ്പോൾ തിരുനാവായവെച്ച് നട ത്തപ്പെട്ടുവന്നിരുന്ന 'മാമാങ്കവും' കേരളത്തിലെ രാജ്യഭരണ വും തമ്മിൽ വളരെ സംബന്ധപ്പെട്ടാണിരുന്നത്. കാരണം, അതാതുകാലത്തിൽ കേരളചക്രവർത്തിത്വം വഹിച്ചിരുന്ന ആൾക്കാണ് ആ മുപ്പതു ദിവസത്തെ മഹോത്സവം നടത്തു വാനുള്ള ബാദ്ധ്യസ്ഥത. ഇതു പരശുരാമനാൽ ഏല്പെട്ടുത്ത പ്പെട്ടതാണെന്നുള്ളതിന്നു ഹിന്തുക്കളുടെ പ്രമാണഗ്രന്ഥങ്ങളാ യ പുരാണങ്ങൾ തന്നെ സാക്ഷിയാണ്. 'മഹാമഖേമഹാ ദിവ്യേ ബൃഹന്നദ്യാംമനോഹര നവയോഗിപുരേഹിതമാഗ ച്ഛോദയഭൂമിപ". ഈ ഉത്സവം വ്യാഴം കർക്കിടകരാശിയിൽ നില്ക്കുന്ന കാലം മകരമാസത്തിൽ 'പൂയം' നക്ഷത്രംകൊ

ണ്ടാരംഭിക്കയും, കുംഭമാസത്തിൽ 'മകം' നക്ഷത്രംകൊണ്ട വസാനിക്കയും ചെയ്യുന്നു. മാമാങ്കം നടത്തിവന്ന സ്ഥലത്തിന്നു പണ്ടത്തെ പേർ 'വാകയൂര്' എന്നാകുന്നു. ഇതു തിരുനാവായക്ഷേത്രത്തിന്നു പടിഞ്ഞാറുഭാഗം പുഴയുടെ വടക്കേക്കരയിന്മേൽ കുറെ ഉയൎന്നുപരന്നുകിടക്കുന്ന സ്ഥലമാണ്. ഈ സ്ഥലത്തിൽ അനേകം ചടങ്ങുകളോടുകൂടി ഒരു 'മണിത്തറ' നിൎമ്മിക്കുകയും അതിന്മേൽ വെച്ചിട്ടുള്ള രത്നസിംഹാസനത്തിന്മേൽ സുമുഹൂൎത്തസമയത്തിൽ കേരളചക്രവൎത്തി കിരീടം ധരിച്ചിരിക്കുകയും, ആഴ്വാഞ്ചേരിത്തമ്പ്രാക്കൾ, അഷ്ടഗൃഹത്തിലാഢ്യന്മാർ, മററു മഹാബ്രാഹ്മണർ ഇവരെല്ലാം അവിടത്തെ ശിരസ്സിൽ അരിയിട്ടു അനുഗ്രഹിക്കുകയും ചെയ്തിരുന്നു.*

ക്രിസ്തുവിന്നുമുമ്പു 113-ാമാണ്ടു വരെയും മാമാങ്കോത്സവം നടത്തിവന്നതു കോലത്തിരിരാജാവായിരുന്നുവെങ്കിലും, പെരുമാക്കന്മാരുടെ വാഴ്ചക്കാലം മുതൽ ഇതു അവരുടെ അധികാരത്തിൽ പെട്ടു. അതിന്നുശേഷം ഒടുവിലത്തെ പെരുമാളായ ഭാസ്കരരവിവൎമ്മമഹാരാജാവ് കേരളത്തെ ഖണ്ഡംഖണ്ഡമാക്കി ഭാഗിച്ചു നാട്ടുരാജാക്കന്മാൎക്ക് ഏല്പിച്ചപ്പോൾ, ഈ ഉത്സവം നടത്തുവാനുള്ള അവകാശം ആ സ്ഥലത്തെ (തിരുനാവായെ) രാജാവായ വള്ളുവക്കോനാതിരിക്ക്, അല്ലെങ്കിൽ, ആറങ്ങോട്ടു രാജാവിന്നായിത്തീൎന്നു. ആ നിശ്ചയപ്രകാരം ക്രി. അ. 13-ാം നൂററാണ്ടുവരെക്ക് നടന്നും വന്നു. അപ്പോഴെക്ക് സാമൂതിരിരാജാക്കന്മാരുടെ ശക്തി കേരളരാജാക്കന്മാരിൽ എല്ലാവരിലും വെച്ച് അധികമായിത്തീരുകയാൽ അവർ കോനാതിരിയെ യുദ്ധത്തിൽ തോല്പിച്ച് മാമാങ്കം നടത്തുവാനുള്ള അധികാരം ബലാൽക്കാരേണ കൈവശപ്പെടുത്തി. അക്കാലംമുതൽ

---

* "ബ്രഹ്മന്നാസ്തൃത്തരതിര രത്നാലയമധ്യകാരാൽ
വജ്രവൈഡൂൎയ്യരത്നൈശ്ച കാരയാമംസമണ്ഡപം"

1743 ലെ മാമാങ്കത്തിന്നു കൂടി തിരുവിതാംകൂർ രാജാ വടക്കുമുള്ള എല്ലാ കേരളരാജാക്കന്മാരുടേയും 'ഉടയവർ' സ്ഥാനംവഹിച്ചതു സാമൂതിരിരാജാവായിരുന്നു. സാമൂതിരിയുടെ ഉടയവർസ്ഥാനത്തെസ്സമ്മതിച്ചവരെല്ലാം അടിമക്കൊടികൾ (Flags of fealty) അയച്ചിരുന്നു. ഈവക കൊടികൾ ഉത്സവകാലത്തിൽ നാട്ടേണ്ടുന്നസ്ഥലങ്ങൾ ഇന്നും പ്രത്യേകം കാണ്മാൻ കഴിയുന്നതാണ്. എന്നാൽ ധൈര്യശാലിയും, വാശിക്കാരനുമായ വള്ളുവനാട്ടുരാജാവുമാത്രം അടിമക്കൊടി അയക്കുന്നതിന്നുപകരം, ചാകുവാൻ ഒരുങ്ങുന്നവരായ 'ചാവര് പണിക്കന്മാരെ' അയക്കുകയായിരുന്നു പതിവ്. ഈ പണിക്കന്മാരുടെ പ്രവൃത്തി രണ്ടുവരിയായി നില്ക്കുന്ന സാമൂതിരിയുടെ അകമ്പടിക്കാരുടെ (മുപ്പതിനായിരത്തിൻേറയും, പതിനായിരത്തിൻേറയും) നടുവിൽകൂടി പോയി സാമൂതിരിയെ വെട്ടിക്കൊല്ലുവാൻ ശ്രമിക്കയാണ്. പക്ഷെ ചാവരുടെ ശ്രമം ഒരിക്കലെങ്കിലും സഫലമായതായി കേൾവിപോലുമില്ലതാനും.

പന്ത്രണ്ടിതകൊല്ലംകൂടുമ്പോൾ ഹരിദ്വാരം, കുംഭകോണം എന്നി പുണ്യസ്ഥലങ്ങളിലെപ്പോലെ 'നവയോഗിപുര'മെന്നു പ്രസിദ്ധമായ തിരുനാവായ വെച്ച് അതിഘോഷമായി നടത്തപ്പെട്ടുവന്നതായ മഹോത്സവത്തിന്നു പ്രാചീനകാലത്തിൽ 'മഹാമഖ'മെന്നു പറഞ്ഞുവന്നുവെങ്കിലും, കാലക്രമത്തിൽ ആ പേർ ലോപിച്ച് 'മാമാങ്കം' എന്നായിപ്പരിണമിക്കയും, 1743_ാമാണ്ടിലത്തെ മാമാങ്കത്തോടുകൂടി ഈ ഉത്സവം കഴിപ്പിച്ചുകൂട്ടുവാൻ നാഥനില്ലാതെ വരികയാൽ തീരെ നിന്നുപോകയും ചെയ്തു.

മാമാങ്കത്തെപ്പററി അധികവിവരത്തിന്നാഗ്രഹിക്കുന്നവർ, ഹാമിൽട്ടൻ, ജൊനാതൻ ഡങ്കൻ എന്നീ യൂറോപ്യന്മാരുംമററും എഴുതീട്ടുള്ള പുസ്തകങ്ങൾ വായിച്ചുകൊള്ളട്ടെ.

## രാജ്യഭരണസമ്പ്രദായം

പെരുമാക്കന്മാർ ഉദ്യോഗവലുപ്പത്താൽ സർവ്വാധികാര

കൎത്താക്കന്മാരായിരുന്നുവെങ്കിലും, അവൎക്ക് സ്വേച്ഛാധികാരം അനുവദിക്കപ്പെട്ടിരുന്നില്ല. അവർ പ്രധാനമന്ത്രിമാരായ നമ്പൂതിരിമാരുടെ ഉപദേശപ്രകാരം നടക്കേണ്ടവരായിരുന്നതേയുള്ളു. എന്നുതന്നെയല്ല, അവരെല്ലാം നമ്പൂതിരിമാരുടെ സമ്മതപ്രകാരം തിരഞ്ഞെടുത്തു നിയമിക്കപ്പെട്ടവരാകയാൽ, അവരുടെ ഹിതത്തിന്നു വിപരീതമായി വല്ലതും ചെയ്തുപോയാൽ, അതിന്നു തക്കശിക്ഷ അനുഭവിപ്പാനും സംഗതിയായിരുന്നു. ഏതുവിധവും ഒരു സ്വേച്ഛാധികാരപ്രമത്തത ഉണ്ടാവാതിരിക്കേണമെന്നു കരുതീട്ടായിരുന്നു അവരുടെ പട്ടാഭിഷേകസമയത്തിൽ "ഞാൻ പശുവേയും ബ്രാഹ്മണനേയും രക്ഷിച്ചുകൊള്ളാം. പ്രജകളുടെ ഹിതത്തിന്നു വിപരീതമായി യാതൊന്നും പ്രവൎത്തിക്കുന്നതല്ല. അഥവാ വല്ലതും പ്രവൎത്തിച്ചുപോയാൽ, എന്നെ സ്ഥാനഭ്രഷ്ടനാക്കിക്കൊള്ളുക" എന്ന വാചകംചൊല്ലി സത്യംകൂടി ചെയ്യിപ്പിച്ചിരുന്നത്. ആ പൌരാണികസമ്പ്രദായത്തെ പിന്തുടൎന്നും, അതേ സത്യവാചകത്തെ ഉച്ചരിച്ചുകൊണ്ടുമാണു കേരളത്തിലെ പ്രസിദ്ധരാജസ്വരൂപക്കാർ ഇപ്പോഴും 'അരിയിട്ടുവാഴ്ച' കഴിച്ചു സ്ഥാനാരോഹണംചെയ്തുവരുന്നത്. മാമാങ്കത്തിൻെറ അവസാനത്തിൽ മുമ്പിലത്തെ ഭൂമിച്ചാൎത്തുകളെല്ലാം റദ്ദാവുമെന്നു വിചാരിക്കപ്പെട്ടിരുന്നു. പിന്നത്തെ വാഴ്ചക്കാരനോടു ചാൎത്തുകൾ പുതുതായി വാങ്ങിയല്ലാതെ ഭൂമി കൈവശം വെച്ചനുഭവിപ്പാൻ മുൻകുടിയാന്മാൎക്ക് പാടുണ്ടായിരുന്നില്ല. എല്ലാ ആധാരങ്ങളിലും തീയതിചേൎത്തിരുന്നതു വ്യാഴവട്ടത്തെ, അതായത് മാമാങ്കത്തെ അനുസരിച്ചാണ്. ആ നടവടി മിക്കലേഖ്യങ്ങളിലും ഇന്നും കാണ്മാനുണ്ടല്ലോ.

## ചുമതലകളുടെ വിഭാഗം

മേല്പറഞ്ഞവിധത്തിലുള്ള പല നിബന്ധനകളാലും രാജ്യഭരണം ഈ പരിഷ്കൃതകാലത്തിലെപ്പോലെതന്നെ ആ പ്രാചീനകാലത്തിലും അതിവിശേഷമായി കെട്ടിമുറുക്കപ്പെട്ടിരുന്നു. കന്യാകുമാരിപ്രഭൃതി ഗോകൎണ്ണപൎയ്യന്തമുള്ള രാജ്യം ഒര

ണസൌകയ്യത്തിന്നുവേണ്ടി നാലുഖണ്ഡങ്ങൾ (സംസ്ഥാനങ്ങൾ) ആയി ഭാഗിക്കപ്പെട്ടിരുന്നു.

1 തുളുരാജ്യം— ഗോകൎണ്ണംമുതൽ പെരുമ്പുഴവരെ (വടക്കൻ കന്നടജില്ലയും, തെക്കൻ കന്നടജില്ലയിൽ ചന്ദ്രഗിരിപ്പുഴ (പെരുമ്പുഴ)വരെയുള്ള ഭാഗവും)

2 കൂപരാജ്യം— പെരുമ്പുഴമുതൽ പുതുപ്പട്ടണംവരെ (പുതുപ്പട്ടണം കോട്ടപ്പുഴയുടെവക്കത്ത് ഇപ്പോഴുമുള്ള ഒരു സ്ഥലമാകുന്നു.)

3 കേരളരാജ്യം— പുതുപ്പട്ടണംമുതൽ കന്നേററിവരെ. ('കന്നേററി' വടക്കേതിരുവിതാംകോട്ടിൽ കോട്ടയത്തിന്നു സമീപമാണ്.)

4 മൂഷികരാജ്യം— കന്നേററിമുതൽ കന്യാകുമാരിവരെ.

ഈ നാലുസംസ്ഥാനങ്ങളിലും നാലു നമ്പൂതിരിമാരെ ഗവൎണ്ണർമാരായും (തളിയാതിരി) നിശ്ചയിച്ചു. ഈ സംസ്ഥാനഗവർമേണ്ടുകളുടെ മേൽനോട്ടത്തിന്നായി 'തൃക്കണാമതിലകത്തിൽ' ഒരു തലസ്ഥാനഗവൎമ്മേണ്ടും സ്ഥാപിക്കപ്പെട്ടു. പൊതുവിലുള്ള നികുതി, സൈന്യഭരണം, നിയമപരിഷ്കരണം, ഈവകയെ സംബന്ധിച്ച കാൎയ്യങ്ങൾ നോക്കുന്നതായിരുന്നു തലസ്ഥാനഗവൎമ്മേണ്ടിൻെറ ബാദ്ധ്യത.

നിലനികുതി ചുമത്തൽ, അതിൻെറ പിരിവ്, വിദ്യാഭ്യാസം, വൈദ്യം, ഏൎപ്പാടുകൾ, ഗതാഗതമാൎഗ്ഗങ്ങൾ. ഇതുകളൊക്കെ സംസ്ഥാനഗവൎമ്മേണ്ടുകൾ നടത്തിവന്നു. എന്നാൽ ഈവക കാൎയ്യങ്ങളിലും തലസ്ഥാനഗവൎമ്മേണ്ട് പൊതുവിലുള്ള നിയമത്തെ ഉപദേശിക്കുകയും, ഉപദേശപ്രകാരം നടക്കുന്നുണ്ടോ എന്നു പരിശോധിക്കയും ചെയ്തിരുന്നു. സംസ്ഥാനഗവൎമ്മേണ്ടിൻെറ തീൎപ്പുകൾനിമിത്തം ഉദ്യോഗസ്ഥന്മാൎക്കോ നാട്ടുകാൎക്കോ സങ്കടം നേരിട്ടാൽ തലസ്ഥാനഗവൎമ്മേണ്ടിനോട് അപ്പീൽബോധിപ്പിക്കയും, ഈ ഗവൎമ്മേണ്ട് അതു ഭേദപ്പെടുത്തുകയും ചെയ്തിരുന്നു.

സംസ്ഥാനഗവമ്മേണ്ടുകൾക്കു കീഴിൽ മതസംബന്ധമായും, സമുദായാചാരസംബന്ധമായും, ഗ്രാമഭരണവിഷയമായുമുള്ള സംഗതികളിൽ തക്കം തീൎപ്പാനായി ഗ്രാമന്തോറും ഓരോ പഞ്ചായത്തുസഭ ഏൎപ്പെട്ടിരുന്നു. ആ ഏൎപ്പാടിൻെറ അവശിഷ്ടങ്ങളാണ് നമ്മുടെ ഇടയിൽ ഇപ്പോൾക്കൂടി നിലനിന്നുവരുന്ന ഗ്രാമസഭകൾ, കരയോഗങ്ങൾ മുതലായവ. എല്ലാ സഭകളിലും വൈദികൻ, വാദ്ധ്യാൻ, ഭരണസഹായികൾ എന്നിവരെല്ലാം വെവ്വേറെ ഉണ്ടായിരിക്കും. അങ്ങിനെയുള്ള ഗ്രാമസഭകളിൽവെച്ചു സാമാജികന്മാർ തമ്മിൽ വാദപ്രതിവാദം ചെയ്ത് കാൎയ്യങ്ങൾ തീരുമാനപ്പെടുത്തി മാത്രമേ റിപ്പോർട്ടുകൾ തളിയാതിരിമാൎക്കയച്ചിരുന്നുള്ളൂ. തളിയാതിരിമാർ കാൎയ്യഗൌരവമനുസരിച്ചു സ്വയമായി കല്പന കൊടുക്കുകയോ, അല്ലാത്തപക്ഷം തീൎപ്പു കല്പിക്കുവാൻവേണ്ടി തലസ്ഥാനഗവമ്മേണ്ടിന്നയച്ചുകൊടുക്കുകയോ ആണ് ചെയ്തുവന്നതും.

തലസ്ഥാനഗവമ്മേണ്ടിൻെറ ഇരിപ്പിടവും കേരളപാർല്ലിമേണ്ടു സഭ കൂടിവന്നതും ആയ ആ തൃക്കണാമതിലകത്തെപ്പററിയും ഇവിടെ അല്പം വിവരിക്കാം.

## തൃക്കണാമതിലകം

പ്രാചീനകേരളത്തിൽ രാജ്യഭരണപരിഷ്കാരത്തിനു പരിപൂൎത്തി എത്തിയതു പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ. അക്കാലത്തിൽ കേരളത്തിൻെറ തലസ്ഥാനം കൊടുങ്ങല്ലൂരായിരുന്നു. ഈ പ്രധാനപട്ടണം കൊടുങ്ങല്ലൂരഴി മുതൽ 'തൃക്കണാമതിലകം' എന്ന മഹാക്ഷേത്രത്തിൻെറ വടക്കെ അറ്റത്തിവരെ നീണ്ടുകിടന്നിരുന്നു. കേരളത്തിലുള്ള മററെല്ലാ ക്ഷേത്രങ്ങളിലുംവെച്ചു അധികം പ്രധാനപ്പെട്ടിരുന്ന ഈ മഹേശ്വരക്ഷേത്രത്തിൻെറ 'മതിലകം' 'തൃപ്പേകുളത്ത'മ്പലവും, 'നെയ്ഭരണി'യമ്പലവും പുറത്തുള്ള ചെറുദേവന്മാരുടെ ക്ഷേത്രങ്ങളുമായിരി

ക്കത്തക്കവണ്ണം രണ്ടരനാഴികയോളം വിസ്താരമുള്ളതായിരു ന്നു. ഈ മതിലകത്തിൻെറ വിസ്താരം നിമിത്തമാകുന്നു ആ ദേശത്തിന്നുതന്നെ 'മതിലകം' എന്നു പേർ സിദ്ധിച്ചത്. പ ന്നിയൂർ, ചൊവ്വരം, തളിപ്പറമ്പു മുതലായ പ്രധാനപ്പെട്ട ഗ്രാമക്ഷേത്രങ്ങളെല്ലാം ഈ ക്ഷേത്രത്തിൻെറ കീഴിലായിരു ന്നു എന്നുതന്നെ പറയണം. എന്തെന്നാൽ അവയെല്ലാം പ്രത്യേകം ഓരോ ഗ്രാമക്കാരുടെ പരദേവക്ഷേത്രങ്ങളേ ആ യിരുന്നുള്ളു. തൃക്കണാമതിലകമൊ, കേരളത്തിലുള്ള 64 ഗ്രാമക്കാൎക്കും പൊതുവിലുള്ള ഒരു കുലദൈവാലയമായിരു ന്നു. എന്നു മാത്രമല്ല, ധനപുഷ്ടികൊണ്ടും, ഈശ്വരചൈ തന്യംകൊണ്ടും, 'മതിലകം' തന്നെയാണ് അന്നു മറെറല്ലാ ദേവാലയങ്ങളേയും അതിശയിച്ചുനിന്നിരുന്നതും. ഈ മഹാ ക്ഷേത്രത്തിന്നു തൊട്ടുനിന്നിരുന്നതും, ഇപ്പോഴുംകൂടി നിലനിൽ ക്കുന്നതുമായ വലിയ കുളത്തിൻെറ അതിവിശാലമായും, ഉറ പ്പായും, ഭംഗിയായുമുള്ള കുളപ്പുരയിലാണ് കേരളപാർല്ലി മേണ്ടു സഭ കൂടിവന്നത്. മതാചാരവിഷയമായും, രാജ്യഭ രണതന്ത്രങ്ങളെ സംബന്ധിച്ചും, ജനസമുദായത്തിൻെറ യോ ഗക്ഷേമങ്ങളെ ഉദ്ദേശിച്ചും മററുമുള്ള സകലകാൎയ്യങ്ങളിലും വാദപ്രതിവാദം ചെയ്തു സംശയനിവൃത്തി വരുത്തി അപ്പീൽ വിധി കല്പിച്ചിരുന്നതും ആ മഹാസമാജത്തിൽത്തന്നെആയി രുന്നു. കേരളചക്രവൎത്തികളായ പെരുമാക്കന്മാരുടെ ഭര ണം ലോകസമ്മതമായിത്തീൎന്നതും അങ്ങിനെ ഒരു ജനസമു ദായപ്രതിനിധികളുടെ മഹായോഗം നിലനിൎത്തിപ്പോന്നതി നാലായിരുന്നു. ഒടുക്കത്തെ ചേരമാൻപെരുമാളായ ഭാസ്ക രരവിവൎമ്മ കുലശേഖരപ്പെരുമാൾ രാജ്യാധികാരം വിട്ടൊഴി ഞ്ഞപ്പോൾ, കൊടുങ്ങല്ലൂർ നാട്ടകം മുഴവൻ ഐരാണിക്കു ളം ഗ്രാമത്തിൻെറ അദ്ധ്യക്ഷനായ പടിഞ്ഞാറേടത്തു ഭട്ട തിരിക്കാണ് ദാനമായി കിട്ടിയത്. പെരുമാക്കന്മാരുടെ വാ ഴ്ചയവസാനിച്ചതോടുകൂടി കേരളപാർല്ലിമേണ്ടു മഹായോ

ഗം ചേരുന്ന ഏപ്പ്പാട തീരെ നിന്നുപോയെങ്കിലും, കേരള ബ്രാഹ്മണരുടെ ഒരു യോഗം ആ കുളപ്പുരയിൽ തന്നെ പിന്നീടും കുറെക്കാലം കൂടിവന്നു. ഒടുവിൽ ക്രി. അ. 6-ാംനൂററാണ്ടിൽ, ഒരലാശ്ശേരി യോഗാതിരിപ്പാട് എന്ന മഹാൻ ആ യോഗത്തെ മതിലകത്തുനിന്നു തൃശ്ശിവപേരൂർ ഭക്തപ്രിയക്ഷേത്രത്തിലേക്കു മാററുകയും ചെയ്തു. ഇങ്ങിനെയുള്ള പല കാരണങ്ങളാൽ തൃക്കണാമതിലകത്തിൻെറ പണ്ടത്തെ പ്രാധാന്യം കേവലം കുറഞ്ഞുവന്നതായി കാണുകയാൽ 6-ാം നൂററാണ്ടിൻെറ അന്ത്യത്തിൽ, പടിഞ്ഞാറേടത്തു ഭട്ടതിരിയുടെ കീഴിൽ മതിലകം ക്ഷേത്രകാൎയ്യങ്ങൾ അന്വേഷിച്ചുവന്നിരുന്ന തെക്കേടത്തുനായർ, വടക്കേടത്തുനായർ എന്ന പ്രബലന്മാരായ രണ്ടു നായർകുടുംബക്കാർ അതിനെ ഒന്നുകൂടി പുഷ്ടിയിൽ വരുത്തേണമെന്നും, പണ്ടത്തെ മതിൽക്കെട്ടിന്നും പുറമെ ആറു മതിൽക്കെട്ടും കൂടിയുണ്ടാക്കി അതാതിന്നുള്ളിൽ അവസ്ഥാനുസാരേണ ഓരോ ജാതിക്കാരുടെ ഭവനങ്ങളും ഉണ്ടാക്കിച്ച് ആ പ്രദേശം 'ശ്രീരംഗം'പോലെ ഭംഗിയാക്കിത്തീൎക്കേണമെന്നും ഉദ്ദേശിച്ചു പണിയാരംഭിച്ചു. ക്ഷേത്രത്തിൻെറ ഒടുക്കത്തെ മതിൽക്കെട്ടു ഇരിങ്ങാലക്കുടെ ഗ്രാമത്തിൻെറ സങ്കേതത്തിൽ കടത്തികെട്ടുവാൻ തുനിഞ്ഞപ്പോൾ ആ ഗ്രാമക്കാരായ തരണനല്ലൂർ ഗൃഹക്കാർ തുടങ്ങിയുള്ള നമ്പൂതിരിമാരും അവരുടെ അധീനത്തിലുള്ള മററു പല ജാതിക്കാരും ആബാലവൃദ്ധം ഒരുമിച്ചു മതിലുകെട്ടുന്ന സ്ഥലത്തു ചെന്നു 'അരുതെ അരുതെ, ഞങ്ങളുടെ ഗ്രാമസങ്കേതത്തിൽ കടത്തി നിങ്ങൾ മതിൽ കെട്ടരുതെ' എന്നു വിളിച്ചു നിലവിളിക്കയും, ഗ്രാമപരദേവതയായ ഭരസ്വാമിയെ (കൂടൽമാണിക്യത്തെ) പിടിച്ചു സത്യം ചെയ്കയും, മതിലകത്തുകാർ നശിക്കുവാൻ പ്രാൎത്ഥിക്കയും ചെയ്തു.

ജനസ്വാധീനമുള്ളവരും, മഹാധനികന്മാരും, ആയുധപ്രയോഗത്തിൽ അതിവിദഗ്ദ്ധന്മാരും, കുലദൈവപ്രതിപ

ത്തിയോടുകൂടിയവരുമായ നായന്മാരും അവരുടെ ആജ്ഞ യിൻകീഴിൽ നിൽക്കുന്ന അസംഖ്യം മററു ജാതിക്കാരും ഇരി ങ്ങാലക്കുടക്കാരുടെ വാക്കുകളെ ലവലേശം വിലവെക്കാതെ മതിലിൻെറ പണി മുറക്കു നടത്തി. അപ്പോൾ ആ ഗ്രാമ ക്കാരെല്ലാം മതിൽകെട്ടുന്ന് സ്ഥലത്തിൽ നിരന്നുകിടന്നു ശരീ രംകൊണ്ടു തടസ്ഥംചെയ്യാനാരു. വേദവേദാംഗവേദിക ളും മഹാതപസ്വികളുമായ നമ്പൂതിരിമാരെ മാത്രം ഉപദ്ര വിപ്പാൻ മടിച്ചിട്ടുള്ള മതിലകത്തു നായന്മാർ ആ മഹാബ്രാ ഹ്മണരെയെല്ലാം ബലാൽക്കാരേണ പിടിച്ചു കൊണ്ടുപോയി ഒരു വലിയ അഗ്രശാലയിൽ ഇട്ടടക്കുകയും മററുള്ള ജാതി ക്കാരാരെങ്കിലും മതിൽ കെട്ടുന്നേടത്തു വന്നു നിരന്നുകിട ന്നാൽ അവരുടെ മേൽ കല്ലു പടുത്തു മതിൽ കെട്ടുകയും ചെയ്തു. എന്തിന്നധികം വിസ്തരിക്കുന്നു? സാഹസം നിമി ത്തം അങ്ങിനെയുള്ള ആ പുറമതിലിൻെറ അസ്ഥിവാരം 'അ സ്ഥിഭാരമായി'ത്തീൻ എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലൊ. ഒടുവിൽ ഇരിങ്ങാലക്കുടക്കാരെല്ലാം മതിലകത്തുനിന്നു അത്യ ന്തം സങ്കടത്തോടെ പിൻവലിക്കുകയും ചെയ്തു. മതിലക ത്തു നായന്മാരുടെ ഈ സാഹസപ്രവൃത്തിയിൽ മററുള്ള ന മ്പൂതിരിമാക്കും അവരുടെ മേൽ വൈരസ്യം ജനിപ്പാനിടയാ യി. 'മതിലകം' രക്ഷാധികാരിസ്ഥാനം വഹിച്ചിരുന്ന പ ടിഞ്ഞാറേടത്തു ഭട്ടതിരിയും ഈ നായന്മാക്കു ചില നിരോ ധകല്പനകളയച്ചു. ഇത്രയൊക്കെയായിട്ടും സ്ഥിരനിശ്ചയ ന്മാരായ നായന്മാർ ശ്രമിച്ച കാൎയ്യത്തിൽനിന്നു ഒരടിയെങ്കി ലും പിന്നോക്കം വെച്ചില്ല. ഇരിങ്ങാലക്കുടക്കാർ സങ്കടത്തോ ടെ മടങ്ങിപ്പോന്നു 'പട്ടിണി'കിടന്നുകൊണ്ടു ശത്രുസംഹാര മായി ഒരു വലിയ ഹോമവും, ജപവും ആരംഭിച്ചു. ഈ ആ ഭിചാരകൎമ്മം ഒരു മണ്ഡലം നടത്തിയപ്പോഴേയ്ക്കു, കൎമ്മത്തി ൻെറ ബലംകൊണ്ടോ കാലദോഷത്തിനാലോ എന്തുകൊ ണ്ടെങ്കിലും മതിലകത്തുകാരായ തെക്കേടത്തു നായൎക്കും, വട

ക്കേടത്തു നായക്കും തമ്മിൽ ഒരു നിസ്സാരമായ സംഗതിയിൽവെച്ചു കലഹം ഉത്ഭവിക്കുകയും, ആ കലഹം മുഴുത്തു വെട്ടും കുത്തും ലഹളയും യുദ്ധങ്ങളുമായിപ്പരിണമിക്കയും, തൽഫലമായി മതിലകത്തിന്റെ മതിലുകൾ ഇടിച്ചുപൊളിക്കയും ക്ഷേത്രവും, കുളപ്പുരയും, ഗോപുരങ്ങളുമെല്ലാം ചുട്ടെരിച്ചു ഭസ്മമാക്കുകയും ചെയ്തു. ചരിത്രപ്രസിദ്ധമായ തൃക്കണാമതിലകത്തിന്റെ മഹിമ ദുഷ്കാലത്തിന്റെ ശക്തിയാൽ ഇങ്ങിനെ കലാശിച്ചു.

## കേരളപാർലിമെണ്ടുസഭ

മതിലകത്തിൽ വെച്ചു നടത്തപ്പെട്ടിരുന്ന ആ മന്ത്രണസഭയുടെ കൃത്യങ്ങൾ എന്തെന്നും സഭയിൽ അദ്ധ്യക്ഷൻ ആരായിരുന്നുവെന്നും, സാമാജികന്മാരുടെ അധികാരങ്ങൾ എന്തെല്ലാമായിരുന്നുവെന്നുമാണ് ഇനി നമുക്കറിവാനുള്ളത്. ആ രാജ്യഭരണമഹാസഭയുടെ ഘടന ഏറ്റവും ഉത്തമസ്ഥിതിയിലായിരുന്നുവെന്നുള്ളതിന്നു സന്ദേഹമില്ല. നിശ്ചിതകാലങ്ങളിലും, തക്കതായ മറ്റു ആവശ്യം നേരിടുമ്പോഴും മാത്രമെ ആ യോഗം ചേന്നിരുന്നുള്ളു. അതിൽ പെരുമാൾ അദ്ധ്യക്ഷനായിരിപ്പാനും, വാദപ്രതിവാദങ്ങൾ കേൾപ്പാനും ബാദ്ധ്യസ്ഥനായിരുന്നു. കേരളത്തിന്റെ ഭൂയിഷ്ഠഗുണത്തിന്നായി പ്രവത്തിക്കേണ്ടത് ആ മഹാസഭയുടെ ചുമതലയിൽ പെട്ടതായിരുന്നതിനാൽ, നാനാവർഗ്ഗക്കാരുടേയും പ്രതിനിധികൾ അവിടെ ഉണ്ടായിരുന്നുവെന്നും, ആ മെമ്പ്രന്മാക്ക് പൊതുജനനന്മയെപ്പററി പര്യാലോചിക്കുവാനും, ഭരണകാര്യത്തെപ്പററി ചോദ്യങ്ങൾ ചോദിപ്പാനും അധികാരമുണ്ടായിരുന്നുവെന്നും തീച്ചപ്പെടുത്താം. പക്ഷെ സാമാജികന്മാക്ക് വാഗ്മിത്വത്തിന്നു പുറമെ ആത്മവിശ്വാസം, ശാന്തി, വിനയം, സ്വധർമ്മനിഷ്ഠ എന്ന ഗുണങ്ങൾ വേണമെന്നായി പ്രാചീനന്മാർ പ്രത്യേകം ദൃഷ്ടിവെച്ചിരുന്നു. സഭകളിൽ അഭിപ്രായഭേദമുണ്ടായാൽ അധികപക്ഷക്കാരുടെ അഭിപ്രായപ്രകാരമാണ് തീ

ഷ്ടകൾ ചെയ്തിരുന്നത്. ഓരോ ഡിപ്പാർട്ടമേണ്ടിന്നും ഓരോ സിക്രട്ടരിയും, അവക്ക സഭായോഗങ്ങളിൽ പ്രവേശനവും ഉണ്ടായിരുന്നു. എന്നാൽ ആ വക ചുമതലയുള്ള സിക്രട്ടരി ഉദ്ദ്യോഗങ്ങൾ ഭരിക്കുവാൻ നമ്പൂതിരിമാക്കല്ലാതെ പാടുണ്ടായിരുന്നില്ല. ഇതൊരു പക്ഷപാതമാണെന്നു ജനങ്ങൾ ആക്ഷേപിച്ചതുമില്ല. കാരണം ഭരണസഹായികളായ അന്നത്തെ നമ്പൂതിരിസാമാജികന്മാർ രാജ്യത്തിൻെറ സ്ഥിരപ്രതിഷ്ഠക്കും പൊതുജനക്ഷേമത്തിന്നും അപേക്ഷിതങ്ങളായ കാൎയ്യങ്ങൾ മാത്രമെ പ്രവൎത്തിച്ചിരുന്നുള്ളു. അതിനാൽ സഭാനടവടികളെപ്പററി സൎവ്വരും ഏററവും ഭക്തിയോടും ബഹുമാനത്തോടുംകൂടിയായിരുന്നു വിചാരിച്ചവന്നത്.

## സൈന്യഭരണം

ഏതു രാജ്യക്കാരുടേയും അഭിവൃദ്ധിക്ക് അവശ്യം പ്രധാനമായ കാൎയ്യങ്ങൾ ജീവരക്ഷയും ധനരക്ഷയും ആകുന്നുവെന്നുള്ളത് ഒരു മൂലസിദ്ധാന്തമാണല്ലൊ. ആ സ്ഥിതിക്കു നമ്മുടെ പൂൎവ്വന്മാരും ഇവയെ മുഖ്യമായി കരുതിയിരുന്നുവെന്നു വരുന്നതു ഒരു വിശേഷവിധിയായിരിക്കയില്ല. അവർ ജീവരക്ഷയേയും ധനരക്ഷയേയും കരുതി യോജിപ്പായിരിപ്പാനും ശത്രുക്കളെ അകററിക്കളവാനുമുള്ള ഏൎപ്പാടുകളും ചെയ്തിരുന്നു. അക്കാലത്തിൽ കേരളത്തിൻെറ സംരക്ഷണയ്ക്കുവേണ്ടി നായന്മാരെ മാത്രമല്ല, നമ്പൂതിരിമാരെക്കൂടി കളരികളിൽ വെച്ചു ആയുധാഭ്യാസം, ധനുൎവ്വിദ്യ, വടി വീശൽ, മുതലായവയെ അഭ്യസിപ്പിച്ചും സൈന്യം ആവശ്യപ്പെടുന്ന സമയങ്ങളിൽ അവരെ 'മുന്നിലക്കാരൻ' 'പെരുമാനക്കാരൻ' എന്ന ചില കീഴ് ജീവനക്കാർ മുഖാന്തരം ശേഖരിച്ചു ഉപയോഗപ്പെടുത്തിയും വന്നു. കുറുപ്പ്, കുരുക്കൾ, പണിക്കർ, കത്താവു, കയ്മൾ എന്നിങ്ങിനെ ആയുധാഭ്യാസം ചെയ്യിപ്പിക്കുന്ന നായന്മാക്കു മേലാവായി, പൂൎവ്വകാലത്തിൽ ഇംഗ്ലണ്ടിൽ ബാറൺസ്സ്, നൈററ്സ്സ് (Barons, Knights) എന്നവർ ഉണ്ടായിരുന്നതുപോ

ലെ, കേരളത്തിൽ 'തങ്ങന്മാർ', 'അമ്മാമന്മാർ', 'നമ്പടിമാർ', 'ശാസ്ത്രാംഗക്കാർ' എന്ന നമ്പൂതിരിസ്ഥാനികളും പ്രമാണികളും ഉണ്ടായിരുന്നു. ഈ നമ്പൂതിരിമാരുടേയും മററും ശമ്പളം വകയ്ക്കു കരമൊഴിവായിക്കൊടുത്തിട്ടുള്ള വസ്തുക്കളെയാണ് 'വിരുത്തി'യെന്നു വിളിച്ചുവരുന്നത്. യോദ്ധാക്കന്മാരായ നമ്പൂതിരിമാർ എല്ലാ സമയവും ആയുധപാണികളായി മാത്രമെ പുറത്തു സഞ്ചരിച്ചിരുന്നുള്ളു. ഒരു നമ്പൂതിരി യോദ്ധാവ് അക്കാലത്തിൽ വല്ല ഭവനത്തിലും ചെന്നു കയറിയാൽ ഇരിക്കുവാൻവേണ്ടി ഒരു പലക കൊടുക്കുന്നതിനു പുറമെ ആയുധംവെപ്പാൻ മറെറാരു പലകകൂടി കൊടുക്കുക പതിവായിരുന്നു. നമ്പൂതിരിമാർ ശസ്ത്രാഭ്യാസം ഉപേക്ഷിച്ചതിന്നു ശേഷവും യോദ്ധാക്കന്മാരായിരുന്ന അവരുടെ വംശക്കാർക്ക് എവിടെച്ചെന്നാലും പൂർവ്വനടപടിപ്രകാരം രണ്ടു പലക കൊടുത്തുവന്ന പതിവ് തീരെ വിട്ടുപോയിട്ട് അധികകാലമായിട്ടുമില്ല. രാജ്യരക്ഷാപുരുഷന്മാരും സേനാപതികളുമായ അക്കാലത്തെ നമ്പൂതിരിവീരന്മാർ കരുതലും കരബലവും കുറഞ്ഞവരായിരുന്നുവെങ്കിൽ, കേരളത്തിലെ അഭിവൃദ്ധിയും, ധനധാന്യപുഷ്ടിയും സൂക്ഷ്മമായറിഞ്ഞ് പൊന്നാനി, കോഴിക്കോട്, കൊടുങ്ങല്ലൂര്, കോട്ടയം, കൊച്ചി തുടങ്ങിയ പ്രദേശങ്ങളിൽ കച്ചവടസംഘങ്ങൾ ഏല്പെടുത്തുകയും, അവിടങ്ങളിൽനിന്നു കുരുമുളകു, ഇഞ്ചി, ആനക്കൊമ്പു, അരി, അടക്ക, പുകയില, സുഗന്ധവർഗ്ഗങ്ങൾ, സ്വർണ്ണം, വെള്ളി എന്നീ വിലപിടിച്ച സാധനങ്ങളെല്ലാം കരവഴിയായും കപ്പൽമാർഗ്ഗമായും സ്വരാജ്യങ്ങളിലേക്കു കയററിക്കൊണ്ടുപോകയും ചെയ്തിരുന്ന ഗ്രീസ്സുകാർ, റോമൻകാർ, ചൈനക്കാർ, ഈജിപ്തുകാർ എന്നീ പ്രബലന്മാരിലാരെങ്കിലും മലയാളത്തെ അപ്രയാസേന തട്ടിപ്പറിച്ചുകളയുമായിരുന്നു. വിദേശീയരുടെ അങ്ങിനെയുള്ള യാതൊരഴിമതികൾക്കും അക്രമങ്ങൾക്കും ഇരയാക്കിത്തീർക്കാതെ 'കർമ്മഭൂമിയെ' കാത്തുരക്ഷി

ച്ചുവന്നത് അന്നത്തെ നമ്പൂതിരിമാരുടെ അസാമാന്യമായ അഭ്യാസബലം, സാമൂഹ്യബലം, ബുദ്ധിശക്തി, ദൈവഭക്തി ഇവയായിരുന്നുവെന്നുള്ളതിന്നു വാദമില്ല. നമ്പൂതിരിമാരുടെ ഓജസ്സും പ്രാബല്യവും അസ്തമിച്ചതിന്നുശേഷം മാത്രമാണ് മലയാളരാജ്യം ഛിന്നഭിന്നമായി തമ്പുരാക്കന്മാരുടെ അധീനത്തിലാവാനും, അവരിൽനിന്ന് ഒടുവിൽ പാശ്ചാത്യന്മാർ കൈവശപ്പെടുത്തുവാനും ഇടയായത്.

## നീതിയും നിയമവും

രാജ്യത്തിൽ ശിക്ഷാരക്ഷകൾ നടത്തിയിരുന്നതു ശാസ്ത്രോക്തപ്രകാരമായിരുന്നു. എല്ലാ സംഗതികളിലും വിധികർത്താക്കന്മാർ നമ്പൂതിരിമാരാണ്. വലിയ കുററങ്ങളെല്ലാം പെരുമാക്കന്മാരാൽ തന്നെ വിചാരണചെയ്യപ്പെട്ടുവന്നു. അപരാധത്തിങ്കൽ സാംശയികന്മാരായ ആളുകളെ സത്യംപറയിക്കുന്നതിൽ കഠിനോപദ്രവംകൂടി ചെയ്തിരുന്നു. കൊടുങ്ങല്ലൂരും, കോഴിക്കോട്ടുമുള്ള തളിയിൽ ക്ഷേത്രങ്ങളിൽ വെച്ച് 'തൂക്കി' പരീക്ഷിക്കുകയും ശുചീന്ദ്രത്തും, കളരിവാതുക്കലും വെച്ചു കള്ളന്മാരെ തെളിയിക്കുവാൻ തിളച്ച തൈലത്തിൽ വിരൽ 'മുക്കിക്കുകയും' ചെയ്യുന്ന സമ്പ്രദായവും നടപ്പുണ്ടായിരുന്നു. ബ്രാഹ്മണജാതിയിൽ പെട്ടവരാരെങ്കിലും അൎഹതയില്ലാത്ത വല്ല കൃത്യവും നടത്തിയെന്നു ഗ്രാമക്കാൎക്കു സംശയം ജനിക്കുന്നതായാൽ, സംശയനിവൃത്തിക്കുവേണ്ടി ആ ശങ്കിതൻ തിളച്ച നെയ്യിൽ കൈമുക്കുകയും കൈ പൊള്ളാതിരിക്കുന്നപക്ഷം മാത്രം അദ്ദേഹത്തെ സംഘത്തിൽ ചേൎത്തുവരികയും ചെയ്തു. അങ്ങിനെ കൈമുക്കിത്തെളിഞ്ഞവരിൽപ്പെട്ടവരാണ് കൈമുക്ക്, എരട്ടക്കൈമുക്ക്, ചെറുമുക്ക് എന്നീ വൈദികന്മാർ.

പെരുമാൾഭരണശേഷം നാട്ടുരാജാക്കന്മാരും ഈ മാതിരി കൃത്യങ്ങൾ ചിലപ്പോൾ നടത്തിവന്നു. ബ്രിട്ടീഷ് ഗവൎമ്മേണ്ടിന്റെ പ്രവേശനത്തോടുകൂടിയാണ് അവയെല്ലാം നിലച്ചത്.

## ജാതിയും മതവും.

കേരളത്തിലുള്ള എല്ലാ ജാതിക്കാരിലും വെച്ച് അക്കാലത്തിൽ അധികം ശ്രേഷ്ഠത നമ്പൂതിരിമാക്കായിരുന്നുവെന്നു വിശിഷ്യ പറയേണ്ടതുണ്ടോ?

മതാചാരനടവടികൾക്കു വിരുദ്ധമായി നാട്ടുകാർ വല്ലതും പ്രവൎത്തിച്ചുവെന്നുള്ള ആക്ഷേപമുണ്ടായാൽ, ശരിയായ അന്വേഷണം നടത്തി പ്രായശ്ചിത്താദികൾ വിധിപ്പാനുള്ള ന്യായാധിപതികൾ അവരായിരുന്നു. പരശുരാമകാലം മുതൽക്കുതന്നെ നമ്പൂതിരിമാർ ആഢ്യന്മാർ, വാദ്ധ്യാന്മാർ, വൈദികന്മാർ, സ്മാൎത്തന്മാർ, തന്ത്രികൾ, മന്ത്രവാദികൾ, വൈദ്യന്മാർ എന്നും മററും പല തരക്കാരായിപ്പിരിയുകയും, പ്രാതസ്നാനം, സഹസ്രാവൃത്തി, വ്രതകൃച്ഛ്റം, ചാന്ദ്രായണാദ്യനുഷ്ഠാനം, വേദപഠനം, ശാസ്ത്രപരിചയം, തന്ത്രം, മന്ത്രവാദം, ചികിത്സ തുടങ്ങിയ ഓരോ പ്രവൃത്തികൾ ഓരോ വൎഗ്ഗക്കാർ പരമ്പരയായി ആചരിച്ചുവരികയും ചെയ്തുവെങ്കിലും, പെരുമാൾ ഭരണാരംഭംവരക്കും യാഗാദികൎമ്മങ്ങൾ അവർ ദുർല്ലഭമായിട്ടേ ചെയ്തിരുന്നുള്ളു. വേദാൎഹന്മാരായ നമ്പൂതിരിമാരെല്ലാം യാഗാധികാരികളാണെന്നിരിക്കിലും, യാഗകൎമ്മങ്ങൾക്കു ദ്രവ്യശുദ്ധിയും ധ്യാനശക്തിയും കൊണ്ടല്ലാതെ പൂൎണ്ണഫലം സിദ്ധിക്കയില്ലെന്നും, യാഗങ്ങളിൽ ചെയ്യുന്ന പശുഹിംസാദോഷത്തെ നിവൎത്തിപ്പിപ്പാൻ കലിയുഗത്തിൽ പ്രയാസമെന്നും വിശ്വസിക്കയാൽ, നമ്പൂതിരിമാരിൽ മിക്ക ഗ്രാമക്കാരും ഹിംസകൂടാതെയുള്ള സൽകൎമ്മം മതിയെന്നുവെച്ചു യാഗങ്ങൾ ചെയ്തിരുന്നില്ല. എന്നാൽ വേദവിഹിതമായ യജ്ഞകൎമ്മം അനുഷ്ഠിക്കാതിരുന്നാൽ ദോഷമുണ്ടെന്നും, അജ്ഞാതവൈകല്യങ്ങൾക്കു പ്രായശ്ചിത്തമുള്ളതിനാൽ യാഗങ്ങൾ ചെയ്യേണമെന്നും പക്ഷമനുസരിച്ച് ദുർല്ലഭം നമ്പൂതിരിമാർ പശുഹിംസയോടുകൂടി യജ്ഞങ്ങൾ ചെയ്യാതെയും ഇരുന്നില്ല.

കോട്ടയം രാജസ്വരൂപത്തിന്റെ ആദിപുരുഷനായ ഹരിശ്ചന്ദ്രപ്പെരുമാൾ രാജ്യം രക്ഷിച്ചിരുന്ന കാലംമുതല്ക്കേ നമ്പൂതിരിമാർ ധാരാളമായി യാഗംചെയ്വാനാരംഭിച്ചുള്ളൂ. ജൈമിനിസൂത്രത്തിന്റെ വാർത്തികകാരനായ കുമാരിലഭട്ടാചാര്യരുടെ ഉത്തമശിഷ്യനായ ഈ പെരുമാളാണു മലയാളത്തിൽ മീമാംസാശാസ്ത്രം ആദ്യമായിക്കൊണ്ടുവന്നത്. തന്റെ ശിഷ്യൻ കേരളാധിപതിയായപ്പോൾ കുമാരിലഭട്ടാചാര്യൎക്ക മലയാളത്തിൽ വരുവാനും, ആചാരനിഷ്ഠയുള്ള നമ്പൂതിരിമാരോടിടപഴകി തിരുവഞ്ചിക്കുളത്തു താമസിപ്പാനും സംഗതിവന്നു. ഭാട്ടമതം അതായതു, മീമാംസ, അന്നുമുതൽക്കു മലയാളത്തിൽ അപ്രതിഹതമായി പ്രചരിച്ചും വന്നു. അതിനെ തുടൎന്നു പ്രാഭാകരം എന്ന മീമാംസകസിദ്ധാന്തഭേദവും ഉണ്ടായി. മീമാംസാശാസ്ത്രത്തിന്നു പ്രചാരം സിദ്ധിച്ചപ്പോൾ അതിന്നു തീരെ വിരോധികളായ ബൌദ്ധന്മാരുടെ മുഷ്ക്ക ശമിപ്പാനും തുടങ്ങി.

‘കുമാരിലമൃഗേന്ദ്രേണ ജിതേഷു ജിനഹസ്തിഷു
നിഷ്പ്രത്യൂഹമവർദ്ധന്ത ശ്രുതിശാഖാഃ സഹസ്രശഃ’

അപ്പോൾ മുതൽ അസംഖ്യം നമ്പൂതിരിമാർ ആധാനം, സോമയാഗം, അഗ്നി ഇവയും, വേറെയുള്ള ഇഷ്ടികളും ചെയ്തു് അടിതിരി, ചോമാതിരി (സോമയാജി), അക്കിത്തിരി (അഗ്നിഹോത്രി) എന്നുള്ള പട്ടപ്പേരുകൾ ധരിക്കുക പതിവായി. എന്നാൽ നമ്പൂതിരിമാരുടെ ആചാരനടവടികൾക്കു് അന്നുമിന്നുമായിട്ടു് അജഗജാന്തരം വ്യത്യാസം വന്നിട്ടുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. പരശുരാമമഹർഷിയാൽ ഏൎപ്പെടുത്തപ്പെട്ടവയായ പൂൎവ്വശിഖ, ഏകയജ്ഞോപവീതം മുതലായ ആചാരങ്ങൾ അവരുടെ ഇടയിൽ മുമ്പുതന്നെ നടപ്പുണ്ടായിരുന്നുവെങ്കിലും തിണ്ടിക്കുളി, വണ്ണാത്തിമാററ്, പിതൃക്രിയയിൽ ശൂദ്രസഹായം, മഠാധിപത്യസന്ന്യാസം ഇവയൊന്നും അക്കാലത്തിൽ ഉണ്ടായിരുന്നില്ല. ഈ പരിഷ്കാര

ങ്ങളെല്ലാം പിന്നീടുള്ള കാലദേശാവസ്ഥകളനുസരിച്ചു നമ്പൂതിരിശ്രേഷ്ഠനായ ശങ്കരാചാൎയ്യരാൽ വരുത്തപ്പെട്ടതാണെന്നുള്ളതിന്നുവേണ്ടത്ര തെളിവുകളുമുണ്ട്.

## വിദ്യാഭ്യാസം.

പെരുമാക്കന്മാരുടെ ഭരണകാലത്തിൽ കേരളീയൎക്ക സാഹിത്യവിഷയത്തിൽ പരിശ്രമിപ്പാനുള്ള സൌകൎയ്യം ധാരാളം കിട്ടി. ശിക്ഷാരക്ഷകൾ പെരുമാക്കന്മാരും നമ്പൂതിരിമാരുമായാലോചിച്ചു നടത്തിവന്നതിനാലും, രാജ്യത്തിലെ സമാധാനത്തിന്നു കോടാലികളായ ശത്രുപീഡ, കലഹം, ക്ഷാമം എന്നിവയുടെ ശൂന്യതയാലും, ശാസ്ത്രകലാവിദ്യകൾ അഭിവൃദ്ധിപ്പെട്ടു. ആ കാലത്തിൽ സാഹിത്യസമുദ്രത്തിലിറങ്ങിക്കളിയാടുന്നതിൽ അധികം സമയം ചിലവഴിച്ചതും നമ്പൂതിരിമാരാണ്. സംസ്കൃതവ്യുല്പത്തി സമ്പാദിപ്പാൻ ചാക്യാന്മാർ, അമ്പലവാസികൾ എന്നവരല്ലാതെ മറ്റു ബ്രാഹ്മണേതരന്മാർ പരിശ്രമിച്ചിരുന്നില്ലെന്നുതന്നെ പറയാം. അക്ഷരാഭ്യാസം, എൺചുവടിപ്രകാരമുള്ള കണക്ക എന്നിവ മാത്രമെ ജനങ്ങൾ പരക്കെ അഭ്യസിച്ചിരുന്നുള്ളു. പെരുമാക്കന്മാരുടെ വാഴ്ചയോടുകൂടി തമിഴഭാഷയ്ക്കു കേരളത്തിൽ ഒട്ടധികം പ്രചാരം സിദ്ധിക്ക നിമിത്തം, അന്നത്തെ മലയാളഭാഷയിൽ സംസ്കൃതാംശങ്ങളൊഴിച്ചാൽ ഉയൎന്നുനിന്നിരുന്നതു തമിഴായിരുന്നു. അധികകാലത്തിന്നുശേഷവും ക്രമത്തിലുമാണു തമിൾപ്രയോഗങ്ങൾ കുറഞ്ഞുവന്നു മണിപ്രവാളരീതി നടപ്പായത്. ദേശാന്തരങ്ങളിൽനിന്നു കേരളത്തിൽ കടന്നുകൂടിയ ജൈനന്മാർ വിദ്യാഭ്യാസവിഷയത്തിൽ പല സഹായങ്ങളും മലയാളികൾക്ക ചെയ്തിട്ടുണ്ട്. ജിനമതക്കാരുടെ ഉത്തമഗ്രന്ഥങ്ങൾക്ക മലയാളത്തിൽ പ്രത്യേകിച്ചൊരു പ്രചാരവും പ്രാശസ്ത്യവും സിദ്ധിച്ചു. വാഹടാചാൎയ്യരുടെ അഷ്ടാംഗഹൃദയം, അഷ്ടാംഗസംഗ്രഹം മുതലായ വൈദ്യഗ്രന്ഥങ്ങൾ മലയാളത്തിലെ വൈദ്യന്മാൎക്ക വേദംപോലെ പ്രമാ

ണമായി പരിണമിച്ചിരിക്കുന്നു. അമരസിംഹൻെറ നാമലിംഗാനുശാസനം (അമരകോശം) പഠിക്കാതെ ഒരു മലയാളിക്കുട്ടിപോലും അക്ഷരജ്ഞാനമുള്ളവനായിത്തീൎന്നിട്ടുണ്ടോ എന്നു സംശയമാണ്. ശ്രീഹൎഷദേവൻെറ കൃതിയായ നാഗാനന്ദനാടകം മലയാളത്തിലെ ക്ഷേത്രങ്ങളിൽ ദേവോപാസനയ്ക്കു് ഒരു സാധനവും നാട്യവിദ്യോപജീവികളായ ചാക്യാന്മാൎക്കു പ്രാഗല്ഭ്യപ്രകടനവിഷയവുമായിത്തീൎന്നിരിക്കുന്നു. 'പറക്കുംകൂത്തു്' മുതലായ അത്യത്ഭുതാഭിനയസമ്പ്രദായങ്ങൾ നാഗാനന്ദത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണു പരിഷ്കരിച്ചിരിക്കുന്നത്. ഇത്രയും പ്രചാരവും പ്രശസ്തിയും സിദ്ധിച്ചിട്ടുള്ള ബുദ്ധമതഗ്രന്ഥങ്ങൾക്കു ഹിന്തുമതാചാരനിഷ്ഠയുള്ള നമ്പൂതിരിമാർ ഒരു ഭ്രഷ്ടു് കല്പിച്ചിട്ടില്ലെന്നില്ല. പുണ്യദിവസമായ ഏകാദശിനാൾ ഈ വക ഗ്രന്ഥങ്ങളെ വഞ്ചിപ്പാൻ വിധിച്ചിട്ടുണ്ടു്. ആ വിധി ഇന്നും നടന്നുവരുന്നു. അച്ചടിപ്പുസ്തകം വില്ക്കുന്ന സമ്പ്രദായം തുടങ്ങുന്നതിന്നു എത്രയോ മുമ്പു ഉത്തരദേശീയരുടെ ഗ്രന്ഥങ്ങൾക്കു മലയാളത്തിൽ പ്രചാരം ആദ്യമായി സിദ്ധിച്ചിട്ടുള്ളതു ബൌദ്ധഗ്രന്ഥങ്ങൾക്കല്ലാതെ മററൊന്നിന്നുമല്ല. ചുരുക്കിപ്പറയുന്നതായാൽ ബുദ്ധന്മാരുടെ ആഗമനവും, ഒടുക്കത്തെ ചേരമാൻപെരുമാളുടെ വിദ്യാവൎദ്ധനതൽപരതയും, ചാക്യാർക്കൂത്തിൻെറ പുഷ്ടിയും, തോലൻ എന്ന നമ്പൂതിരികവിയുടെ ഭാഷാകൃതികളുമാണ് മലയാളഭാഷയേയും മലയാളികളുടെ ചിത്തവൃത്തികളേയും തച്ചൊടച്ചു പുതുതായി വാൎപ്പുകഴിച്ചതു്.

## തോലകവി.

കേരളവാല്മീകിയെന്ന യഥാൎത്ഥസ്ഥാനത്തിന്നൎഹനായ ഈ നമ്പൂതിരിപ്പാടു ഭാസ്കരരവിവൎമ്മപ്പെരുമാളുടെ പ്രിയമിത്രവും, നല്ല ശാസ്ത്രജ്ഞനും, ദ്രാവിഡഭാഷാപണ്ഡിതനും, കാവ്യരചനയിൽ അതിരസികനുമായ ഒരാളാണ്. ഇദ്ദേഹത്തിൻെറ കാലംവരക്കും മലയാളഭാഷയിലുള്ള ഗദ്യപദ്യങ്ങളിൽ

തമിഴ്പദങ്ങൾ സുലഭമായി കൂടികലൎന്നിരുന്നതിനാൽ, ആ ഭാഷക്ക് ഒരു സ്വാതന്ത്ര്യനില കിട്ടിയിരുന്നില്ല. അങ്ങിനെ പരാധീനപ്പെട്ടുകിടക്കുന്ന കേരളഭാഷയെ തമിഴിന്റെ ആശ്രയത്തിൽനിന്നു മോചിപ്പിച്ചതു ഈ നമ്പൂതിരിവൎയ്യനാകുന്നു. ചാക്യാൎകൂത്തിന്റെ വൃദ്ധിയെ ഉദ്ദേശിച്ചു പല നിബന്ധനകളും പരിഷ്കാരങ്ങളും ചെയ്തിരുന്ന ചേരമാൻപെരുമാളുടെ ആജ്ഞപ്രകാരവും അശനം, വഞ്ചനം, രാജസേവ എന്നീ കഥകളിൽ ഉപയോഗിക്കേണ്ടതിലേയ്ക്കും, അജ്ഞന്മാൎക്കുകൂടി രസിക്കത്തക്കവിധത്തിലുമുള്ള അനവധി ഭാഷാശ്ലോകങ്ങൾ നിൎമ്മിച്ച് ഇദ്ദേഹം ശാശ്വതകീൎത്തി സമ്പാദിച്ചു. ആ ഗദ്യപദ്യങ്ങളുടെ രീതിയെ അടിസ്ഥാനപ്പെടുത്തീട്ടാണ് പിന്നീടു മേഴത്തോളഗ്നിഹോത്രി, ചെറുമക്ക വൈദികൻ, പൊടയൂർ നമ്പൂതിരി, തുഞ്ചത്തെഴുത്തച്ഛൻ എന്നിവരെല്ലാം ഭാഷാകൃതികൾ നിൎമ്മിച്ചിട്ടുള്ളത്. തുഞ്ചന്റെ കവിതാരീതിയുടേ ഗുരുസ്ഥാനം വഹിക്കുന്നതു തോലമഹാകവിയുടെ ഭാഷാകൃതികളാണെന്നു ആവക ഗ്രന്ഥങ്ങൾ വായിച്ചുനോക്കിയാലറിയുവാനും കഴിയും. ഭാഷാശ്ലോകങ്ങൾക്കു പുറമെ, കുട്ടികൾക്കു എളുപ്പത്തിൽ സംസ്കൃതവ്യുൽപത്തിയുണ്ടാവാൻ വേണ്ടി അന്വയക്രമത്തിൽ പന്ത്രണ്ടു സൎഗ്ഗത്തിൽ 'മഹോദയേശചരിതം' (തോലകാവ്യം) എന്ന കാവ്യവും ഇദ്ദേഹം രചിച്ചിട്ടുണ്ട്. പ്രസ്തുതനമ്പൂതിരിയുടെ കാലം മുതല്ക്കാണ് നമ്മുടെ ബാലപാഠക്രമത്തിൽ ഒരു ഗണ്യമായ പരിഷ്കാരം ഏൎപ്പെട്ടത്. അതായതു, അമരകോശവും സിദ്ധരൂപവും മനഃപാഠമാക്കിയതിന്നു ശേഷം, കാവ്യം പഠിക്കുമ്പോൾ ശ്ലോകം, പദം, അന്വയം, അന്വയാൎത്ഥം, പരിഭാഷ ഇവയെ ഒന്നൊന്നായി ഉരുക്കഴിച്ചു ഉറപ്പിക്കുന്ന സമ്പ്രദായം നടപ്പായത്. ബാല്യകാലത്തിൽ സംസ്കൃതകാവ്യങ്ങൾ പഠിക്കുമ്പോൾ, അവയിലുള്ള വിഭക്ത്യൎത്ഥങ്ങളെ സംസ്കൃതഭാഷയുടെ രീതിയിൽ മലയാളത്തിൽ വെളിപ്പെടുത്തുവാൻ ഉപയോഗിച്ചിരുന്ന ഭാഷയാണ് പിൻകാലത്തിൽ വിഷമഭാഷയായിത്തീൎന്നത്.

## നമ്പൂതിരിമാരുടെ പ്രബലത.

പെരുമാൾഭരണകാലത്തിൽ കേരളത്തിൽ സർവ്വപ്രാധാന്യം വഹിച്ചിരുന്നവർ നമ്പൂതിരിമാരായിരുന്നുവെന്നുള്ളതിന്നു പക്ഷാന്തരമില്ല. സേലം, കോയമ്പത്തൂർ, മധുര എന്നീ ദൂരദേശങ്ങളിൽ ചെന്നു പ്രാപ്തന്മാരായ രാജാക്കന്മാരെ തിരഞ്ഞു കൊണ്ടുവന്നു പെരുമാക്കന്മാരാക്കിയഭിഷേകം ചെയ്യാനുള്ള അധികാരം അവർക്കാകയാലും, പെരുമാക്കന്മാരുടെ മന്ത്രിമാരും, സേവകന്മാരും, ബന്ധുക്കളും, പ്രധാനസഭാംഗങ്ങളുമെല്ലാം അവരാകയാലും, പഠിത്തത്തിലും പരിഷ്കാരത്തിലും പരമകാഷ്ഠയെ പ്രാപിച്ചവരും, വൈദികലൌകികകാര്യങ്ങൾ നടത്തിപ്പാനുള്ള അധികാരസ്ഥന്മാരും അവർ തന്നേ ആയിരുന്നതിനാലും, നമ്പൂതിരിമാർ കേരളീയരുടെ ഒരു പ്രത്യേകബഹുമതിക്ക് പാത്രമായിത്തീൎന്നു.

പെരുമാക്കന്മാരുടെ ആഗമനം മുതല്ക്കാണ് മലയാളവും പരദേശവുമായുള്ള സംബന്ധം അല്ലെങ്കിൽ ചാൎച്ച അധികമായി തുടങ്ങിയതെന്നു പറഞ്ഞറിയിക്കേണ്ടതില്ല. കേരളത്തിലെ ധനം, മാനസികപരിഷ്കാരം, ബാഹ്യപരിഷ്കാരാഡംബരങ്ങൾ എന്നിവയേക്കുറിച്ച പരദേശക്കാൎക്ക അറിവു കിട്ടിയപ്പോൾ കിഴക്കൻ ദിക്കിൽനിന്നു തമിഴരും തെലുങ്കരും കൂട്ടം കൂട്ടമായി വരവു തുടങ്ങി. അക്കാലത്തിൽ വീടും കുടിയുമില്ലാതെ തെണ്ടിത്തിരിഞ്ഞ് പരദേശങ്ങളിൽനിന്നു മലയാളത്തിൽ കടന്നു നമ്പൂതിരിമാരുടെ ഇല്ലങ്ങളിൽ ദാസ്യവേലയെടുത്ത് ദിവസവൃത്തി കഴിച്ചു വന്നിരുന്ന തമിഴരായ ശൂദ്രാദികൾ യജമാനന്മാരായ നമ്പൂതിരിമാരോടു അടിമകളേപ്പോലെ വണക്കം കാണിക്കയും സംഭാഷണത്തിലും മററും അവരുടെ ആഢ്യതയേയും തങ്ങളുടെ അടിമസ്ഥിതിയേയും കുറിക്കുന്ന തമിഴ കലൎന്ന ചില ആചാരവാക്കുകൾ ഉപയോഗിച്ചു വരികയും ചെയ്തു. അവയിൽ ചിലതു താഴെ കൊടുക്കാം.

| ആഢ്യത | അടിമസ്ഥിതി |
|---|---|
| 1. തിരുമുമ്പു, തിരുമനസ്സ് എഴുന്നള്ളിയടത്തുന്ന് (എളിയടത്തുന്ന്) | 1. അടിയാൻ (അടിയൻ) |
| 2. ഇല്ലം; മന | 2. കപ്പപ്പാട് (കപ്പാട്)നല്ലദിക്കിലൊന്നും അവൎക്ക് വീടില്ലെന്നൎത്ഥം. |
| 3. ഉറുപ്പിക | 3. ചെമ്പുകാശു=ദാരിദ്ര്യത്തെ സൂചിപ്പിക്കുന്നു. |
| 4. നീരാടുക | 4. ചേറു നനയുക. |
| 5. കലിപ്പെണ്ണ ചാൎത്തുക (കലപ്പെണ്ണ ചാൎത്തുക) എണ്ണക്കു ക്ഷാമമില്ലെന്നു കാണിക്കുന്നു. | 5. മെഴുകു പിരളുക; തൊട്ടു പിരട്ടുക. |
| 6. പെരുപട്ടു ചാൎത്തുക (പരുപട്ടം ചാൎത്തുക) | 6. അടിതോൽ ചുററുക |
| 7. അമൃതേത്താരി | 7. കല്ലരി=കല്ലു കലൎന്ന അരിയെ ഉള്ളു എന്നൎത്ഥം. |
| 8. അമൃതേത്തു കഴിക്കുക | 8. അരിക്കാടികഴിക്ക (കരിക്കാടി കഴിക്ക.) |
| 9. ഇലയമൃത് (വെററില മുറുക്കുന്നതിന്നു.) | 9. ചവറില=ചവൎപ്പുള്ള ചീത്ത വെററിലയെ പാടുള്ളുവെന്ന |
| 10. പള്ളി കൊള്ളുക. | 10. നിലം പൊരുങ്ങുക. |

അപ്പോൾ മുതല്ക്കാണ് നമ്പൂതിരിമാരോടും തമ്പുരാക്കന്മാരോടും ബ്രാഹ്മണേതരന്മാർ സംസാരിക്കുമ്പോൾ ഈ മാതിരിയിലുള്ള ചില ബഹുമാനവാക്കുകൾ ഉപയോഗിക്കുന്ന സമ്പ്രദായം ഈ നാട്ടിൽ നടപ്പായത്.

## ചില ആപത്തുകൾ.

കേരളചക്രവൎത്തിത്വം വഹിച്ചു രാജ്യം വാണിരുന്ന പെരുമാക്കന്മാരിൽ മിക്കവരും നമ്പൂതിരിമാരെ അന്തരമായി ബഹുമാനിക്കയും സ്നേഹിക്കയും ചെയ്തിരുന്നുവെങ്കിലും, അവരിൽ ചില ദുസ്വഭാവികൾ നമ്പൂതിരിമാരുടെ അധികാരങ്ങളെ കയ്യേറി പ്രയോഗിപ്പാനും മടിച്ചിരുന്നില്ല.

1. ക്രൂരരായപ്പെരുമാൾ—പാണ്ഡ്യരാജാവായ ഇദ്ദേഹം കേരളഭരണം ചെയ്വാനാരംഭിച്ചപ്പോൾ, രാജവംശീയനായ താൻ ഏകശാസനയാ രാജ്യഭാരം ചെയ്യുന്നതല്ലാതെ,

നമ്പൂതിരിമാരുടെ ഇഷ്ടത്തിന്നനുസരിച്ച് ഒരു വൈസറായി യുടെ നിലയിൽ ഇരിക്കയില്ലെന്നു തീച്ചപ്പെടുത്തുകയും, കീഴ് നടവടികൾ പലതും സ്വേച്ഛയാ ഭേദപ്പെടുത്തുവാനാരംഭിക്കു കയും ചെയ്തു. (1) തൃക്കണാമതിലകത്തിലെ ആ മന്ത്രണസഭ വേണ്ടെന്നുവെച്ചു (2) നാട്ടുകാൎക്കു ഉപദ്രവം തട്ടത്തക്കവിധത്തിൽ നിലനികുതിയും മററും തന്നിഷ്ടപ്രകാരം കയററി (3) നമ്പൂതിരിമാരുടെ മതാചാരകാൎയ്യങ്ങളിൽകൂടി രാജശാസന ചെലുത്തേണമെന്നുവെച്ചു വൈദികവിരുദ്ധമായ കല്പനകൾ കൊടുത്തു. ക്ഷമാശീലന്മാരായ നമ്പൂതിരിമാർ ചതുരുപായങ്ങളിൽ മൂന്നും പ്രയോഗിച്ചിട്ടും പെരുമാളുടെ ദുർബുദ്ധിത്വത്തിന്ന് അല്പംപോലും കുറവുകാണാഞ്ഞതിനാൽ നമ്പൂതിരിമാരും നാട്ടുകാരും ഒരുപോലെ അദ്ദേഹത്തെ വെറുത്തു. ബ്രഹ്മദ്വേഷിയും, സ്വതന്ത്രനും, വിചാരഹീനനുമായ പെരുമാളെ വധിക്കയേ നിവൃത്തിയുള്ളുവെന്നു നമ്പൂതിരിമാർ തീച്ചപ്പെടുത്തുകയും, വധകാൎയ്യം നടത്തുവാൻ ധീരനും ഉപായിയും അഭ്യാസിയുമായ കക്കാട്ടു ഭട്ടതിരിപ്പാട്ടിലെ ഭരമേല്പിക്കുകയും ചെയ്തു. നമ്പൂതിരിമാരുടെ ഐകകണ്ഠ്യമുള്ള ശാസനയെ അനാദരിപ്പാൻ പാടില്ലാത്തതിനാൽ ഭട്ടതിരി സ്നേഹം നടിച്ചു പെരുമാളുമായി ചതുരംഗം വെക്കുകയും തത്സമയം തരം നോക്കി അരയിൽനിന്നു വാൾ ഊരി പെരുമാളെ വെട്ടിക്കൊല്ലുകയും ചെയ്തു. അതും കഴിച്ചു അദ്ദേഹം നമ്പൂതിരിമാരുടെ സദസ്സിൽ പ്രവേശിച്ചു. സമാധാനചിത്തന്മാരായ ബ്രാഹ്മണർ ഭട്ടതിരിപ്പാട്ടിലെ നിൎവ്യാജം അനുഗ്രഹിച്ചു അവരുടെ കൂട്ടത്തിൽ ഇരിപ്പാൻ ആജ്ഞാപിച്ചുവെങ്കിലും, അദ്ദേഹം അവരുടെ കൂട്ടത്തിൽ ഇരുന്നില്ല. താൻ പ്രവൎത്തിച്ച പാപകൎമ്മത്താൽ പതനഹേതുവായ വീരഹത്യാദോഷം തനിക്കു ബാധിച്ചിരിക്കുന്നുവെന്നുള്ള വിചാരത്തിന്മേലൊ മറേറാ 'നാം പടിയിൽ ഇരുന്നുകൊള്ളാം' എന്നു ഭട്ടതിരി മറുപടി പറഞ്ഞു. നമ്പൂതിരിമാർ എത്ര തന്നെ നിൎബ്ബന്ധി

ച്ചിട്ടും അദ്ദേഹത്തിന്നു അഭിപ്രായഭേദം കാണാഞ്ഞതിനാൽ "എന്നാൽ നമ്പിടിയായിരിക്ക" എന്നു അവരും പറഞ്ഞു. ഗ്രാമണികളിൽ എട്ടില്ലക്കാരെ അദ്ദേഹത്തിൻെറ സ്വജനങ്ങളായി ചേൎത്ത് അവരെക്കൊണ്ടു മരുമക്കത്തായം ആചരിപ്പിക്കുകയും, നമ്പൂതിരിമാരിൽ നിന്നു ചിലസംഗതികളിൽ മാത്രം വ്യത്യാസപ്പെട്ട നടവടികൾപ്രകാരം മേലിൽ നടപ്പാനും നിശ്ചയിച്ചു ഭട്ടതിരിക്കു 'കക്കാട്ടുകാരണവപ്പാട്' എന്നു ഒരു വലിയസ്ഥാനവും കൊടുക്കുകയും ചെയ്തു. പുന്നത്തൂര്, എലിയങ്ങാട് എന്നീ കുഡുംബക്കാരെല്ലാം ഈ വൎഗ്ഗത്തിൽ പെട്ടവരാകുന്നു.

## 2. പള്ളിവാണപെരുമാൾ.

ഇദ്ദേഹത്തെ രാജാവാക്കി വാഴിച്ചതു ക്രിസ്ത്വാബ്ദം ഒന്നാം നൂററാണ്ടിലാണ്. ഈ പെരുമാൾ നമ്പൂതിരിമാരെയും കേരളാചാരങ്ങളെയും കലശലായി അധിക്ഷേപിക്ക മാത്രമല്ല, ഇതരമതസ്ഥന്മാരെ ആദരിക്കുകയും അവരുടെ അഭിവൃദ്ധിക്കും സ്ഥിരപ്രതിഷ്ഠക്കും പലവിധത്തിലും സഹായിക്കുകയും ചെയ്തു.

റോമാ കൈസറന്മാർ മലബാറുമായി കച്ചവടമാരംഭിച്ചപ്പോൾ, കച്ചവടരക്ഷക്കായി കൊടുങ്ങല്ലൂർ തുറമുഖത്തിൽ അവരുടെ രണ്ടു പട്ടാളത്തെ സ്ഥാപിച്ചുകൊള്ളുവാനും, കൊടുങ്ങല്ലൂരിൽത്തന്നെ ആഗസ്റ്റസ്സ് കൈസറിൻെറ ഒരു പള്ളി ഏൎപ്പെടുത്തിക്കൊള്ളുവാനും, നമ്പൂതിരിമാരുടെ അഭിപ്രായത്തിന്നെതിരായി പെരുമാൾ അനുവദിച്ചു.

എ. ഡി. 52_ൽ ക്രിസ്തുവിൻെറ അപ്പോസ്തലായ സൻറ് തോമാസ്സും കേരളത്തിൽ വന്നു. പെരുമാൾ അയാൾക്കു കൊടുങ്ങല്ലൂര്, കൊല്ലം എന്ന സ്ഥലങ്ങളിൽ പള്ളികൾ പണിയിക്കുവാനും, ക്രിസ്തുമതപ്രസംഗം ചെയ്തു നാട്ടുകാരെ പാതിരിമാരാക്കിയെടുത്തുകൊള്ളുവാനും അനുമതി കൊടുത്തു. ആചാരനിഷ്ഠയുള്ള മലയാളികളുടെ അയൽവക്കക്കാരായി

ക്രിസ്ത്യാനികൾ വന്നുചേരുവാനാരംഭിച്ചുവെങ്കിലും, കേരളീയരെ തത്സമയം അധികം വശീകരിച്ചതു ക്രിസ്തുമതമല്ല, ബുദ്ധമതമാണ്.

## ബുദ്ധമതപ്രചാരം.

ഇന്ത്യയിലെന്നുമാത്രമല്ല, ചൈന, ജാപ്പാൻ, സിലോൺ മുതലായ രാജ്യങ്ങളിലും കൂടി പടൎന്നുപിടിച്ചിരുന്ന ബുദ്ധമതത്തിൻെറ ഒരു വകഭേദമായ ജിനമതം അക്കാലത്തിൽ കേരളത്തിലും വ്യാപിക്കാതിരുന്നില്ല. ബുദ്ധമതപ്രാസംഗികന്മാർ കടൽവഴിക്കും കരവഴിക്കും മലയാളത്തിൽ വന്നു പെരുമാളുടെ സമ്മതത്തോടുകൂടി പ്രസംഗം നടത്തി നാട്ടുകാരെ അതിൽ ചേൎപ്പാൻ ശ്രമിച്ചു. തെക്കൻ കൊല്ലം, അക്കാലത്തിൽ, ജിനമതക്കാരുടെ ഒരു പ്രധാനസ്ഥലമായിരുന്നു. ആ സ്ഥലങ്ങളിൽ കാട്ടിലും കായൽനടുക്കമായി പല ബുദ്ധവിഗ്രഹങ്ങളും കണ്ടുകിട്ടീട്ടുണ്ട്. കരുമാടിക്കുട്ടൻ എന്ന അമ്പലപ്പുഴക്കടുത്ത പുഴയിൽ കാണുന്ന ശിലാവിഗ്രഹവും, അരിപ്പാട്ടമ്പലത്തിന്നടുത്തു കാണുന്ന ശിലാവിഗ്രഹവും, തിരുവനന്തപുരത്തു കാഴ്ചബങ്കളാവിൽ വെച്ചിട്ടുള്ളവയായ ബുദ്ധവിഗ്രഹങ്ങളും കേരളത്തിലെ ബുദ്ധമതപ്രചാരത്തിൻെറ സൂചകങ്ങളാകുന്നു. ബൌദ്ധന്മാർ തങ്ങളുടെ മതത്തിൻെറ ശക്തിയേയും അനുഭവങ്ങളേയും പ്രകാശിപ്പിച്ചു പെരുമാളെക്കൂടി ഭ്രമിപ്പിച്ചു സ്വമതത്തിൽ ചേൎത്തു. രാജാവു മതം മാറിയപ്പോൾ, "യദ്യദാചരതിശ്രേഷ്ഠഃ തത്തദേവേതരേജനാഃ" എന്ന പ്രമാണപ്രകാരം നാട്ടുകാർ പലരും അവിടത്തെ പിന്തുടൎന്നു. പെരുമാൾ മതംമാറിയെന്നല്ല, നമ്പൂതിരിമാരോടും മററും തന്നെക്കണ്ടു പഠിപ്പാനും കല്പിച്ചു. രാജാജ്ഞയാ, വെണ്മണിഗ്രാമം മുതലായ തെക്കൻഗ്രാമങ്ങളിലെ പണ്ഡിതന്മാരായ അനവധി പോററിമാർ ജിനമതം അംഗീകരിച്ചു 'ഗുരുക്കന്മാർ' എന്ന പേരോടുകൂടി മതപ്രസംഗം ചെയ്തു നടന്നിരുന്നു. മതം മാറേണ്ടിവരുമെന്നുള്ള വ്യസനവും ഭയവും നിമി

ത്തം, നമ്പൂതിരിമാരിൽ പലരും രാജ്യം വിട്ടുപോകയും ചെയ്തിട്ടുണ്ട്. എന്നാൽ അധികം ബ്രാഹ്മണരും ദൈവാനുഗ്രഹം കൊണ്ടുതന്നെ ആപത്തുനീങ്ങണമെന്നു നിശ്ചയിച്ച് 'തൃക്കാരിയൂർ' ക്ഷേത്രത്തിൽവെച്ച തീവ്രഭക്തിയോടെ ഈശ്വരസേവയാരംഭിച്ചു. ഇങ്ങിനെ അല്പദിവസംകഴിഞ്ഞപ്പോൾ ഒരുദിവ്യനായ ബ്രാഹ്മണൻ അവിടെച്ചെന്നു "ഞാൻ നിങ്ങൾക്കു ഒരു ബ്രഹ്മഗാനം ഉപദേശിക്കാം. അസ്തമിച്ചാൽ വിളക്കുവെച്ചു നിങ്ങൾ അതിന്നു ചുററും പ്രദക്ഷിണം വെക്കയും ഈ ഗാനം കൊണ്ട് ഈശ്വരനെ സേവിക്കയും വേണം. എന്നാൽ ആപത്തുകൾ നീങ്ങും. സങ്കരഭോജനംകൊണ്ടും അസ്പൃശ്യസ്പർശനാദികളെക്കൊണ്ടും അറിയാതെ വരുന്ന ദോഷങ്ങൾക്കും ഇതൊരു പ്രതിവിധിയാണ്" എന്നു പറഞ്ഞു ഗാനം ഉപദേശിച്ചു പോയി. നമ്പൂതിരിമാർ ഉപദേശപ്രകാരം നടത്തിക്കൊണ്ടുവരുമ്പോൾ, അധികദിവസം ചെല്ലുംമുമ്പെ മീമാംസാശാസ്ത്രജ്ഞന്മാർ കേരളത്തിൽ വന്നുചേർന്നു. ഇവരും ബുദ്ധമതക്കാരും തമ്മിൽ കഠിനമായി വാദം നടന്നു. അവസാനം മീമാംസകന്മാർ ബൌദ്ധന്മാരെ യുക്തികൊണ്ടും, പ്രമാണംകൊണ്ടും മടക്കി. ബുദ്ധമതം സ്വീകരിച്ച പെരുമാൾക്കു തന്റെ ബുദ്ധിമോശം മനസ്സിലായപ്പോൾ, അദ്ദേഹം വളരെ തപിക്കയും ഹിന്തുമതത്തിൽ തിരികെ വരുന്നതു നിയമവിരോധമാകയാൽ ഒരു പള്ളിപണിയിപ്പിച്ചു മരണംവരക്കും അവിടെപ്പാൎക്കുകയും ചെയ്തു. പള്ളിയിൽ സ്ഥിരതാമസമാക്കിയതിനാൽ ആ പെരുമാളെ 'പള്ളിവാണ പെരുമാൾ' എന്നു പറയുവാനും സംഗതിയായി. നമ്പൂതിരിമാരുടെ മീമാംസാശാസ്ത്രപഠനമാണ് ബുദ്ധമതപ്രചാരത്തിന്നു വലിയ വിഘ്നമായിത്തീൎന്നത്. എന്നാൽ ശങ്കരാചാൎയ്യരുടെ കാലംവരക്കും മലയാളത്തിൽനിന്നു ബുദ്ധമതം തീരെ വിട്ടുപോയിരുന്നതുമില്ല.

## ശാസ്ത്രക്കളി.

ആപന്നിവാരണമായും, അശുചിപരിഹാരമായും ന

മ്പൂതിരിമാർ അനുഷ്ഠിച്ചിരുന്ന ആ ദീപപ്രദക്ഷിണം പിന്നീടും അവരിൽ ചില വർഗ്ഗക്കാർ വിട്ടുകളഞ്ഞില്ല. ഇതു മംഗളകരമാകകൊണ്ടു, വലിയ അടിയന്തരാവസരങ്ങളിൽ ചില പരിഷ്കാരങ്ങളോടുകൂടി ഇപ്പോഴും നടത്തിവരുന്നു.

### 3 വീരരാഘവപ്പെരുമാൾ.

എ. ഡി. 230-ാമാണ്ടിന്നടുത്താണ് ഈ രാജാവു കേരളം ഭരിച്ചത്. ഇദ്ദേഹം നമ്പൂതിരിമാരെ ദ്വേഷിച്ചിരുന്നില്ലെങ്കിലും അവൎക്കു വിപരീതമായി ചില കാൎയ്യങ്ങൾ പ്രവൎത്തിച്ചിരുന്നില്ലെന്നില്ല.

മൈലാപ്പൂരിലെ ക്രിസ്ത്യാനികൾ കപ്പൽമാൎഗ്ഗമായി എ. ഡി. 230-ൽ മലയാളത്തിൽ വന്നു സ്ഥിരതാമസത്തിന്നു വട്ടംകൂട്ടിയപ്പോൾ, അവരിൽനിന്നു കാലക്രമത്തിൽ തങ്ങൾക്കു പല ഉപദ്രവങ്ങളും നേരിടുമെന്നു നമ്പൂതിരിമാർ പെരുമാളെ ബോധിപ്പിച്ചുവെങ്കിലും, അദ്ദേഹം അവരുടെ അഭിപ്രായത്തെ വിലവെക്കാതെ, ആ ക്രിസ്ത്യാനികളെ കൊടുങ്ങല്ലൂർ, കൊച്ചി, കോട്ടയം എന്നീ സ്ഥലങ്ങളിൽ പാൎപ്പിച്ചു. എന്നുമാത്രമല്ല, ആ ക്രിസ്ത്യാനികൾക്കു ചില സ്ഥാനമാനങ്ങൾ താമ്രശാസനത്തിലെഴുതി പതിപ്പിച്ചുകൊടുക്കുകയും ചെയ്തു. ആ ചെമ്പോലക്കരണങ്ങൾ ഇപ്പോഴും അവരുടെ കൈവശമുണ്ട്.

### 4 ഭാസ്കരരവിവൎമ്മപ്പെരുമാൾ.

ഒടുക്കത്തെ ചേരമാൻപെരുമാളായ ഇദ്ദേഹം വിദ്വാനും, വിശാലഹൃദയനും, ജനക്ഷേമകാംക്ഷിയുമായിരുന്നു. പെരുമാക്കന്മാരുടെ കൂട്ടത്തിൽ ഇതുപോലെ ഖ്യാതി സമ്പാദിച്ചവർ വേറെ ഉണ്ടെന്നു തോന്നുന്നില്ല. ഇദ്ദേഹത്തിന്നു നമ്പൂതിരിമാരോടുണ്ടായിരുന്ന അകൈതവവാത്സല്യം വിസ്മയനീയമായിരുന്നു. അടുത്ത സേവകന്മാരായ തോലൻ തുടങ്ങിയ നമ്പൂതിരിമാരോടാലോചിക്കാതെ പെരുമാൾ യാതൊന്നും പ്രവൎത്തിച്ചിരുന്നില്ല. അതിനാൽ ക്ലിപ്തകാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തെപ്പിരിച്ചയക്കുന്നതിന്നു അവൎക്കു മനസ്സു വ

ന്നില്ല. ചേരമാൻ അവരുടെ അപേക്ഷയനുസരിച്ചു വീണ്ടും പന്ത്രണ്ടുകൊല്ലം രാജ്യപരിപാലനം ചെയ്തു. അതുകൊണ്ടും പ്രജകൾക്കു മതിയായില്ല. മൂന്നാമതും പന്ത്രണ്ടുകൊല്ലത്തേക്ക് അദ്ദേഹംതന്നെ രാജ്യഭാരം ചെയ്യേണമെന്ന് അവർ നിർബ്ബന്ധിച്ചു. ആ നിർബ്ബന്ധത്തിന്നും പെരുമാൾ കീഴടങ്ങേണ്ടി വന്നു. അപ്പോഴെയ്ക്കു കാലം വല്ലാതെ പകർന്നുവശായി. ജൈനർ, ബൌദ്ധർ, യഹൂദന്മാർ, വെള്ളാളന്മാർ എന്നവരുടെ വരവും കുഴപ്പങ്ങളും ദിനംപ്രതി വർദ്ധിച്ചു. സുറിയ, ജിനവ, ജറൂസലം എന്നീ പ്രദേശങ്ങളിലെ ക്രിസ്ത്യാനികളും കേരളത്തിൽ സ്ഥലം പിടിച്ചു.

പാണ്ഡ്യരാജാവായ ഒരാൾ വലിയ സൈന്യത്തോടുകൂടി ആനമലമാർഗ്ഗമായി മലയാളത്തിൽ കടന്നു കോട്ടയും കിടങ്ങും ഉറപ്പിച്ചു പാളയമടിച്ചു.

കാര്യങ്ങളെല്ലാം അപകടത്തിലായി. പ്രജകൾ വ്യസനിച്ചു. പെരുമാൾ അമ്പരന്നു. കേരളഭടന്മാർ ശത്രുസൈന്യത്തോടെതിർത്തുവെങ്കിലും ഒന്നിലധികം പ്രാവശ്യം തോററു പിന്മാറി. അങ്ങിനെ കുറെക്കാലം കഴിഞ്ഞു. പെരുമാളുടെയും നമ്പൂതിരിമാരുടെയും മന്ത്രതന്ത്രങ്ങളൊന്നും ഫലിച്ചില്ല. പാണ്ഡ്യരാജാവ് ജയഭേരി അടിച്ചുകൊണ്ടു തിരുവഞ്ചിക്കുളത്തേക്കു തിരിച്ചു. ഈ സംഭവങ്ങൾ പെരുമാളെയും, നമ്പൂതിരിമാരെയും, കേരളഭടന്മാരേയും അധികമായി വ്യാകുലപ്പെടുത്തി. എങ്കിലും ഒടുവിൽ സാമൂതിരിരാജവംശക്കാരായ രണ്ടു മഹാരഥന്മാരുടെ സൈന്യാധിപത്യത്തിൻകീഴിൽ, നായർ പട്ടാളക്കാർ പാണ്ഡ്യരാജാവിനെ മലയാളത്തിൽനിന്ന് ഓടിച്ചുകളഞ്ഞു.

പാണ്ഡ്യരാജാവുമായുള്ള യുദ്ധത്തിന്നു ശേഷം നമ്പൂതിരിമാർ ഭാസ്കരരവിവർമ്മമഹാരാജാവിനെ കേരളത്തിൻെറ സ്ഥിരചക്രവർത്തിയായി അഭിഷേകം ചെയ്തു. തന്നിമിത്തം തൻെറ പിൻവാഴ്ചക്കാരെ നിയമിക്കുന്നതിന്നുള്ള അധികാരം ചേരമാൻപെരുമാൾക്കു സിദ്ധിച്ചു. തൽഫലമായി അവ

സ്ഥാനകാലത്തിൽ അദ്ദേഹം കേരളത്തെ പല പ്രഭുക്കന്മാർക്കു മായി വിഭജിച്ചും കൊടുത്തു.

## പെരുമാൾഭരണഫലങ്ങൾ.

പെരുമാക്കന്മാരുടെ ഭരണം കേരളചരിത്രത്തിൽ പ്രധാനമായ ഒരു കാലമായിട്ടാണ് വിചാരിക്കപ്പെട്ടിരിക്കുന്നത്. എന്തെന്നാൽ ആ 456 കൊല്ലകാലത്തിന്നിടയിൽ രാജ്യഭരണത്തിലും, ജനങ്ങളുടെ മതാചാരനടവടികളിലും, അവരുടെ സമുദായജീവിതത്തിലും ഗണ്യമായ പല മാററങ്ങളും മറിച്ചലുകളും സംഭവിച്ചു. അവയിൽ നമ്പൂതിരിമാരെ സംബന്ധിച്ചുള്ളതു മാത്രം ഇവിടെ ചേക്കാം.

1. കൊച്ചി, കൊടുങ്ങല്ലൂർ, പൂഞ്ഞാർ, പരപ്പനാട്, പന്തളം, കോട്ടയം, തുടങ്ങിയ രാജവംശങ്ങൾ സ്ഥാപിക്കപ്പെടുകയും, ഈ കുഡുംബക്കാരേയും നമ്പൂതിരിമാരേയും തമ്മിൽ ഒരുവിധത്തിലും വേർപെടുത്തുവാൻ നിവ്വാഹമില്ലാത്ത വിധത്തിൽ ബന്ധപ്പെടുത്തി വെക്കുകയും ചെയ്തു.

2. ശാസ്ത്രാംഗമെന്ന പേരോടുകൂടി അത്ഭുതപൂർവ്വമായ ഒരു ഈശ്വരഭജനസമ്പ്രദായം നമ്പൂതിരിമാരുടെ ഇടയിൽ ആവിർഭവിച്ചു.

3. മീമാംസാശാസ്ത്രത്തിന്ന് അവർ നിമിത്തം അധികം പ്രചാരം സിദ്ധിച്ചു.

4. നമ്പൂതിരിമാർ ധാരാളമായി ആധാനം, യാഗം, അഗ്നി എന്നുള്ള വൈദികക്രിയകൾ കഴിപ്പാനാരംഭിച്ചു.

5. ചാക്യാർകൂത്തിൽ ജനങ്ങൾക്കു അഭിരുചി വദ്ധിക്കുകയും, നമ്പൂതിരിമാർക്കു തന്ത്രമുള്ള മിക്ക ക്ഷേത്രങ്ങളിലും അതു ഒരു പ്രധാനഅടിയന്തരമായിത്തീരുകയും ചെയ്തു.

6. നമ്പൂതിരിമാർ പ്രബന്ധങ്ങളും ഭാഷാഗ്രന്ഥങ്ങളും എഴുതുവാനുദ്യമിച്ചു.

7. അവർ ആയുധാഭ്യാസം ചെയ്യുന്ന സമ്പ്രദായം നിർത്തിച്ചു.

8. തൃക്കണാമതിലകത്തിലെ ആ മന്ത്രണമഹാസഭ പൊളിഞ്ഞു.

9. നമ്പൂതിരിമാൎക്കുണ്ടായിരുന്ന രാജാധികാരം അസ്തമിച്ചു.

10. അവരുടെ സമുദായനടവടികൾ ഇളകിമറിഞ്ഞു.

കേരളഭരണത്തെ പരശുരാമാജ്ഞപ്രകാരം നമ്പൂതിരിമാർ നാട്ടുരാജാക്കന്മാരുമായി യോജിച്ചും സ്നേഹിച്ചും നിൎവ്വഹിക്കാതെ, അന്യന്മാരെ പരദേശങ്ങളിൽ ചെന്നു ക്ഷണിച്ചു വരുത്തി പെരുമാക്കന്മാരാക്കി വാഴിക്കയാൽ, കാലക്രമത്തിൽ 'ഭജനംമൂത്തൂരാണ്മ' എന്ന പഴഞ്ചൊല്ലുപ്രകാരം അവർ നമ്പൂതിരിമാരെ കൂട്ടാക്കാതെ സ്വതന്ത്രന്മാരായിത്തീരുകയും, ഒടുക്കത്തെ ആൾ രാജ്യത്തെ ഭാഗിച്ചു ഛിന്നഭിന്നമാക്കി പലൎക്കുമായി സമ്മാനിക്കുകയും ചെയ്തു.

എന്നാൽ ഭൂവിഭാഗകാലത്തിൽ നമ്പൂതിരിമാരെ സംബന്ധിച്ചുവെച്ചിട്ടുള്ള അടിസ്ഥാനമായ ഏൎപ്പാടുകൾക്കൊന്നും ഇന്നേവരെക്കും ഒരിളക്കവും തട്ടീട്ടില്ല. ഭൂഭാഗം സിദ്ധിച്ചിട്ടുള്ള രാജകുഡുംബക്കാരുടെയും, പ്രഭുക്കന്മാരുടെയും മററും ആചാൎയ്യന്മാരും, സംബന്ധികളും, എന്നുവേണ്ട, ലൌകികവൈദികകാൎയ്യങ്ങളെല്ലാം നടത്തിക്കൊടുക്കേണ്ടുന്ന സൎവ്വാധികാരികളും നമ്പൂതിരിമാരാകയാൽ അവരുടെ നിലക്കും വിലക്കും ഒരുകാലത്തും അണുവോളം ഹാനി തട്ടുന്നതുമല്ല.

ചിറക്കൽ രാമവൎമ്മ വലിയരാജാ.



# നമ്പൂതിരിമാരും സാഹിത്യവും

ഈ വിഷയത്തേപ്പററി വിശദമായും വിസ്താരമായും ഒരു ഉപന്യാസം എഴുതുന്നതിന്ന എനിക്ക വളരെ കൌതുകവും ഉത്സാഹവും ഉണ്ട്; എന്നാൽ ജോലിത്തിരക്കുകൊണ്ട് എൻെറ അഭിലാഷം പൂൎണ്ണമായി ഫലിക്കുന്നതിന്നുസൌകൎയ്യം കിട്ടിയില്ല. എങ്കിലും വായനശാലാപ്രവൎത്തകന്മാരുടെ അപേക്ഷ കൈയേററു പോയതിനാൽ എന്തെങ്കിലും ഒന്നു കാട്ടിക്കൂട്ടാതിരിപ്പാൻ നിൎവ്വാഹമില്ലാതെ വന്നതുകൊണ്ട് വല്ലതും ആയതാകട്ടെ എന്നു വെച്ച് എഴുതീട്ടുള്ളതാണിത്. അതിനാൽ ശ്രോതാക്കൾക്ക ഇച്ഛാഭംഗത്തിന്നിടയാകരുതെന്നു ആദ്യമേ മുഖവുരയായി പ്രസ്താവിച്ചുകൊള്ളുന്നു.

സാഹിത്യവിഷയത്തിൽ നമ്പൂതിരിമാൎക്കുള്ള ഉണൎച്ചയേയോ ഉയൎച്ചയേയോ പററിയുള്ള പ്രസംഗത്തിൽ അവരുടെ പൂൎവ്വചരിത്രം വിസ്മരിക്കാവുന്നതല്ലല്ലോ. ശ്രീപരശുരാമൻ വീരഹത്യാപാപനിവൃത്തിക്കായി കേരളഭൂമിയെ സൃഷ്ടിച്ചു പരദേശത്തുനിന്നും ബ്രാഹ്മണരെ കൊണ്ടുവന്നു അവൎക്കായി ആ ഭൂമി മുഴവൻ ദാനം ചെയ്തു എന്നും, ഭിക്ഷ പിടിക്കാതേയും മററു സൌകൎയ്യക്കുറവുകളാലും തിരിച്ചുപോയിത്തുടങ്ങിയ അവരെ പിന്നെയും കൂട്ടിക്കൊണ്ടുവന്നു വീണ്ടും അവർ തിരിച്ചു പോകാതിരിപ്പാനായി അവൎക്ക ചില ആചാരവിശേഷങ്ങൾ കല്പിച്ച് അവരുടെ ശിഖ, വസ്ത്രധാരണരീതി മുതലായവയിൽ ഗണ്യമായ ഭേദം ചെയ്തു അവരുടെ രക്ഷയ്ക്കു വേണ്ട നിയമങ്ങളും ഏൎപ്പെടുത്തി എന്നും മററും കേരളമാഹാത്മ്യം മുതലായി പലേ ഗ്രന്ഥങ്ങളും ഘോഷിക്കുന്നുണ്ട്. എന്നാൽ ഈ വിധമാണ് കേരളത്തിൽ ബ്രാഹ്മണപ്രതിഷ്ഠ ഉണ്ടായത് എന്നുള്ളതിലേക്ക ഇതേവരെ സൎവ്വസമ്മതമായ ഒരു തീരുമാനം ഉണ്ടായിട്ടില്ല. എന്നു തന്നെയല്ല; പരശുരാമൻെറ അതിമാനുഷങ്ങളായ അപദാനങ്ങൾ നമുക്ക വിശ്വാസ്യങ്ങളായി വരാം എങ്കിലും മതാന്തരസ്ഥന്മാർ ഇതിൽ വിസംവദിക്കാ

തിരിക്കയുമില്ല. അതിനാൽ മതസംബന്ധവും ദിവ്യശക്തികളുടെ സഹായവും കൂടാതെ ചരിത്രദൃഷ്ട്യാ സമ്മതിക്കാവുന്നതായ ഒരാഗമം തേടേണ്ടതു നമ്മുടെയും ചുമതലയാകുന്നു.

ഇപ്പോൾ 'കേരളം' മലയാളം എന്നു വ്യവഹരിക്കുന്ന ഈ നാട്ടിൽ അടുത്തു മുമ്പായി നടന്ന അവാന്തരപ്രളയം കൊണ്ടോ മറ്റെന്തെങ്കിലും കാരണത്താലോ കടൽ കയറി ആക്രമിച്ചതായി തെളിയുന്നുണ്ട്. പിന്നീടു ക്രമേണ കര തെളിഞ്ഞതിനെത്തന്നെ ആയിരിക്കാം പരശുരാമൻ സമുദ്രത്തിൽനിന്നും ഭൂമിയെ വീണ്ടെടുത്തു എന്നും മററും പുരാണങ്ങൾ ഘോഷിക്കുന്നത്. ദ്രമിളരാജ്യത്തിന്റെ പടിഞ്ഞാറേ കടലരികാണ് കേരളം; വർണ്ണാശ്രമധർമ്മങ്ങളെ പ്രത്യുജ്ജീവിപ്പിക്കാനായി ഉണ്ടായിട്ടുള്ള മഹാവിഷ്ണുവിന്റെ മത്സ്യാവതാരകഥയും ഏറെക്കുറെ ഈ അവസരത്തിൽ പൌരാണികന്മാർക്ക് കേരളപ്രതിഷ്ഠയുടെ ഉപകരണസമ്പാദനത്തിനു ഉപകരിച്ചിരിക്കാം. പുരാണപ്രകാരം അടുത്തുകഴിഞ്ഞ അവാന്തരപ്രളയം ദ്രമിളദേശത്താണ് ആരംഭിച്ചത്. ദ്രമിളാധിപതിയായ സത്യവ്രതൻ കൃതമാലാനദിയിൽ സന്ധ്യാവന്ദനത്തിനായിട്ടു കൈയിൽ കോരിയെടുത്ത ജലത്തിൽ ഒരു ചെറിയ മത്സ്യത്തെ കണ്ടു എന്നും, അതു ജലാഞ്ജലിയിൽ വിട്ടൊഴിയാതെ നിൽക്കയാൽ അതിനെ രാജാവ് ഗൃഹത്തിൽ കൊണ്ടുചെന്നു സൂക്ഷിച്ചതിൽ ദിവസംപ്രതി ഇട്ടുന്ന പാത്രം നിറഞ്ഞു വളൎന്നു നാലഞ്ചു ദിവസത്തിനുള്ളിൽ മഹാമത്സ്യമായിതീൎന്നു ഏഴു ദിവസത്തിനകം പ്രളയം ഉണ്ടാകാൻ പോകുന്ന വിവരവും അപ്പോൾ ചെയ്യേണ്ടുന്ന കൃത്യങ്ങളും രാജാവിനെ ഗ്രഹിപ്പിച്ചിട്ടു സമുദ്രത്തിൽ പ്രവേശിച്ചു എന്നും ആണല്ലൊ മത്സ്യാവതാരകഥ. 'കൃതമാലാമലയാചലപശ്ചിമാംഭോധിമദ്ധ്യേ' എന്നു കേരളക്ഷേത്രത്തിന്റെ സങ്കല്പത്തിൽ പറയുന്ന എല്ലുകകളിൽനിന്നു തെളിയുന്നുമുണ്ട്. അതിനാൽ ആറാമതായ ചാക്ഷുഷമന്വന്തരത്തിന്റെ അന്തത്തിൽ ഉണ്ടായി എ

ന്നു ഘോഷിക്കുന്ന അവാന്തരപ്രളയം കേരളത്തിൽ സമുദ്രം
കയറിയതു തന്നെ ആയിരിക്കരുതൊ? കാൎയ്യം എങ്ങനെ ആ
യാലും ഉചിതമായ വാസസ്ഥാനം തേടിത്തേടി ആദികാലം
മുതൽ തെക്കോട്ടു കടന്നു വന്ന ആൎയ്യന്മാർ ആദിമനിവാസി
കളായ ദ്രാവിഡൎക്കു കീഴടങ്ങി വളരെക്കാലം ഇരുന്നിട്ടുണ്ടെ
ന്നും മററും ഭാഷാവിഷയമായി ചെയ്ത പരിശോധനയിൽ
തെളിയാനിട വന്നിട്ടുണ്ട്. വിശേഷിച്ചു സിന്ധുനദീമുഖത്തു
നിന്നും സമുദ്രയാത്ര തുടൎന്ന ആൎയ്യവൎഗ്ഗക്കാർ ഗോകൎണ്ണം വഴി
തെക്കോട്ടു വ്യാപിച്ചു കേരളത്തിൽ കുടികേറിപ്പാൎത്തിരിക്കാ
നും ഇടയുണ്ട്. ഇങ്ങനെ മുമ്പിനാലേ വന്ന ഒരു സംഘക്കാർ
തമിഴരുമായി ഇടപെട്ടു കാലക്രമത്തിൽ ആചാരങ്ങളിലും
ഉച്ചാരണങ്ങളിലും ഭിന്നിച്ചു വശമായി.

പിന്നിട്ടു കുറേക്കാലം കഴിഞ്ഞതിന്റെ ശേഷം ക്രമേണ
ആൎയ്യന്മാർ ആൎയ്യാവൎത്തത്തിൽ സ്വാധിപത്യം സ്ഥാപിച്ചിട്ടു
വിന്ധ്യനിര കടന്നു തെക്കോട്ടു വ്യാപിച്ചു ദക്ഷിണാപഥത്തെ
ആക്രമിക്കാൻ തുടങ്ങി. ഈ പുത്തൻകൂറുകാർ പൂൎവ്വാഗത
ന്മാരായ സ്വവൎഗ്ഗക്കാരെ കണ്ടുമുട്ടിയപ്പോൾ ആചാരലോ
പത്താലും അന്യാചാരസ്വീകരണത്താലും വിലക്ഷണന്മാരാ
യ പഴയകൂറുകാരെ ഭ്രഷ്ടന്മാരെന്നും ക്ഷത്രിയതുല്യന്മാരെന്നും
വേദാനൎഹന്മാരെന്നും മററും വിലക്കി. പുത്തൻകൂറുകാരുടെ
സംഘബലത്താലും ശക്തികൂടുതലിനാലും അവർ ഉത്തമ
ബ്രാഹ്മണരായും, ആചാരലോപം വന്ന പഴയ കൂറുകാർ
വേദാനൎഹന്മാരായ (ഓത്തില്ലാത്ത) വൎഗ്ഗക്കാരായും പരിണ
മിച്ചതായി ഊഹിക്കാനും ന്യായമില്ലെന്നില്ല.

ആറാം നൂററാണ്ടോടു കൂടി മയൂരവൎമ്മരാജാവു കേര
ളത്തിൽ ബ്രാഹ്മണപ്രതിഷ്ഠ ചെയ്ത കഥയും ആചാരനിരത
ന്മാരായ ഈ നൂതനസംഘങ്ങളിൽപ്പെട്ടവരെപ്പററി ആയിരി
ക്കണം. ഇപ്രകാരം കേരളം ഒട്ടുക്കു ഭൂസ്വത്തും അധികാരപ
ദവിയും സിദ്ധിച്ച നമ്പൂതിരിമാർ ഹിന്ദുക്കളുടെ സകലാചാര

ങ്ങൾക്കും അടിസ്ഥാനമായ വേദത്തിന്റെ സ്വാധീനംകൊണ്ടു ഭജനം മൂത്ത് ഊരായ്മയും ഊരായ്മ മൂത്തു അട്ടിപ്പേറും ചെലുത്തി കാലാന്തരത്തിൽ കേരളാധീശ്വരന്മാരായി ചമഞ്ഞു എന്നു പറയുന്നതിൽ ഒട്ടും അസാംഗത്യമില്ല.

ഇപ്രകാരം കേരളനാഥന്മാരായിത്തീൎന്ന ആൎയ്യന്മാർ അഥവാ ആഢ്യന്മാർ മതസംബന്ധമായ സകലവ്യവഹാരങ്ങളിലും വേദസ്വാധീനംകൊണ്ടും, ലൌകികകാൎയ്യങ്ങളിൽ സംഘബലവും ഭൂസ്വത്തുംകൊണ്ടും നാൾക്കുനാൾ പ്രബലന്മാരായി. അവരുടെ സ്വന്തഭാഷയായ സംസ്കൃതത്തിനു പ്രാമാണ്യവും വൎദ്ധിച്ചു. അക്കൂട്ടത്തിൽ എല്ലാംകൊണ്ടും യോഗ്യത തികഞ്ഞ ഒന്നുരണ്ടുപേർ രാജസ്ഥാനവും, രണ്ടുപേർ കുലപതിസ്ഥാനവും സ്വീകരിച്ചു. അഞ്ചാറുപേർ വിധികൎത്താക്കളായി. ഏഴെട്ടിലധികം പേർ മറ്റുള്ള പ്രജകൾക്കു സകലവിധത്തിലും മാതൃകാപുരുഷന്മാർ എന്നു തോന്നുംവണ്ണം ആൎയ്യന്മാരിലും ആഢ്യന്മാരായിത്തീൎന്നു. തൎക്കം, വ്യാകരണം, വേദാന്തം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിൽ ഏതാനുംപേർ പ്രവീണന്മാരായി. മന്ത്രശാസ്ത്രം, തന്ത്രശാസ്ത്രം, തച്ചുശാസ്ത്രം മുതലായ മററിനങ്ങളിലും അനേകംപേർ ശ്രദ്ധിച്ചു. രാജ്യരക്ഷയ്ക്കും സ്വവൎഗ്ഗത്തിൽത്തന്നെ ചിലർ ഒരുമ്പെട്ടു. ഇപ്രകാരം ഭാരതവൎഷത്തിന്റെ ഒരു കോണിലുള്ള കേരളത്തിൽ എണ്ണത്തിൽ ഏററവും ചുരുങ്ങിയ ഒരു ജനസമുദായം കാലക്രമത്തിൽ യാതൊന്നിനും അന്യാശ്രയംകൂടാതെ സകലവിദ്യകളിലും നൈപുണ്യം നേടി ഒരു നാടു നയിക്കത്തക്ക നിലയിൽ എത്തി.

ആൎയ്യാവൎത്തത്തിൽ നിന്നും വിന്ധ്യപംക്തി കടന്നു തെക്കോട്ടു വന്ന ആൎയ്യന്മാരിൽ ചിലരാണ് കേരളത്തിൽ കുടികേറിപ്പാൎത്തതെന്നു വരികിലും കേരളീയർ കാലക്രമത്തിൽ ഒരു പ്രത്യേകസംഘമായിത്തീൎന്നു. വടക്കും കിഴക്കും മലയപൎവ്വതരേഖയാലും, തെക്കും പടിഞ്ഞാറും അറബിക്കടലിനാലും

പരിവൃതമായ മലയാളനാട്ടം മററു നാട്ടുകളുമായുള്ള സംസർഗ്ഗങ്ങൾക്കു അവസരം കൊടുക്കാത്തതും നമ്പൂതിരിമാക്ക് ഒററതിരിഞ്ഞ ഒരു സമുദായമായിരിപ്പാൻ സൌകൎയ്യം സമ്പാദിച്ചുകൊടുത്തു. ദേശത്തിൻെറ സമ്പത്സമൃദ്ധി, സാമുദായികമായും മതസംബന്ധമായും തങ്ങൾക്കു ലഭിച്ചിട്ടുള്ള മേന്മ, ആൎയ്യപരിഷ്കാരങ്ങൾ നാട്ടിൽ പരത്തുന്നതിനുള്ള ആചാൎയ്യസ്ഥാനം, സഹജമായ ഉദാരബുദ്ധി, ആന്തരാളികകലഹങ്ങളാൽ നാട്ടുകാരായ ദ്രാവിഡൎക്കുണ്ടായിരുന്ന ശക്തിക്ഷയം, ഇതെല്ലാം നമ്പൂതിരിമാൎക്കു മലയാളദേശത്തു പ്രതിഷ്ഠ ലഭിക്കുന്നതിനും അത്യന്തം ഉപകരിച്ചു.

ഈവിധം ഒരു ഉൽകൃഷ്ടസമുദായമായിപ്പരിണമിക്കുന്നതിനു അവൎക്കു കിട്ടിയ അവസരത്തെ അവർ വേണ്ടുംവണ്ണം ഉപയോഗിക്കയും ചെയ്തു. അതിനാൽ നമ്പൂതിരിപ്പരിഷ ഔദാൎയ്യം, സൌജന്യം, മഹാമനസ്കത്വം, വിദ്വത്വം, പ്രാഭവം മുതലായ ഗുണങ്ങളാൽ അലംകൃതമായ ഒരു സംഘമായിച്ചമഞ്ഞു. ആൎയ്യപരിഷ്കാരത്തിൻെറ ആചാൎയ്യന്മാരായിരുന്നതിനാൽ വിദ്യാസംബന്ധമായ സകലനടപടികളിലും നേതാക്കൾ അവരായിരുന്നു. അതു മററുള്ളവൎക്കു കൈവശപ്പെട്ടുപോകാതെ തങ്ങൾക്കു മാത്രമുള്ള ഒരു കുലധനമായിരിക്കുന്നതിനു അവർ ഈൎഷ്യയോടെ ശ്രമിക്കയും ചെയ്തു. അതിനാൽ വിദ്യാധനം പെരുമാറുക വളരെക്കാലത്തേക്കു ഇവരുടെ മുഖ്യജോലിയായിത്തീൎന്നു. ആ ജോലി അവർ വേണ്ടുംവണ്ണം കാലോചിതമായ മട്ടിൽ നിറവേററുകയും ചെയ്തു.

നമ്പൂതിരിമാരുടെ ആചാരങ്ങൾ മറുനാട്ടുകളിലെ ആൎയ്യാചാരങ്ങളിൽനിന്നു ഭിന്നിച്ചവയാണെന്നു പറഞ്ഞുവല്ലൊ. ആചാരങ്ങൾപോലെ ഇവരുടെ വിചാരങ്ങളും ഭിന്നരീതിയിലായിരുന്നു. മറുനാട്ടുകളിലെ സവൎണ്ണക്കാരെപ്പോലെ നാട്ടിൽ പ്രതിഷ്ഠ ലഭിക്കുന്നതിനു യുദ്ധാദിക്ലേശങ്ങൾക്കിടവരായ്കയാൽ ഇവൎക്കു വിദ്യാകാലക്ഷേപത്തിനു അധികം അവസരം കിട്ടുക

യും അത്ര പ്രശാന്തഗംഭീരങ്ങളും പ്രസന്നമധുരങ്ങളും ആയ
പ്രബന്ധങ്ങളെ ചമയ്ക്കുന്നതിന്നു ഉപയോഗപ്പെടുകയുംചെയ്തു.
ഫലിതവും ലാളിത്യവും അവരുടെ വാക്കിനുള്ള സഹജഗുണ
മാണ്. "മിതം ച സാരം ച വചോ ഹി വാഗ്മിതാ" എ
ന്നുള്ള വാഗ്മിലക്ഷണം അവക്കുവേണ്ടി ചെയ്തതാണോ എന്നു
തോന്നിപ്പോകും. ചോളദേശീയരിൽ കാണുന്ന ഔദ്ധത്യം
അവരെ ലേശമെങ്കിലും ബാധിച്ചിട്ടില്ല. താൻ എന്തൊക്കെ
യോ ചില ഗ്രന്ഥങ്ങൾ നോക്കീട്ടുണ്ടെന്നല്ലാതെ തനിക്കു ഇ
ന്ന വിദ്യയിൽ പ്രചാരമുണ്ടെന്നുപോലും ഒരു നമ്പൂതിരി പറയു
കയില്ല. ചോളദേശത്തിൽനിന്ന് ഒരു ശാസ്ത്രി പണ്ടു മലയാ
ളത്തിൽ വന്നപ്പോൾ തനിക്കു നാലു വേദവും ആറു ശാസ്ത്ര
വും വരുമെന്നു പറയുകയും, പരീക്ഷിച്ചതിൽ ഒന്നും അറിക
വയ്യെന്നു തെളിഞ്ഞപ്പോൾ "ശാസ്ത്രികൾ മുമ്പേ വന്നായിരി
ക്കും, ശാസ്ത്രങ്ങളെല്ലാം പുറകേ വരുന്നതേ ഉള്ളൂ ഇല്ലേ" എ
ന്നു ഒരു നമ്പൂതിരി പരിഹസിച്ചതായി കേൾവിയുണ്ട്. അ
ത്ഥം വെച്ചു പരിഹസിക്കാൻ നമ്പൂതിരിയെക്കഴിഞ്ഞല്ലാതെ
മററാരാൾ ഉണ്ടാകുമോ എന്നു സംശയമാണ്.

ഈ വിധം മാഹാത്മ്യമേറിയ ജനസമുദായത്തിൽ സ
കലകലാവല്ലഭനായ ഒരാളെ ആദ്യമായി എടുത്ത് ഉദാഹ
രിക്കേണ്ടത് അവതാരപുരുഷനും അന്യാദൃശങ്ങളായ മഹിമക
ളാൽ അഭ്യർച്ചനീയനുമായ സാക്ഷാൽ ലോകഗുരു ശ്രീമൽ ശ
ങ്കരാചാര്യസ്വാമികളെത്തന്നെ എന്നുള്ളതു നിർവിവാദമാകു
ന്നു. അതിബാല്യത്തിൽത്തന്നെ സന്യസിച്ചു സ്വസമകാലീന
ന്മാരായ സകലപണ്ഡിതന്മാരേയും മതാചാര്യന്മാരെക്കൂടിയും
സ്വമേധാബലംകൊണ്ടു മടക്കി ഭാരതത്തിൽ അതിപ്രചണ്ഡ
പൌരുഷമായി പ്രചരിച്ചുവന്ന ബൌദ്ധമതത്തെ ഒന്നോടേ
തലതാഴ്ത്തിച്ച് അദ്വൈതമതം സ്ഥാപിച്ചു, ഹിമാലയത്തി
ന്റെ തുംഗശൃംഗമാകുന്ന കിരീടത്താൽ ഭാസുരശിരസ്സായ
ഈ ഭാരതഭൂദേവിയുടെ കാലടിക്കു തുല്യമായ കാലടിയിൽ ജ

നിച്ച ഒരു നമ്പൂതിരിസന്ന്യാസി ഭാരതത്തിൻെറ പഞ്ചപ്രാണ ങ്ങൾപോലെ അഞ്ചു മഠങ്ങളും പ്രതിഷ്ഠിച്ച്, കാശ്മീരത്തിലെത്തി സരസ്വതീദേവിയോടുപോലും വാദംചെയ്തു ജയഭേരിയടിച്ചു സർവ്വജ്ഞപീഠം കയറി ശാശ്വതമായ കീർത്തിപതാക പറപ്പിക്കുന്ന മഹാൻ കേരളത്തിലെ നമ്പൂതിരിസമുദായത്തിൽ പെട്ട ഒരാളാണെന്നുള്ളതുതന്നെ നമ്മുടെ സമുദായക്കാർക്കു ലോകോത്തരമായ കൃതാർത്ഥതയ്ക്കു കാരണമാകുന്നു.

ശാസ്ത്രവിഷയങ്ങളിലെന്നല്ല, സകലകലകളിലും കുശലനായി അതിമാനുഷങ്ങളായ വിശേഷാനുഭാവങ്ങളാൽ നമ്പൂതിരിസമുദായത്തിനു നടുനായകമായിരുന്ന ആചാര്യസ്വാമികളുടെ കാലംകഴിഞ്ഞാൽ പിന്നെയുള്ള പ്രമാണികളിൽ പ്രത്യേകിച്ചും എടുത്തുപറയേണ്ടവർ ജ്യോതിശ്ശാസ്ത്രപണ്ഡിതന്മാരാകുന്നു. ഭാരതഖണ്ഡം മുഴുവൻ പരന്നു പ്രസിദ്ധിയിലിരിക്കുന്ന സ്ഥൂലരൂപമായ 'പരഹിത'ഗണിതസമ്പ്രദായത്തെ തള്ളി സൂക്ഷ്മതരമായ ദൃഗ്ഗണിതപ്രസ്ഥാനം നൂതനമായി കണ്ടുപിടിച്ചു നടപ്പിൽ വരുത്തിയ മഹാനായ പരമേശ്വരൻനമ്പൂതിരി അവർകൾ ആ കൂട്ടത്തിൽ പ്രഥമഗണനീയനാകുന്നു.

ജ്യോതിശ്ശാസ്ത്രത്തിൽ ആദിപാഠമായ വാക്യം നിർമ്മിച്ച വരരുചിയും ഒരു നമ്പൂതിരിതന്നെ എന്നുള്ളതു എത്രയോ അഭിമാനകരമല്ലയൊ? പ്രസിദ്ധജ്യോതിഷിയായിരുന്ന തലക്കുളത്തു ഭട്ടതിരിയുടെ ചരിത്രങ്ങൾ വാചാമഗോചരങ്ങളാകുന്നു.

മന്ത്രശാസ്ത്രം, തച്ചുശാസ്ത്രം, തന്ത്രശാസ്ത്രം, സംഗീതശാസ്ത്രം ഇവയിലും നമ്പൂതിരിസമുദായത്തിൽ നിപുണന്മാരായ പണ്ഡിതന്മാരുണ്ടായിരുന്നതായി ഭാഷാചരിത്രം നമ്മെ മനസ്സിലാക്കുന്നു. സുഖ്യക്കാലടിഭട്ടതിരി, ചേന്നാസ്സനമ്പൂതിരി, മാത്തൂർ നമ്പൂതിരി മുതലായവർ മുൻചൊന്ന ഓരോ ഇനങ്ങളിൽ കീർത്തിനേടിയവരാകുന്നു.

ഇങ്ങനെ ശാസ്ത്രഗതികൾ കഴിഞ്ഞാൽ സഹൃദയമനോരഞ്ജകമായ കാവ്യസാഹിത്യപന്ഥാവിൽ ഇറങ്ങാം. അവിടെയും ലോകൈകഗുരുവായ ആചാൎയ്യസ്വാമികൾതന്നെയാണ് മുന്നണിയിൽ വിളങ്ങുന്നത്. ശബ്ദാൎത്ഥാലങ്കാരാദിസമസ്തഗുണസമ്പൂൎണ്ണമായ സൌന്ദൎയ്യലഹരി ഒന്നുതന്നെ ഇതിനു പൂൎണ്ണമായ ഉദാഹരണം—:

'ദൃശാദ്രാഘീയസ്യാ ദരദലിതനീലോല്പലരുചാ
ദവീയാംസം ദീനംസ്നപയ കൃപയാമാമപിശിവേ!
അനേനായം ധന്യോ ഭവതിനചതേ ഹാനിരിയതാ
വനേ വാ ഹൎമ്മ്യേ വാ സമകരനിപാതോഹിമകരഃ'

വിഷയം ശൃംഗാരമെങ്കിലും ഗഹനങ്ങളായ ഭാവങ്ങളാലും ധ്വനികളാലും അന്യാപദേശങ്ങളാലും അലംകൃതവും അല്പമെങ്കിലും സഭ്യേതരഭാവം തോന്നിക്കാത്തതുമായ അമരുകകാവ്യം, സരസ്വതീവിജയത്തിനായി പരമഹംസപരിവ്രാജകനായ ആദിഗുരു പരകായപ്രവേശം ചെയ്തു നിൎമ്മിച്ചതെന്നാണല്ലോ പഴമ.

'പലായധ്വം പലായധ്വം
രേ രേ ദുഷ്കവികുഞ്ജരാഃ
വേദാന്തവനസഞ്ചാരീ
ഹ്യായാത്യുദ്ദണ്ഡകേസരീ.'

എന്നും—വരുന്നവരവിൽത്തന്നെ:—

'ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതി' എന്നും മററും കേരളത്തേയും കേരളീയവിദ്വാന്മാരെയും ഭത്സനം ചെയ്തുകൊണ്ടു ഭൂമികുലുക്കിവന്നു കേരളീയൎക്കായുള്ള പണക്കിഴി മുഴുവൻ തട്ടിക്കാൻ തുടങ്ങിയ പ്രചണ്ഡപണ്ഡിതനായ ഉദ്ദണ്ഡനെ ജയിക്കാനായി ജനിച്ച കാക്കശ്ശേരി നമ്പൂതിരിസമുദായത്തിനു ഒരു അഭിമാനപുരുഷൻതന്നെ എങ്കിലും അദ്ദേഹത്തിന്റെ വിദ്വത്തെല്ലാം കൎക്കശമായ തൎക്കപന്ഥാവിൽ പ്രചരിക്കയാൽ സ

മ്മതനായ സാഹിത്യകാരൻ എന്ന നിലയിൽ കാക്കശ്ശേരിക്ക മാക്ക് കുറവുതന്നെയാണെന്നാണ് എന്റെ അഭിപ്രായം.

സാമൂതിരിമഹാരാജാവിന്റെ സദസ്യന്മാരായ പതിനെട്ടരക്കവികളിൽ അരക്കവിയായ പുനം ഒഴിച്ച മററു പതിനെട്ടുപേരും നമ്പൂതിരിസമുദായത്തിനു പതിനെട്ടു മേളക്കാർ തന്നെ എന്നുള്ളതിന്നു സംശയമില്ല.

ഇത്രയുംകഴിഞ്ഞു മുന്നോക്കം നോക്കിയാൽ കാണുന്ന കാഴ്ചയാണ് അത്യാശ്ചര്യകരം. മൂലഗ്രന്ഥമായ ശ്രീമഹാഭാഗവതത്തെക്കാൾ മനഃപൂർവ്വം ആദരിച്ചുപോരുന്ന ഉത്തമഗ്രന്ഥമായ നാരായണീയം നിർമ്മിച്ച ഭക്തശിരോമണിയായ നാരായണഭട്ടതിരിയും ഒരു നമ്പൂതിരിവർഗ്ഗക്കാരൻതന്നെ എന്നുള്ളതു കൈകൊട്ടിക്കൊണ്ടാടത്തക്ക ഭാഗ്യവിലാസമല്ലയോ? സാഹിത്യരസികനായ അദ്ദേഹം ഗംഭീരനായ പണ്ഡിതനും കൂടിയായിരുന്നു. യാതൊരു അർത്ഥചിന്തനയ്ക്കും ചമൽക്കാരത്തിനും വകയില്ലാത്ത ശബ്ദശാസ്ത്രത്തിനു ഗഹനതരങ്ങളായ അനേകം വ്യാഖ്യാനങ്ങൾ എഴുതിക്കൂട്ടുന്ന പരദേശപണ്ഡിതന്മാരെപ്പോലും അദ്ദേഹം തലതാഴ്ത്തിച്ചിരുന്ന കഥ പ്രത്യേകം സ്മരണീയമാണ്.

'മുനിത്രയം നമസ്കൃത്യ തദുക്തീഃ പരിഭാവ്യച
വൈയാകരണസിദ്ധാന്തകൌമുദീയം വിരച്യതേ'

എന്നുതുടങ്ങി കേൾക്കുമ്പോൾതന്നെ ഉദ്വേഗം തോന്നിക്കുന്ന സിദ്ധാന്തകൌമുദീകർത്താവായ ഭട്ടോജിദീക്ഷിതർ ഭട്ടവര്യനായ നാരായണഭട്ടതിരിപ്പാട്ടിലെ 'പ്രക്രിയാസർവ്വസ്വം' എന്ന വ്യാകരണഗ്രന്ഥത്തിന്റെ മംഗളപദ്യമായ

'രാസവിലാസവിലോലം
ഭജതമുരാരേർമ്മനോരമംരൂപം
പ്രകൃതിഷുയൽ പ്രത്യയവൽ
പ്രത്യേകംഗോപികാസുസമ്മിളിതം'

എന്നതിലെ സരസഗുംഭനരീതി കണ്ടു വിസ്മിതനായിട്ടു ഇത്ര

ത്തോളം പ്രസന്നപണ്ഡിതനായ ഭട്ടതിരിയെ കാണ്മാൻ കൊതിച്ചു പുറപ്പെട്ടു വരുംവഴി ഭട്ടതിരിപ്പാട്ടിലെ നിൎയ്യാണ വൃത്താന്തം കേട്ടു നിരുത്സാഹനായി തിരിച്ചുപോയി. ഇപ്രകാരം എന്നും എല്ലാവൎക്കും ആദരണീയമായ യശശ്ശരീരത്തിൽ സ്ഥിതിചെയ്യുന്ന ഒരു മഹാപുരുഷനെ മറെറാരു സമുദായത്തിലും കാണുന്നകാൎയ്യം സംശയമാണ്

'ആചാരവികലൻ' എന്നു ആദിശങ്കരാചാൎയ്യസ്വാമിയെ അനാദരിച്ച് അപകടത്തിൽപ്പെട്ട നമ്പൂതിരിമാർതന്നെ പണ്ഡിതശ്രേഷ്ഠനായ ഭട്ടതിരിപ്പാട്ടിലേയ്ക്കു 'വേദത്തിൻെറ ഗന്ധംപോലും ഇല്ല' എന്നു ആക്ഷേപിക്കുന്നതിനു മടിച്ചില്ല; എന്നാൽ സ്വാധീനവിദ്യനായ ആ മഹാനുഭാവനു മദ്ധ്യേമ പാണ്ഡവനു പററിയ ഉൎവ്വശീശാപംപോലെ അവരുടെ ആക്ഷേപം ഒരു അനുഗ്രഹമായിട്ടാണ് ചമഞ്ഞത്.

സന്ദേശകാവ്യത്തിൽ, കവികുലഗുരുവായ കാളിദാസരുടെ രീതിമാത്രം അനുകരിച്ച് മേഘസന്ദേശത്തിൻെറ മേൽക്കട എന്നു പറഞ്ഞുകൂടെങ്കിലും ഒട്ടും കീഴേതല്ലാത്ത ശുകസന്ദേശം എഴുതിയ ലക്ഷ്മീദാസകവിയും ഒരു നമ്പൂതിരിതന്നെയാണല്ലൊ.

കാളിദാസൎക്ക അൎത്ഥപ്രതിപത്തിയും ധ്വനിപന്ഥാവുമാണ് രസമെങ്കിൽ ലക്ഷ്മീദാസന് അതു രണ്ടിനുംപുറമെ ശബ്ദനിഷ്ഠഷം കൂടുതലായുമുണ്ട്.

ഇനി മണിപ്രവാളഭാഷാസാഹിത്യസരണിയിൽ സഞ്ചരിച്ചുനോക്കാം:—

ഈവിഷയത്തിലും വിരുതനായിക്കാണുന്നത് 'ചെറുശ്ശേരി' എന്നു കീൎത്തിമാനായ ഒരു നമ്പൂതിരിതന്നെ. മധുരകോമളകാന്തപദാവലികളാൽ സരസോല്ലാസരീതിയിൽ ചിറകുകെട്ടിപ്പായുന്ന മുണ്ടൻവഞ്ചിയുടെ പോക്കുപോലെ താളമേളങ്ങളോടുകൂടി മേൽക്കുമേൽ തുള്ളിക്കുതിച്ചു ചാഞ്ചാടിക്കളിയാടുന്ന സാക്ഷാൽ 'കൃഷ്ണഗാഥ'കേട്ടു രസിക്കാത്തവരും ചെറുശ്ശേ

രിയെ ഓൎക്കാത്തവരും കേരളത്തിലുണ്ടെങ്കിൽ അവർ ഷണ്ഡന്മാരെന്നുള്ള ശാപത്തിന്നമാത്രം അൎഹന്മാരാകുന്നു. പാൽക്കടൽമാനിനിയുടെ കണ്ണിന് ആയർപ്പൈതൽ എന്നപോലെ നമ്പൂതിരിസമുദായത്തിന്നു ചെറുശ്ശേരി പാൽക്കുഴമ്പ് എന്നുപറഞ്ഞാൽ ഒട്ടും അതിശയോക്തിയാകുന്നതല്ല.

ഉണ്ണിനമ്പൂതിരിമാരുടെ പരിഹാസപാത്രമായിരുന്നു ദൈവവിലാസത്താൽ യുധിഷ്ഠിരവിജയകൎത്താവായിത്തീൎന്ന വാസുഭട്ടതിരിയും പ്രസ്താവയോഗ്യനാണ്.

പരമഭക്തനും നാരായണീയകൎത്താവിന്റെ സഹജീവിയും ആയിരുന്ന പൂന്താനം, "ഭട്ടതിരിയുടെ സംസ്കൃതസ്തുതിയേക്കാൾ പൂന്താനത്തിന്റെ ഭാഷാസ്തുതിയാണ് എനിക്കു പ്രിയം" എന്നു ഗുരുവായൂരപ്പന്റെ സൎട്ടിഫിക്കററു ലഭിച്ച മഹാനാണ്. സ്വപ്നത്തിലെങ്കിലും മനുഷ്യശരീരത്തോടുകൂടി വൈകുണ്ഠ ഭഗവദ്ദൎശനംചെയ്ത ഈ ഭാഷാകവി തന്റെ സന്താനഗോപാലം പാനയിൽ വിഷ്ണുലോകത്തെ ദൎശിച്ച രീതിയിൽ വൎണ്ണിച്ചിരിക്കുന്നതു നോക്കുക.

ഭാഷാനൈഷധചമ്പൂകൎത്താവായ മഴമംഗലം സാഹിത്യരസികനായിരുന്നതിന്നു പുറമേ ജ്യോതിശ്ശാസ്ത്രവിശാരദനും വൈദികമാൎഗ്ഗപ്രവൎത്തകനും കൂടി ആയിരുന്നു.

കാലക്കേടിനാൽ ഭ്രഷ്ടുസംഭവിച്ചു എങ്കിലും പഴമക്കാരനും ഫലിതപ്രധാനിയും വിദൂഷകകവിശ്രേഷ്ഠനുമായ 'തുകലൻ' എന്ന വികടകവിയും ജന്മനാ ഒരു നമ്പൂതിരിതന്നെയാകുന്നു.

എതിരേതന്നെ ഭക്ത്യാ കുളിച്ച്, ഭഗവൽപാദാരവിന്ദങ്ങളെ ചിന്തചെയ്ത്, മിഴിയടച്ചിരിക്കുമ്പോൾ തോന്നിയ മാരവിരുതും മന്ദസ്മിതപ്രൌഢിയും പന്തൊത്തതും മററതും മററും, ബാലശശിയും കോടീരവും ഗംഗയും ബ്രഹ്മന്റെ തലയും ഗളവും മററുമാക്കി അരക്ഷണംകൊണ്ട് ഓതിക്കോനെ കളിപ്പിച്ച ശൃംഗാരതിലകനായ ചേലപ്പറമ്പും ഒരു നമ്പൂതി

രിവംശജൻ തന്നെ. വിദുഷിയായ മനോരമത്തമ്പാട്ടിയുടെ അഞ്ചിക്കൊഞ്ചിക്കുഴഞ്ഞിട്ടമൃതുചൊരിയും പുഞ്ചിരിക്കും, ചഞ്ചൽചില്ലീലതയ്ക്കും, നെഞ്ചിൽ കിടക്കുംനെടിയകുടിലതയ്ക്കും കൂടി ഒന്നിച്ചുതൊഴുത് ഉണ്ണിയെങ്കിലും വണ്ണംതോന്നിച്ച ഈ രസികശിരോമണിയാകട്ടെ, "പച്ചമലയാളകവിതാപ്രസ്ഥാനം ഞങ്ങൾ കണ്ടുപിടിച്ചുപോയി" എന്നു ഞെളിയുന്ന മേനിക്കണ്ടപ്പന്മാരെ "പാടത്തുംകരെനീളെനീലനിറമായ് വേലിക്കൊരാഘോഷമായ് ആടിത്തൂങ്ങിയലഞ്ഞുലഞ്ഞുനില്ക്കുന്നകല്പവല്ലിപൊറുള്ളപൈതങ്ങളെ".പറിയ്ക്കാൻ നീട്ടിയ കൈ കായിൽപതിക്കും മുമ്പുചൊല്ലിയ ഭാഷാമൊഴികൊണ്ടു ശതകം ചൊല്ലിക്കുന്നത് എത്ര രസമായിരിക്കുന്നു. ദുഷ്ടവിത എന്നു തള്ളിയിരിക്കുന്ന അദ്ദേഹത്തിൻെറ പാട്ടുണ്ണിചരിതംകൂടി സരസമധുരമാണെന്നു ഏവനും സമ്മതിച്ചുപോകും.



ഇനിയത്തെ പുറപ്പാടു പൂനത്തിൻെറയാണ്. ഗംഭീര വിദ്വാനായ സാമൂതിരിയുടെ സദസ്യന്മാരായ പതിനെട്ടു കവികളുടെ കൂട്ടത്തിൽ ഭാഷാകവിതകൊണ്ടു മാത്രം ആശയവിശേഷങ്ങളാലും വാഗ്ധോരണികളാലും അരക്കവിസ്ഥാനം കൈക്കലാക്കിയതിനു പുറമെ,

"..............................കവയഃ
കവയന്തു വയന്തു ന താൻ വിദമഃ
.............................................
പുനമേവപുനഃപുനരാസ്തുമഹൈ"

എന്നു വിജയവിരുതും,

"അന്തഫന്തയ്ക്കിന്തപ്പട്ട്"

എന്ന് സന്ദർഭോചിതതമമായി പ്രയോഗിച്ച ഒരു 'ഫന്ത'പദത്തിനു ഒരു പട്ടുസമ്മാനവും പച്ചപ്പാണ്ടിപ്പട്ടരായ ഉദ്ദണ്ഡപണ്ഡിതൻെറ പക്കൽനിന്നും തക്കംനോക്കി തട്ടിച്ച സാക്ഷാൽ കവി പൂനം എത്ര സരസനാണെന്നു പറയേണ്ടതുണ്ടൊ?

ഇങ്ങനെ ഓരോ മഹാന്മാരേയും എടുത്തു പറയുന്നതാ

യാൽ അതിന്നുതന്നെ വളരെസമയം മിനക്കെടേണ്ടിവരു മെന്നുവിചാരിച്ചു ചുരുക്കുന്നു.

അടുത്തുകഴിഞ്ഞ ഗവമ്മെണ്ടു ജനസംഖ്യക്കണക്കിൻപ്രകാരം ഉദ്ദേശം ഒരു കോടിയോളം ജനങ്ങൾ അധിവസിക്കുന്ന കേരളത്തിൽ ജനസംഖ്യയുടെ ആയിരത്തിലൊരംശംപോലും വകകാണാത്തതും സന്താനവൃദ്ധിമാൎഗ്ഗം സന്ദേഹസ്ഥിതിയിൽ ഏറ്റപ്പെട്ടുപോയിരിക്കുന്നതുമായ ഒരു സമുദായക്കാർ വിദ്യാഭ്യാസത്തിന് ഗുരുകുലവാസവും ഗുരുശുശ്രൂഷയുമല്ലാതെ മററു യാതൊരു സൌകൎയ്യങ്ങളുമില്ലാതിരുന്ന മുൻകാലങ്ങളിൽ ഹിന്ദുക്കൾക്കവേണ്ടുന്ന ഓരോ വിഷയങ്ങളിലും പ്രയത്നിച്ചു പരിപൂൎണ്ണയോഗ്യത സമ്പാദിക്കുകയും, വിശേഷിച്ചു സാഹിത്യസരണിയിൽ അത്ഭുതപൂൎവ്വമായ പരിഷ്കാരങ്ങൾ പ്രചരിപ്പിക്കുകയും ചെയ്തിട്ടുള്ളതോൎക്കുമ്പോൾ ഉദ്ദേശം നൂററമ്പതുവൎഷങ്ങൾക്ക് ഇപ്പുറം നമ്പൂതിരിസമുദായത്തിന്റെ സകലവിധമുള്ള ഉന്നതികളും അടിയുറപ്പില്ലാതെ തേഞ്ഞുമാഞ്ഞുപോയിരിക്കുന്നു എന്നു പശ്ചാത്തപിക്കാനേ വകകാണുന്നുള്ളു.

ഓഹോ! ഒരു കാൎയ്യം ഇപ്പോൾമാത്രമാണ് ഓൎമ്മയിൽ വന്നത്. വെണ്മണിനമ്പൂതിരിമാരും നടുവത്തച്ഛനും ശീവൊള്ളിയും മററും നമ്പൂതിരിമാരല്ലെ എന്ന് ഇന്നത്തെ ഈ യോഗത്തിലുള്ളവർതന്നെ വല്ലവരും ഒരു ചോദ്യം ചെയ്തേക്കാം. അതിലേക്കു അവർ ആധുനികന്മാരാകയാൽ സദസ്യരിൽ പലരും അവരെ നേരേകണ്ടു പരിചയിച്ചവരായിരിക്കാൻ ഇടയുള്ളതുകൊണ്ടു ഞാൻ പ്രത്യേകിച്ചെടുത്തു പറയാഞ്ഞതാണെന്നേ എനിക്കു സമാധാനമുള്ളു.

ഇനി ഒരുവിധം ഈ ഉപന്യാസത്തെ ഉപസംഹരിക്കണമല്ലോ:—

പരിപൂൎണ്ണവും വിധിവത്തുമായ വേദപഠനം; ഇതരദേശങ്ങളിലും ഇതരസമുദായക്കാൎക്കും ഇല്ലാത്തതും 'അനാചാരങ്ങൾ' എന്നു മററുള്ളവർ അൎത്ഥം തെററിദ്ധരിച്ചിരിക്കുന്നതു

മായ ആചാരവിശേഷങ്ങൾ; ബ്രാഹ്മണവൃത്തിക്കനുരൂപമായ ബ്രഹ്മചൎയ്യാനുഷ്ഠാനം; ഗൃഹസ്ഥാശ്രമധൎമ്മം; ഹൃദയപൂൎവ്വകമായ അതിഥിപൂജ; പരിശുദ്ധമായ മനോഗതി; നിഷ്കപടങ്ങളായ വ്യാപാരങ്ങൾ; അഹിംസ, ദയ, സമഭാവന മുതലായ അനേകവിശിഷ്ടഗുണങ്ങൾക്ക് ആധാരഭൂതന്മാരായ നമ്പൂതിരിസമുദായക്കാരെ എത്രതന്നെ ശ്ലാഘിച്ചാലും മതിയാകുന്നതല്ല. എന്നാൽ ഇപ്പോഴത്തെ സ്ഥിതി കുറെ മോശപ്പെട്ടതാണെന്നുള്ളതും വക്തവ്യമാണ്.

ജീവിതകൃത്യത്തിൽ നമ്മുടെ സ്ഥിതി രണ്ടു വഴികൾ തങ്ങളിൽ പിരിയുന്നിടത്താണ് എന്നുള്ള വചനം കേട്ടുകേട്ടു മുഷിഞ്ഞതാണെങ്കിലും വാസ്തവമാകുന്നു. പുതിയതും പ്രബലവും ആയ ഒരു പരിഷ്കാരരീതി നമ്മുടെ പഴയ ഏൎപ്പാടുകളെ എല്ലാം അടിയോടെ കുലുക്കി മറിച്ചിരിക്കുന്നു. അവയുടെ സ്ഥാനത്തു പുതിയ ഏൎപ്പാടുകൾ ഇനിയും സ്വരൂപിച്ചു കഴിഞ്ഞിട്ടില്ല. ദീൎഘകാലമായിട്ട് ഒരു ജാഡ്യനിദ്രയിൽ മയങ്ങിക്കിടന്നിരുന്ന ഇന്ത്യാനിവാസികളുടെ മനസ്സ് ഝടിതി ഉണൎന്ന് പുതിയ അഭിപ്രായങ്ങളാലും അപൂൎവ്വചോദനകളാലും പൂൎണ്ണമായിത്തീൎന്നിരിക്കുന്നു. ഒരു വൈദേശികമായ പരിഷ്കാരമാൎഗ്ഗം നമ്മുടെ ഇടയിൽ അത്ര വലിയ ഭേദഗതികളെ ചെയ്തിരിക്കുന്നു. എത്ര എന്നാൽ, ഇനി ലോകചരിത്രത്തിൽ നമ്മുടെ ഭാഗം വിചിത്രമായി വിചാരിക്കപ്പെടും. പഴയകാലത്തു പരമനിദൎശനങ്ങളായി വിചാരിക്കപ്പെട്ടിരുന്ന വസ്തുക്കളെല്ലാം ഇപ്പോൾ നമുക്കു രസിക്കാതെ ആയി. അവയുടെ സ്ഥാനത്തു പുതിയ വസ്തുക്കളെ സ്ഥാപിക്കാനാണു നമ്മുടെ യത്നം. ഇന്നത്തെ ഹിന്ദു അനേകായിരം സംവത്സരകാലമായി നിലനിന്നുപോരുന്ന സ്ഥായിയായ സ്ഥിതപാലകസ്വഭാവത്തിൻെറ മനോവ്യാമോഹകമായ ഒരു പരിണാമമാകുന്നു. ഈ സ്ഥിതപാലകസ്വഭാവം അവനെ ഏഷ്യയിലുള്ള മററു കറുത്ത മനുഷ്യരുടെ എന്നല്ല, യൂറോപ്പിലെ വെള്ളക്കാരുടെപോലും

ആക്രമങ്ങളേയും, ഇംഗ്ലണ്ടിലെ ഉദ്ദീപകമായ സാഹിത്യങ്ങളാൽ ഉത്പാദിച്ചു പ്രചരിക്കപ്പെട്ടിട്ടുള്ള തീവ്രമായ ഉന്മൂലനമതത്തേയും എതിക്കുന്നതിനു ശക്തനാക്കിച്ചെയ്തിട്ടുണ്ട്. എല്ലായിടത്തും ജനങ്ങളുടെ മനസ്സിനു സ്വഭാവത്തിൽ സാംക്രാമികവും ഫലത്തിൽ ധ്വംസകവുമായ ഒരു അസ്വാരസ്യം കാണുന്നു. നമ്മുടെ മനസ്സ് ഒരു സന്ദേഹസമുദ്രത്തിൻെറ തിരകളിൽ ആന്ദോളനം ചെയ്യുന്നതുപോലെ തോന്നുന്നു. പലപ്പോഴും ഒരു പരമനിദർശനത്തിൽ എത്തുന്നതിനുള്ള സംരംഭത്താൽ നാം പ്രകാശംകൊണ്ടു നമ്മെ ആകർഷിക്കുന്നതായ വല്ല ജ്യോതിസ്സിൻേറയും നേരെ പോകുന്നു; എന്നാൽ കടവിൽ കെടാൻപോകുന്ന അഗ്നി വീശുന്ന വായുവിൻെറ ഫൂൽക്കാരത്താൽ ജ്വലിക്കുന്നതുപോലയേ ഉള്ളു ആ ജ്യോതിസ്സിൻെറ സ്ഥിതി എന്നു വന്നുകൂടുന്നു. ക്ഷേമകരങ്ങളായ കിരണങ്ങളേക്കൊണ്ട് ഒരു പ്രശാന്തമായ വിശ്രമസ്ഥാനത്തിൻെറ ഉറപ്പു തരുന്നതും, സ്ഥായിയും, വാസ്തവവുമായ ഒരു പ്രകാശമാകട്ടേ അപൂർവ്വമായി വല്ലപ്പോഴും ഒരിക്കലേ നാം കാണുന്നുള്ളു. ദൈവം നമ്മുടെ ആയുഷ്കാലം കല്പിച്ചിരിക്കുന്നത് പ്രബലങ്ങളായ രണ്ടു പരിഷ്കാരങ്ങൾ തങ്ങളിൽ ഇടഞ്ഞു കടിപിടികൂടുന്ന ഒരു ഘട്ടത്തിലാകുന്നു. അവയിൽ ഒന്ന് നാട്ടിൽ ഉണ്ടായി വളൎന്നതും ചിലർ തെററിദ്ധരിച്ചിട്ടുള്ളതുപോലെ ക്ഷയിച്ചു ദുർബ്ബലപ്പെടാത്തതും, നേരേ മറിച്ചു പ്രായാധിക്യത്താലും വിശേഷജ്ഞാനത്താലും പൂജ്യത സമ്പാദിച്ചതും ആകുന്നു; മറേറതു പാശ്ചാത്യദേശത്തുനിന്നു വന്നു ദുഃഖത്തെ ആകട്ടെ ദോഷത്തെ ആകട്ടെ വകവെയ്ക്കാതെ ലോകത്തെ എല്ലാം സംഗീതസാഹിത്യങ്ങളെക്കൊണ്ടലങ്കരിക്കുന്ന ഒരു പ്രസന്നമായ സ്വാസ്ഥിവാദത്തോടുകൂടെ യൌവനപ്രാഭവത്തിൽ മദിക്കുന്നു. നമ്മുടെ ഇടയിൽ പൊതുജനക്ഷേമം ഈ മത്സരത്തിൻെറ പരിണാമത്തിന് ആയത്തമായിരിക്കുന്നു. രണ്ടുപക്ഷത്തിലുമുള്ള ബലത്തെ നമുക്കു ഗണിക്കേണ്ട

 തുണ്ട്. ഭൂതത്തെ മിഥ്യയാക്കാതെ അതിൻെറ അനുഗാമിയായിത്തന്നെ ഇരിക്കുന്ന ഒരു ഭവിഷ്യത്തോടുകൂടെ നമ്മുടെ വൎഗ്ഗക്കാർ നിത്യതയെ സ്വീകരിക്കുന്നതായ ഒരു മട്ടിലേക്കു ഈ മത്സരത്തിൻെറ പൎയ്യവസാനത്തെ നയിപ്പിക്കുകയാണ് നമ്മുടെ ഇപ്പോഴത്തെ കൃത്യം.

ഈ കൃത്യം നിറവേററുന്നതിന്ന് ഓരോ ജാതിക്കാരും സംഘക്കാരും താന്താങ്ങളുടെ ശക്തിക്കും സ്ഥിതിക്കും അനുരൂപമായി ശ്രമംചെയ്യാൻ ആരംഭിച്ചിട്ടുണ്ട്. അതിൽ പ്രാചീനപരിഷ്കാരത്തിൻെറ ഉയൎന്ന കൊമ്പിൽ കയറിയിരുന്നവൎക്ക് കീഴിൽ ഇരുന്നിരുന്നവരോളം നവീനപരിഷ്കാരത്തെ സ്വീകരിക്കുന്നതിനുള്ള ആവശ്യവും സൌകൎയ്യവും ഇല്ലാതെ വന്നു. പഴയ പൌരസ്ത്യപരിഷ്കാരനിശ്രേണികൾക്കു് അനേകം പടികൾ ഉള്ളതിൽ ഒരു ജാതിക്കാർ എത്തിയിരുന്ന പടി എത്രത്തോളം ഉപരിയായിരുന്നോ അത്രത്തോളം ആ ജാതിക്കാൎക്ക് അവിടംവിട്ടു പുതുതായി അങ്കുരിച്ചുവരുന്ന പാശ്ചാത്യപരിഷ്കാരതരുവിൽ കടന്നുപിടിക്കുന്നതു ശ്രമസാധ്യമായി വന്നുചേൎന്നിരിക്കുന്നു. അതിനാൽ രണ്ടു പരിഷ്കാരങ്ങളും കൂടിക്കലൎന്നതോടുകൂടി സമുദായസ്ഥിതി ഒന്നു കീഴ്മേലായി മറിഞ്ഞു. പുരാതനസമുദാചാരപ്രകാരം ഉയൎന്നു നിന്നവർ അധുനാതനസമുദാചാരദൃഷ്ട്യാ താണവരായിപ്പോയി. മാമൂൽപ്രകാരം പഴയതിനുള്ള മാഹാത്മ്യം നിശ്ശേഷം നശിച്ചിട്ടില്ലെങ്കിലും സാധാരണ ജനങ്ങളുടെ ദൃഷ്ടിയിൽ പുതിയതിനുതന്നെയാണ് പൂജ്യത കൂടുക. അതിനാൽ പാശ്ചാത്യനാഗരികതത്വത്തിൻെറ എല്ലാം അടിസ്ഥാനമായ ഇംഗ്ലീഷുവിദ്യാഭ്യാസം ഈ നാട്ടിൽ പ്രബലപ്പെടുംതോറും അതിൽ വൈമുഖ്യം വഹിക്കുന്ന ഉത്തമജാതിക്കാരുടെ മഹത്വവും ഐഹികസമ്പത്സമൃദ്ധിയും ക്ഷയിച്ചുതുടങ്ങി.

ഈ വിധം ഉണ്ടായിത്തീൎന്നിട്ടുള്ള കലാപം നമ്പൂതിരിമാരെ ആണ് അധികം ബാധിച്ചത്. അതിനുള്ള കാരണം

അവർ പണ്ടു സർവ്വോൽകൃഷ്ടപദത്തിൽ ഇരുന്നതുമാണ്. "നിചൈർഗ്ഗച്ഛത്യുപരിചദശാ ചക്രനേമിക്രമേണ" (ചക്രച്ചുറുമാറ്റുവസ്ഥയഖിലംകീഴ്മേൽമറിഞ്ഞേവരു) എന്നല്ലോ പ്രമാണം. ആയതിനാൽ താണും പൊങ്ങിയും വരുന്ന സംസാരചക്രത്തിൽ ഉണ്ടാകുന്ന അവസ്ഥാഭേദത്തേപ്പററി ശോചിക്കാനില്ല. ഇന്നു താണാൽ നാളെ പൊങ്ങുകയും ആകാമല്ലൊ. അതിനാൽ അധോഗതിക്കുള്ള കാരണം അറിഞ്ഞു അതിനെ പരിഹരിപ്പാനുള്ള യത്നം ചെയ്യേണ്ടത് നമ്പൂതിരിമാരുടെ കൃത്യമായിത്തീൎന്നിരിക്കുന്നു. ഈ കൃത്യബോധം ഉണ്ടായിട്ടു നമ്പൂതിരിപ്പുരിഷകൾ ആകപ്പാടെ ഒന്നുണൎന്നിട്ടുണ്ടെന്നുള്ളതിന് ഈവക യോഗങ്ങൾതന്നെ പൂൎണ്ണലക്ഷ്യമാകുന്നു. പ്രാചീനസമുദായചാരപ്രകാരം നമ്പൂതിരിമാൎക്ക് ആശീൎവ്വാദം പ്രയോഗിക്കുന്നതിന്നു എനിക്ക് അധികാരമില്ലെങ്കിലും ഈ നവീനസമുദായചാരപ്രസ്ഥാവത്തിൽ ആവക നിൎബ്ബന്ധങ്ങളെ ഗണിക്കേണ്ടതില്ലാത്തതിനാൽ സമുദായോന്നതിക്കുവേണ്ടി നമ്പൂതിരിമാർ ചെയ്തുവരുന്ന സകലവിധവ്യവസായങ്ങൾക്കും ഞാൻ ഹൃദയപൂൎവ്വം വിജയം ആശംസിക്കുന്നു.

എ. ആർ. രാജരാജവൎമ്മ എം. എ.



# നമ്പൂതിരിമാരുടെ ഗ്രാമങ്ങൾ.

നമ്പൂതിരിമാരുടെ ചരിത്രം എഴുതുവാൻ ഒരുങ്ങുന്നവർ ആദ്യമായി ചെയ്യേണ്ടതു് അവരുടെ ഗ്രാമവിഭാഗമാണ്. എന്തുകൊണ്ടെന്നാൽ മലയാളത്തിൽ പ്രായേണ ഓരോരോ ഗ്രാമങ്ങളിലും പ്രത്യേകം പ്രത്യേകമായി ഓരോരോ ആചാരങ്ങളെയും നടവടികളെയും സ്ഥാനമാനങ്ങളെയും പരശുരാമനായിട്ടുതന്നെ നിശ്ചയിച്ചിട്ടുണ്ട്. അതിന്നുശേഷം കാലക്രമംകൊണ്ടും, സംഗതിവശാൽ ഓരോരൊ ഗ്രാമങ്ങൾക്കും പ്രത്യേകം ചില ഏൎപ്പാടുകൾ ചെയ്യേണ്ടതായിട്ടും വന്നിട്ടുണ്ട്. എന്നുമാത്രമല്ല, വേഷഭൂഷണാദികൾക്കുംകൂടി സാധാരണയായി എല്ലാ ഗ്രാമങ്ങൾക്കും വ്യത്യാസം കാണപ്പെടുന്നതുമുണ്ട്. ഈ വക വിഷയങ്ങളെപ്പറ്റി വൎണ്ണിക്കണമെങ്കിൽ ഗ്രാമങ്ങളെ വേർതിരിക്കാതെ എങ്ങിനെ സാധിക്കും? സൂക്ഷ്മം നോക്കുന്നതായാൽ ഗ്രാമവിഭാഗജ്ഞാനം നമ്പൂതിരിചരിത്രത്തിന്റെ ഒരു അസ്ഥിവാരമാണെന്നുതന്നെ വന്നുകൂടും. അതുകൊണ്ട് ഈ ഉപന്യാസത്തിൽ നമ്പൂതിരിമാരുടെ ഗ്രാമങ്ങളെക്കുറിച്ചാണ് പ്രധാനമായി വിവരിക്കുന്നത്. എന്നാൽ മലയാളത്തിലും വിശേഷിച്ച് നമ്പൂതിരിമാരുടെ ഇടയിലും ചരിത്രഗ്രന്ഥങ്ങളുടെയും ചരിത്രജ്ഞന്മാരുടെയും ദൌൎല്ലഭ്യംകൊണ്ടും കാലപ്പഴക്കത്താലും ചില ഗ്രാമങ്ങൾ ഏതെല്ലാമാണെന്നും ആ വക ഗ്രാമക്കാർ ആരെല്ലാമാണെന്നും മറ്റും സംഗതികൾ ഇപ്പോൾ പ്രായേണ ആൎക്കും നിശ്ചയമില്ലാതെ ആയിരിക്കുന്നു. നിശ്ചയമുള്ള സംഗതികളെയും മുഴുവൻ അന്വേഷിച്ചറിവാനും സാധിച്ചിട്ടില്ലാ. എങ്കിലും എന്റെ അറിവിലും അന്വേഷണത്തിലും പെട്ടേടത്തോളം ഗ്രാമങ്ങളെപ്പററിയുള്ള സംഗതികളെ താഴെ വിവരിക്കുന്നു.

## കേരളവിഭാഗം.

സഹ്യൻപൎവ്വതത്തിന്റെയും പശ്ചിമസമുദ്രത്തിന്റെയും മദ്ധ്യത്തിലായി ഗോകൎണ്ണംമുതൽ കന്യാകുമാരിവരെ നീണ്ടു

കിടക്കുന്ന ഒരു ഭൂഭാഗത്തെയാണല്ലോ "കേരളം" എന്നു സാധാരണ പറഞ്ഞുവരുന്നത്. ഈ "കേരളം" ഉത്തരം, ദക്ഷിണം, എന്നിങ്ങിനെ രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. അതിൽ കാഞ്ഞിരോട്ടു പുഴയുടെ വടക്കേക്കരമുതൽ ഗോകർണ്ണം വരെ "ഉത്തരകേരളം"; മേപ്പുടിപുഴയുടെ തെക്കേക്കരമുതൽ കന്യാകുമാരിവരെ "ദക്ഷിണകേരളം". ഈ വിഭാഗത്തെത്തന്നെ കൊടുങ്ങല്ലൂരു കുഞ്ഞിക്കുട്ടൻ രാജാവവർകളുടെ "കേരളം" എന്ന പുസ്തകത്തിൽ കാഞ്ഞിരോട്ടു പുഴയുടെ വടക്കേ കരയിൽ കാവുപ്പട്ടേരിയുടെ ഗൃഹത്തിന്റെ വടിക്കിനി തറമുതൽ വടക്കോട്ട് ഉത്തരകേരളം, ഈ അതിർത്തിയിൽനിന്നു തെക്കോട്ടു ദക്ഷിണകേരളം എന്നിങ്ങിനെ കുറേക്കൂടി നിഷ്കൃഷിച്ചു പറഞ്ഞിട്ടുണ്ട്. മേല്പറഞ്ഞ "ദക്ഷിണകേരള"ത്തിനാണ് സാക്ഷാൽ മലയാളമെന്നുള്ള പേർ. ഈ രണ്ടിലും കേരളബ്രാഹ്മണരുടെ മുപ്പത്തിരണ്ടീത ഗ്രാമങ്ങളുണ്ട്. അതിൽ വടക്കു മുപ്പത്തിരണ്ടു ഗ്രാമക്കാരെ എമ്പ്രാന്തിരിമാരെന്നും, തെക്കു മുപ്പത്തിരണ്ടു ഗ്രാമക്കാരെ നമ്പൂതിരിമാരെന്നും സാധാരണ പറഞ്ഞുവരുന്നു. ഈ രണ്ടു വർഗ്ഗക്കാരും കേരളബ്രാഹ്മണരാണെങ്കിലും അവരുടെ ആചാരങ്ങൾക്കു പരസ്പരം വളരെ വ്യത്യാസമുണ്ട്. എമ്പ്രാന്തിരിമാരുടെ ആചാരങ്ങൾക്കു പരദേശബ്രാഹ്മണരുടെ ആചാരങ്ങളെക്കാൾ അധികമൊന്നും ഭേദവുമില്ല. ഇതു നോക്കുമ്പോൾ പരശുരാമൻ, ശങ്കരാചാര്യർ, മുതലായവർ ആചാരങ്ങൾക്കും മററും വലുതായ മാററം ദക്ഷിണകേരളത്തിൽ മാത്രമെ ചെയ്തിട്ടുള്ളു എന്നു സ്പഷ്ടമാകുന്നുണ്ട്.

## നമ്പൂതിരിമാരുടെ ഗ്രാമപ്പേരുകൾ.

ഇനി ഗ്രാമങ്ങളെ വിഭജിക്കാം. ദക്ഷിണകേരളത്തിൽ നമ്പൂതിരിമാരുടെ ഗ്രാമങ്ങൾ മുപ്പത്തിരണ്ടാണെന്നു (മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.) എന്നാൽ ഈ ഗ്രാമപ്പേരുകൾ മുഴുവനും കേരളോല്പത്തിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ട് ആ പേരുകളെ അതിൽ പറഞ്ഞപ്രകാരംതന്നെ താഴെ ചേർക്കുന്നു.

പെരുമ്പുഴക്കു തെക്ക് കരുമമ്പുഴക്കു വടക്ക് ഗ്രാമം പത്ത്, അതായത് 1 പയ്യന്നൂര്, 2 പെരിഞ്ചെല്ലൂര്, 3 കരിക്കാട്ട്, 4 ഈശാനിമംഗലം, 5 ആലത്തൂര്, 6 കാരന്തോളം, 7 തൃശ്ശിവപേരൂര്, 8 പെരുവനം, 9 പന്നിയൂര്, 10 ചൊവ്വരം; കരുമമ്പുഴക്കുതെക്ക് പുണ്ണ്യാറ്റിന്നു വടക്ക് ഗ്രാമം പന്ത്രണ്ട് 1 പറവൂര്, 2 ഐരാണിക്കുളം, 3 മൂഴിക്കുളം, 4 ഇരിഞ്ഞാലക്കുട, 5 അടവൂര്, 6 ചെങ്ങമനാട്, 7 ഉളിയനൂര്, 8 കഴുതനാട്, 9 കഴയൂര്, 10 ഇളിഭ്യം, 11 ചയമുണ്ട, 12 ആവട്ടിപ്പുത്തൂര്; പുണ്ണ്യാറ്റിന്നുതെക്ക് കന്യാകുമാരിക്കു വടക്ക് ഗ്രാമം 10 (പത്ത്) 1 കടമറുക, 2 കിടങ്ങൂര്, 3 കുമാരനല്ലൂര്, 4 കവിയൂര്, 5 ഏറ്റുമാനൂര്, 6 നീർമ്മണ്ണ, 7 അമ്മണി, 8 അമ്മളം, 9 ചെങ്ങന്നൂര്, 10 തിരുവല്ലായെ ആകെ ഗ്രാമം മുപ്പത്തിരണ്ട്.

മേൽ വിവരിച്ച "കേരളോല്പത്തി"യിൽ മലയാളത്തെ മൂന്നായി ഖണ്ഡിച്ചും അതുകൾക്കു വടക്കുനിന്നു ക്രമേണ പെരുമ്പുഴ, കരുമമ്പുഴ, പുണ്ണ്യാറ്, കന്യാകുമാരി, ഇങ്ങിനെ നാലതിരുകൾ പറഞ്ഞും കാണുന്നു. ഇതിൽ കന്യാകുമാരി എന്നു പറഞ്ഞ അതിര് സുപ്രസിദ്ധമാണ്. പെരുമ്പുഴ എന്നു പറഞ്ഞതു കാഞ്ഞിരോട്ടു പുഴയാകുന്നു. കരുമമ്പുഴ എന്നത് ഇപ്പോൾ കുറുമാലി പുഴയെന്നും കുറെ ഭാഗത്തിന്നു കരുവനൂര് പുഴ എന്നും പറയപ്പെടുന്ന പുഴയാണ്. ഇതു തൃശ്ശിവപേരൂര് താലൂക്കിന്റെ തെക്കെ അതിരായി പടിഞ്ഞാട്ടു പ്രവഹിക്കുന്നു. പുണ്ണ്യാറ് എന്ന ശബ്ദംകൊണ്ട് ആലുവായ പുഴയാണ് പറയപ്പെടുന്നത്. ഈ പുഴ ചൊവ്വരമുതൽ രണ്ടായി പിരിയുന്നു. അതുവരെ ഒന്നായി ഒഴുകുന്നതും ചൊവ്വരമുതൽ തെക്കെ കൈവഴിയുമാണ് മദ്ധ്യഖണ്ഡത്തിന്റെ തെക്കേ അതിര്. പെരുമ്പുഴ, കരുമമ്പുഴ, പുണ്ണ്യാറ് ഇതുകൾ കാഞ്ഞിരോട്ടുപുഴ, കുറുമാലിപ്പുഴ, ആലുവാ തെക്കേ പുഴ, ഇതുകൾതന്നെയാണ് എന്നുള്ളതിനെപ്പറ്റി യുക്തികൾ ധാരാ

മും പറവാനുണ്ട്. വിസ്തരഭയംകൊണ്ട് ആ യുക്തികളെ ഇന്നു വിടെ കാണിക്കുന്നില്ല. മേല്പറഞ്ഞ മൂന്നു ഖണ്ഡങ്ങളിൽ വടക്കും, തെക്കും ഖണ്ഡങ്ങൾക്കു വളരെ വലിപ്പമുണ്ട്. മദ്ധ്യഖണ്ഡം വളരെ ചെറിയതാണെങ്കിലും ഗ്രാമങ്ങൾ ഉള്ളതിലും അധികം ആ ഖണ്ഡത്തിലാണുതാനും. ഇനി വടക്കേഖണ്ഡത്തിലുള്ള ഗ്രാമങ്ങളെ ക്രമത്തിൽ ചുരുക്കമായി വിവരിക്കാം.

1 പയ്യന്നൂര്:— ചിറക്കൽ താലൂക്കിന്റെ വടക്കേ അററത്തും തെക്കൻകന്നാടകജില്ലയുടെ തെക്കേ അററത്തുമായിട്ടാണ് ഈ ഗ്രാമത്തിന്റെ ഏകദേശം കിടപ്പ്. ഇതിന്റെ വിസ്താരം എത്രയാണെന്നു അറിഞ്ഞിട്ടില്ല. ഗ്രാമക്ഷേത്രം ചിറക്കൽതാലൂക്കിന്റെ വടക്കുഭാഗത്തായിട്ടാണ് സ്ഥിതിചെയ്യുന്നത്. ഗ്രാമക്ഷേത്രത്തിലെ മൂർത്തി സുബ്രഹ്മണ്യനാണ്. ഈ ഗ്രാമക്കാർ മുഴുവനും മരുമക്കത്തായസമ്പ്രദായത്തെ ആശ്രയിച്ചവരാണ്. പരശുരാമന്റെ ആജ്ഞാപ്രകാരമാണ് അവർ ഇതിനെ സ്വീകരിച്ചത് എന്നു മലയാളത്തിൽ ഒരു കിംവദന്തിയുണ്ട്. ഈ ഗ്രാമക്കാര് ഒഴികെ ബാക്കി എല്ലാ മലയാളബ്രാഹ്മണരും മക്കത്തായക്കാരുമാണ്. ഇവർ മരുമക്കത്തായക്കാരാണെങ്കിലും ഇവരുടെ സ്ത്രീകൾ മററു ബ്രാഹ്മണസ്ത്രീകളെപ്പോലെ പാതിവ്രത്യത്തെ ആശ്രയിച്ചവരുമാണ്. ഇവരുടെ സ്ത്രീകൾക്കു വ്യഭിചാരശങ്കയിൽ സാധാരണ എല്ലാ ബ്രാഹ്മണസ്ത്രീകളെപ്പോലെ സ്മാർത്തവിചാരം ചെയ്യുക എന്നുള്ള പതിവ് ഇന്നും നടപ്പുണ്ട്. ഇവക്കു അച്ഛന്റെയും അമ്മാമന്റെയും, ഭർത്താവിന്നു ഭാര്യയുടെയും, ഭാര്യക്കു ഭർത്താവിന്റെയും ശേഷക്രിയ ചെയ്യണം.

2 പെരിഞ്ചെല്ലൂര്:—ഈ ഗ്രാമം ചിറക്കൽ താലൂക്കിലാണ്. തളിപ്പറമ്പുക്ഷേത്രവും തൃച്ചംബരത്തുക്ഷേത്രവും ഗ്രാമക്ഷേത്രങ്ങളായിട്ടാണ് ഇപ്പോൾ ഈ ഗ്രാമക്കാർ വിചാരിച്ചുവരുന്നത്. ഇതിലെ മൂർത്തികൾ ഒന്നു ശിവനും ഒന്നു വിഷ്ണുവുമാകുന്നു. ഈ ക്ഷേത്രങ്ങൾ ഏകദേശം ചിറക്കൽതാലൂക്കി

ൻെറ മദ്ധ്യേത്തിലാണ്. ഈ ഗ്രാമത്തിൻെറ വലിപ്പം എത്ര യാണെന്നറിഞ്ഞിട്ടില്ല. ഈ ഗ്രാമം മലയാളത്തിൽ പ്രധാനവും ഗ്രാമക്കാർ യാഗം സന്യാസം മുതലായത് ഉള്ളവരുമാകുന്നു. ഈ ഗ്രാമത്തിൽ തട്ടന്മക്കാര് എന്നും ചേരീന്മക്കാര് എന്നും രണ്ടു വൎഗ്ഗക്കാരുണ്ട്. ഈ വൎഗ്ഗക്കാർ അന്യോന്യം ശ്രാദ്ധമൂട്ടാറുണ്ടെങ്കിലും അവർ തമ്മിൽ തമ്മിൽ കൊള്ളക്കൊടുക്കൽ സാധാരണ പതിവില്ല. ഈ ഗ്രാമത്തിൽ തട്ടന്മക്കാൎക്കാണ് അധികം പ്രാധാന്യം. വൈദികന്മം, സ്മാൎത്തനും, ആഢ്യന്മാരും തട്ടന്മൽ മാത്രമെയുള്ളു. ധനവാന്മാരും ഇതിൽതന്നെയാണ് അധികമുള്ളത്. ഗ്രാമക്ഷേത്രം വക സ്വത്തിൻെറ മാനേജമെണ്ടും ഇവർതന്നെയാണ് ചെയ്തുവരുന്നത്. ഇപ്പോൾ ഈ ഗ്രാമക്കാരെ തളിപ്പറമ്പുഗ്രാമക്കാർ എന്നും പറഞ്ഞുവരാറുണ്ട്.

3 കരിക്കാട്:—ഈ ഗ്രാമം ഏറനാടുതാലൂക്കിൻെറ കിഴക്കെ പകുതിഭാഗത്തായിട്ടാണ് കിടക്കുന്നത്. ഗ്രാമത്തിൻെറ വലിപ്പം എത്രയുണ്ടെന്നറിയുന്നില്ല. ഗ്രാമക്ഷേത്രം മഞ്ചേരിക്കുസമീപം കരിക്കാട് എന്നൊരു ദേശത്താണു നില്ക്കുന്നത്. ഗ്രാമക്ഷേത്രം വക സ്വത്തു ധാരാളമുണ്ട്. അതിൻെറ മാനേജമെണ്ട് ഈ ഗ്രാമക്കാരുതന്നെയാണ് ചെയ്തുവരുന്നത്. കരിക്കാടഗ്രാമം മലയാളത്തിൽ പ്രധാനപ്പെട്ട ഒരു ഗ്രാമമാണ്. ഇതിൽ വൈദികന്മം സ്മാൎത്തനും ആഢ്യന്മാരുമുണ്ട്. അവരിൽ അധികം യജുൎവ്വേദികളും ചിലർ മാത്രം ഋഗ്വേദികളുമാകുന്നു. ഈ ഗ്രാമവും സോമാഹുതിക്കു അധികാരമുള്ള ഗ്രാമമാണ്. ഇപ്പോൾ ഇതിൽ ഇല്ലങ്ങൾ വളരെ കുറഞ്ഞുപോയിരിക്കുന്നു. അമ്പത് ഇല്ലങ്ങളിൽ അധികമുണ്ടെന്നു തോന്നുന്നില്ല. ഇതിൽ യജുൎവ്വേദികളുടെ അധികം നടവടികളും പെരുവനം ഗ്രാമക്കാരുടേതുപോലെയാണ. ഇവരുടെ സ്ത്രീകളിൽ ആരും കയ്യിന്മേൽ യാതൊരു വളയും ധരിക്കാറില്ല എന്നുള്ളതാണു ഗ്രാമത്തിൻെറ ഒരു വിശേഷനട

ഷ്ട്. വള വേണ്ടെന്നുവെച്ചതു ബകാസുരനെ ഭയപ്പെട്ടിട്ടാണെന്നു പറയുന്നുണ്ട്. അതിന്നു യാതൊരു അടിസ്ഥാനവുമുണ്ടെന്നു തോന്നുന്നില്ല.

4 ഈശാനിമംഗലം:—വള്ളുവനാട്ട താലൂക്കിൻെറ പടിഞ്ഞാറെ മുക്കിൽ പട്ടാമ്പി തീവണ്ടിയാപ്പീസ്സിൽ നിന്നു ഏകദേശം മൂന്നു നാഴിക കിഴക്കായിട്ടാണ് ഈ ഗ്രാമത്തിൻെറ നില. ഇപ്പോൾ ഈ ഗ്രാമത്തിനെ ഓങ്ങല്ലൂര് എന്നാണ് പറഞ്ഞുവരുന്നത്. ഈ ഗ്രാമം തമ്മിൽ തമ്മിൽ തൊട്ടുംകൊണ്ടു കിടക്കുന്ന ഏഴു ദേശങ്ങൾ അടങ്ങിയതാണ്. ഈ ഗ്രാമക്ഷേത്രത്തിന്നു തളി എന്നാണു പേര്. ക്ഷേത്രപ്പേരു തളി എന്നായാൽ മൂൎത്തി എന്താണെന്നു പിന്നെ ചോദിക്കേണ്ടതില്ല. എല്ലാ തളിയിലും മൂൎത്തി ശിവനേയുള്ളൂ. ഇതുകൊണ്ടും "ഈശാനിമംഗലം" എന്ന പേരിന്ന് ഇവിടെ ചേൎച്ചയുണ്ട്. ഈശാനിമംഗലം ഗ്രാമം ഓങ്ങല്ലൂരാണെന്നു ഓങ്ങല്ലൂക്കാർ ധാരാളം പറയാറുള്ളതിന്നുപുറമെ അതിന്ന് ഒരു തെളിവുംകൂടി കാണ്മാനുണ്ട്. എന്തെന്നാൽ ഓങ്ങല്ലൂര് 'കടപ്പറമ്പത്തുകാവ്' എന്നൊരു ക്ഷേത്രമുണ്ട്. അവിടെ കൊല്ലംതോറും നടത്തിവരാറുള്ള ഓലപ്പാവക്കൂത്തിൻെറ അവസാനദിവസത്തിൽ കൂത്തുപറയുന്നവർ ഒരു മംഗളാശംസ ചെയ്യാറുണ്ട്. അതിൽ ഓങ്ങല്ലൂക്കാരെ ഉദ്ദേശിച്ചു 'ഈശാനിമംഗലത്തു' ഏഴുദേശത്തുള്ള എല്ലാ ഇല്ലക്കാൎക്കും എന്നൊരു വാചകം പറയാറുണ്ടത്രെ. അതുകൊണ്ട് ഏഴുദേശത്തിന്നുംകൂടി ഈശാനിമംഗലമെന്നു പേരുണ്ടെന്നു സ്പഷ്ടമാകുന്നു. അതുകൊണ്ട് ഈശാനിമംഗലം ഗ്രാമം ഓങ്ങല്ലൂരാണെന്നു തെളിയുന്നുണ്ട്. എന്നാൽ കേരളമെന്ന പുസ്തകപ്രകാരം നോക്കുന്നതായാൽ ഈ ഗ്രാമം കുറുമ്പ്രനാട്ടോ, കോഴിക്കോട്ടോ, ആവാനെ തരമുള്ളൂ. ഇതു കൂടി അന്വേഷിച്ചു തീൎച്ചപ്പെടുത്തേണ്ടതാണ്. ഇതു ചൊവ്വരം ഗ്രാമത്തിൻെറപടി(?)ഗ്രാമമായതുകൊണ്ട് ഇതിനെപ്പററി അധികമൊന്നും പ്രസ്താവിക്കേണ്ടതില്ല.

5 ആലത്തൂര്:—പൊന്നാനിതാലൂക്കിൻെറ വടക്കപടിഞ്ഞാറുഭാഗത്തായിട്ടാണ് ഈ ഗ്രാമം സ്ഥിതിചെയ്യുന്നത്. ഈ ഗ്രാമത്തിൻെറ ക്ഷേത്രങ്ങൾ രണ്ടുണ്ടെന്നാണ തോന്നുന്നത്. ഒന്നു "തൃക്കണ്ടിയൂര്" മറേറതു ഹനുമാൻക്ഷേത്രം. ഈ രണ്ടു ക്ഷേത്രങ്ങളും തിരൂര് തീവണ്ടിയാപ്പീസ്സിന്നു സമീപത്തുമാണ്. ഗ്രാമവിസ്താരം എത്രയാണെന്നു അറിയുവാൻ സാധിച്ചിട്ടുമില്ല. കരിക്കാട്ടുഗ്രാമത്തിലെന്നപോലെ ഇപ്പോൾ ഈ ഗ്രാമത്തിലും ഇല്ലങ്ങൾ വളരെ കുറഞ്ഞിരിക്കുന്നു. ഇതും മലയാളത്തിലൊരു പ്രധാനഗ്രാമമായിട്ടാണ് വിചാരിക്കപ്പെടുന്നത്. ഈ ഗ്രാമത്തിൽ പണ്ടു അനേകവിദ്വാന്മാരുണ്ടായിട്ടുണ്ട്. തലക്കൊളത്തൂർ ഭട്ടതിരി, പറങ്ങോട, കാക്കശ്ശേരി ഭട്ടതിരി, കേളല്ലൂർ സോമയാജി, താമ്രനെല്ലൂര് ഇവരെല്ലാവരും ഈ ഗ്രാമക്കാരാണ്. ഗോളയുക്തിയെ പ്രതിപാദിക്കുന്ന യുക്തിഭാഷാഗ്രന്ഥത്തിൻെറ കൎത്താവ് "പറങ്ങോട" ആകുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ ദൃക്ക് എന്ന പുതിയ സമ്പ്രദായത്തെ ഏൎപ്പെടുത്തിയതു കേളല്ലൂർ സോമയാജിയാണ്. വേറെയും അനേകം ഗ്രന്ഥകൎത്താക്കന്മാർ ഈ ഗ്രാമത്തിൽ ഉണ്ടായിട്ടുണ്ട്. സോമാഹൂതിക്കും മററും അധികാരമുള്ള ഗ്രാമമാണിത്.

6. "കരാന്തൊളം" ഈ ഗ്രാമം കേരളമെന്ന പുസ്തകത്തിൽ സൂചിപ്പിച്ചപ്രകാരം തൃപ്പനഞ്ചിഗ്രാമമാണെങ്കിൽ അത് കരിക്കാട്ടുഗ്രാമത്തിൽ ഉൾപ്പെട്ടു കിടക്കുന്നതാകകൊണ്ട് അതിനെപ്പററി ഇവിടെ അധികമൊന്നും പ്രസ്താവിക്കേണ്ടതില്ല. ഗ്രാമക്ഷേത്രം കരിക്കാട്ടു പ്രധാനക്ഷേത്രത്തിൽനിന്നു കുറെ വടക്കായിട്ടാണ കിടക്കുന്നത്. ഗ്രാമത്തിൻെറ വലിപ്പം എത്രയാണെന്നറിയുന്നില്ല. "കാരന്തോളം" തൃപ്പനഞ്ചിതന്നെയാണൊ എന്നുള്ള സംഗതി ഒന്നുംകൂടി സൂക്ഷ്മപ്പെടുത്തേണ്ടതുമാണ്.

7. "തൃശ്ശിവപേരൂർ":—ഈ ഗ്രാമം കൊച്ചിരാജ്യത്തിൽ തൃശ്ശിവപേരൂർ താലൂക്കിൻെറ മദ്ധ്യത്തിലായിട്ടാണ കിടക്കു

ന്നത്. ഈ ഗ്രാമത്തിൻെറ വിസ്താരം ഇത്രയാണെന്നു സൂക്ഷ്മം അറിഞ്ഞിട്ടില്ലെങ്കിലും ഗ്രാമക്ഷേത്രമായ വടക്കുന്നാഥൻക്ഷേത്രത്തിൽ നിന്നു നാലുഭാഗത്തെക്കും ഏകദേശം ഈരണ്ടു നാഴിക ദൂരംവരെ ഗ്രാമസങ്കേതമാണെന്നു തോന്നുന്നു. ഈ ഗ്രാമക്കാരുടെ ഇല്ലങ്ങൾ ഇതിൻെറ ഉള്ളിൽനിന്നു പുറത്തായിട്ടു കാണുന്നില്ല. ഈ വടക്കുംനാഥൻക്ഷേത്രത്തിൻെറ മാഹാത്മ്യം കേൾക്കാത്തവർ മലയാളത്തിൽ ആരുംതന്നെ ഉണ്ടാവില്ല. (അതുകൊണ്ട് അതിനെ പററി ഇവിടെ ഒന്നും പറയുന്നില്ല.) പണ്ടു ഈ ഗ്രാമം ഏററവും പ്രധാനമായിട്ടുള്ളതായിരുന്നുവെങ്കിലും സംഗതിവശാൽ ഇപ്പോൾ കുറെ അപ്രധാനമായി തീൎന്നിരിക്കുന്നു. എന്തുകൊണ്ടെന്നാൽ മലയാളത്തിൽ ഏതെങ്കിലുമൊരു ഗ്രാമത്തിൽനിന്നു നാല് ഇല്ലക്കാരുകൂടി ശ്രീമൂലസ്ഥാനത്തുചെന്നു പ്രാൎത്ഥിച്ചാൽ ഞാൻ പ്രത്യക്ഷമായി കൊള്ളാമെന്നു ശ്രീപരശുരാമൻ അറുപത്തിനാലു ഗ്രാമക്കാരോടുംകൂടി പണ്ട് അരുളിച്ചെയ്തിട്ടുണ്ടായിരുന്നുവത്രെ. അവിടത്തെ ഈ വാക്ക് യഥാൎത്ഥമാണൊ എന്നു പരീക്ഷിപ്പാൻ മാത്രമായി ഈ ഗ്രാമക്കാർ ശ്രീമൂലസ്ഥാനത്തുചെന്നു പ്രാൎത്ഥിക്കുകയും തൽക്ഷണം അവിടുന്ന് പ്രത്യക്ഷമാവുകയും ചെയ്തു. എന്താവശ്യത്തിന്നാണ് എന്നെ പ്രാൎത്ഥിച്ചത് എന്നു ചോദിച്ചപ്പോൾ അവരുടെ കാൎയ്യം മഹാപരുങ്ങലിലായി. അതിന്നുശേഷം ഇനി അറുപത്തിനാലു ഗ്രാമക്കാർ എല്ലാവരുംകൂടി പ്രാൎത്ഥിച്ചല്ലാതെ എന്നെ കാണ്മാൻ സാധിക്കയില്ലെന്നു അരുളിച്ചെയ്തു മറയുകയും ചെയ്തു. കേരളത്തിന്നു മുഴുവനുംകൂടി കിട്ടീട്ടുള്ള ഈ ഭാഗ്യത്തെ ഈ ഗ്രാമക്കാർ നിശ്ശേഷം നശിപ്പിച്ചുകളഞ്ഞു എന്നുള്ള സംഗതിയിന്മേൽ ഇവരായിട്ടു മററു ഗ്രാമക്കാരാരും കൂടിക്കഴിയില്ലെന്നും മററും നിശ്ചയിക്കുകയും ചെയ്തു. പണ്ട് ഈ ഗ്രാമത്തിൽ ധനവാന്മാർ ധാരാളമുണ്ടായിരുന്നു. കൊച്ചിരാജാവും, കോഴിക്കോട്ടുരാജാവും തമ്മിലുണ്ടായ യുദ്ധത്തിൽ ഇവർ കോഴി

ക്കോട്ടരാജാവിന്നു സഹായിച്ചതിനാൽ ഇവരുടെ മിക്ക സ്വത്തുക്കളേയും കൊച്ചിരാജാവ് അടക്കിക്കളയുകയും ചെയ്തു.

8. "പെരുവനം":— ഈ ഗ്രാമം ഏകദേശം തൃശ്ശിവപേരൂർ താലൂക്കിന്റെ തെക്കും കിഴക്കും ഭാഗത്തും മുകുന്ദപുരം താലൂക്കിന്റെ വടക്കെ അററത്തുമായിട്ടാണ് കിടക്കുന്നത്. ഈ ഗ്രാമസങ്കേതം സൂക്ഷ്മമായി അറിഞ്ഞിട്ടില്ല. ഈ ഗ്രാമക്കാരുടെ ഇല്ലങ്ങൾ ഗ്രാമസങ്കേതത്തിൽ ഉൾപ്പെട്ട ഇരുപത്തിരണ്ട് ദേശങ്ങളിലും സങ്കേതത്തിന്നു പുറമെ 21 ദേശങ്ങളിലും ആയിട്ടാണ് കിടക്കുന്നത് എന്നു സാധാരണ ഇപ്പോൾ പറഞ്ഞുവരാറുണ്ട്. ഇതിൽ ഋഗ്വേദികളും, യജ്ജുർവ്വേദികളുമുണ്ട്. സാമവേദികൾ ഇല്ല. യജ്ജുർവ്വേദികൾ ബൌധായനസൂത്രക്കാരേയുള്ളു. ഋഗ്വേദികളിൽ മിക്കവരും ആശ്വലായനസൂത്രക്കാരുമാണ്. ഈ ഗ്രാമത്തിൽ രണ്ടു വൈദികന്മാരും, ഒരു സ്മാർത്തനും, അനേകം ആഢ്യന്മാരും ആഢ്യന്മാരിൽതന്നെ ഒരു അഷ്ടഗൃഹക്കാരുമുണ്ട്. ഈ ഗ്രാമം ഇപ്പോൾ എല്ലാഗ്രാമങ്ങളിലും വെച്ചു രണ്ടാംകിടയിലാണ് നില്ക്കുന്നത്. ഈ ഗ്രാമത്തിൽ ധനവാന്മാർ ധാരാളം ഉണ്ട്. ചൊവ്വരം ഗ്രാമത്തിൽ ധനവാന്മാർ എണ്ണത്തിലധികമുണ്ടെങ്കിലും വണ്ണത്തിൽ ഒന്നുരണ്ടാളുകൾ ഈ ഗ്രാമത്തിലാണധികം. അഗ്നിഹോത്രം, ഭട്ടവൃത്തി, മുതലായ എല്ലാ ഗുണഗണങ്ങളും തികഞ്ഞൊരു ഗ്രാമമാണിത്. ഈ ഗ്രാമക്ഷേത്രം വടക്കുന്നാഥൻക്ഷേത്രത്തിൽനിന്നു ഏകദേശം 6 നാഴിക തെക്കും കരുവന്നൂർപ്പുഴയിൽനിന്നു ഏകദേശം 3 നാഴിക വടക്കുമായിട്ടാണ് കിടക്കുന്നത്. ഈ ക്ഷേത്രത്തിന്നു സമീപം തിരുവെള്ളക്കാവ് എന്നൊരു ക്ഷേത്രമുണ്ട്. അതും ഗ്രാമക്ഷേത്രംതന്നെയാണ്. മൂർത്തി ശാസ്താവുമാകുന്നു. മേല്പറഞ്ഞ പെരുവനം ക്ഷേത്രം വകയായി അനവധി സ്വത്തുകൾ ഉണ്ട്. ആവക അധികം സ്വത്തുക്കളും ക്ഷേത്രവും ഇപ്പോൾ കൊച്ചിഗവമ്മേണ്ടിൻ കീഴിലാണ്. എന്നാൽ "ഉച്ചപ്പൂജച്ചേരിക്കലം"

എന്ന പേരു പറയുന്ന വേറെ വളരെ സ്വത്തുക്കൾ തിരുവിതാംകൂർ ഗവർമ്മേണ്ടിൻെറ കയ്യശത്തിലുമുണ്ട്. ഉച്ചപ്പൂജ അടിയന്തരം മുഴുവനും തിരുവിതാംകൂർ ഗവർമ്മേണ്ടിൽ നിന്നാണ് നടത്തിവരുന്നത്. ഗ്രാമക്ഷേത്രത്തിലെ മൂൎത്തി ശിവനാണ്. "എരട്ടേപ്പൻ" എന്നാണ് സാധാരണ പറഞ്ഞുവരാറ്. ഈ ശ്രീകോവിലിൻെറ നേരെ തെക്കുഭാഗത്തായി നാലമ്പലത്തിൻെറ ഉള്ളിൽതന്നെ "മാടത്തിലപ്പൻ" എന്നു പറയപ്പെടുന്ന ഒരു ശിവൻെറ ശ്രീകോവിലും കൂടിയുണ്ട്. ഈ ശ്രീകോവിലിന് വളരെ പൊക്കവുമുണ്ട്. ഇത്ര പൊക്കമുള്ള ശ്രീകോവിൽ മലയാളത്തിൽ ഇല്ലെന്നാണു തോന്നുന്നത്. ഇതു മൂന്നു നിലയായിട്ടു വളരെ ഭംഗിയിൽ പണിചെയ്യിപ്പിച്ചിട്ടും ഉണ്ട്. ഈ ശ്രീകോവിലിൻെറ തറക്ക് 6 കോൽ കുറയാതെ പൊക്കമുണ്ട്. ഇപ്പോൾ ഉള്ള ശ്രീകോവിൽപണി ചെയ്യിപ്പിച്ചിട്ടുള്ളത് ഒരു എറാൾപ്പാടുരാജാവാകുന്നു. ഏകദേശം കൊല്ലം തൊള്ളായിരത്തിമുപ്പത്തിനാലിൽ ആയിട്ടാണ് ഇതിൻെറ പണി അവസാനിച്ചിരിക്കുന്നത്. അതിൽ പിന്നെ ഇതുവരെ ഈ ശ്രീകോവിലിന്നു പറയത്തക്ക കേടുകൾ യാതൊന്നും സംഭവിച്ചിട്ടില്ല. ഈ ശ്രീകോവിലിൻെറ പണിയെ സംബന്ധിച്ച് എറാൾപ്പാട് രാജാവവർകൾ ഒരു ശ്ലോകമുണ്ടാക്കി ഭണ്ഡാരത്തറയുടെ കല്ലിന്മേൽ എഴുതി ഇട്ടിട്ടുമുണ്ട്. ആ ശ്ലോകം താഴെ ചേൎക്കുന്നു:—

ശൈലാബ്ജീശപരസോദരോനരപതിൎദ്ധൎമ്മാവനേലോലധീഃ
കോളംബേഗതഎവഭൂസുരവരൈഃ പൃഷ്ട്വേ മഹാകാനനെ
ജീൎണ്ണം മാടമഹേശമന്ദിരവരം നവ്യം വ്യധാദാത്മനഃ
സ്വൎഗ്ഗാരോഹണകൎമ്മനിൎമ്മിതമഹാസോപാനമത്യുന്നതം

മാടമഹേശൻ മാടത്തിലപ്പൻ.

ലോലധീഃ കോളംബേഗതെ എന്നതുകൊണ്ട് തൊള്ളായിരത്തി മുപ്പത്തിമൂന്നിന്നു ശേഷമാണ് പണി അവസാനിച്ചത് എന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ.

9. "പന്നിയൂര":— പൊന്നാനിതാലൂക്കിന്റെ വടക്കുകിഴക്കും വള്ളുവനാട്താലൂക്കിന്റെ വടക്കുഭാഗവുമായിട്ടാണ ഏകദേശം ഈ ഗ്രാമത്തിന്റെ കിടപ്പ്. ഗ്രാമക്ഷേത്രം പുലാമന്തോൾ പുഴയും, ഭാരതപ്പുഴയും കൂടിച്ചേരുന്ന കൂട്ടകടവിൽനിന്നും കുറച്ചു പടിഞ്ഞാറായിട്ടു ഭാരതപ്പുഴയുടെ തെക്കേകരയിലായിട്ടുമാണു കിടക്കുന്നത്. ഈ ക്ഷേത്രത്തിലെ മൂൎത്തി സാക്ഷാൽ വരാഹമാണ്. ഇപ്പോൾ ഈ ക്ഷേത്രവും ക്ഷേത്രം വക സ്വത്തുക്കളും സാമൂതിരിരാജാവിന്റെ അധീനത്തിലുമാണ്. ഈ ഗ്രാമത്തിന്റെ വിസ്താരത്തെപ്പററി പറയുവാൻ സാധിക്കയില്ല. പണ്ടുകാലത്ത് ഈ ഗ്രാമം എല്ലാംകൊണ്ടും എല്ലാഗ്രാമങ്ങളെക്കാളും എററവും ഉൽകൃഷ്ടമായിരുന്നു. ഈ ഗ്രാമത്തിൽ ഒരു കാലത്ത് ഓരോരൊ വേദങ്ങളിലും ആയിരം, ആയിരം, ഇല്ലങ്ങൾ വീതം മൂവ്വായിരം ഇല്ലങ്ങൾ ഉണ്ടായിരുന്നുവത്രെ. വൈദികന്മാർ, സ്മാൎത്തന്മാർ, അഷ്ടഗൃഹത്തിലാഢ്യന്മാർ, അഗ്നിഹോത്രികൾ മുതലായ എല്ലാവക ഉൽകൃഷ്ടന്മാരും ഈ ഗ്രാമത്തിൽ ഉണ്ടായിരുന്നു. വൈദികങ്ങളും സ്മാൎത്തങ്ങളും താന്ത്രികങ്ങളും മററുമായ എല്ലാവിധകാൎയ്യങ്ങളിലും ഈ ഗ്രാമക്കാൎക്ക പണ്ടു അന്യഗ്രാമക്കാരുടെ ആശ്രയം ഒരു കാലത്തും വേണ്ടതായി വന്നിട്ടില്ല. മറെറല്ലാഗ്രാമക്കാൎക്കും ഈ വക കാൎയ്യങ്ങളിൽ അല്പാല്പം അന്യോന്യാശ്രയമുണ്ട്. ആ കാലങ്ങളിൽ ഈ ഗ്രാമത്തിലുണ്ടായിരുന്നതുപോലെ മററു യാതൊരു ഗ്രാമത്തിലും അതിധനപുഷ്ടിയും ഉണ്ടായിരുന്നില്ല. ഈ ഗ്രാമത്തിന്നു ഇത്ര മഹത്തായ ഒരു ശ്രേഷ്ഠത ഉണ്ടായിരുന്നുവെങ്കിലും ദൈവദോഷാൽ അതിന്നു വലുതായ ഒരു ഉടവു തട്ടുകയും ചെയ്തു. ആ ദൈവദോഷത്തിന്നു മുഖ്യമായ കാരണം അവരുടെ എന്നുമാത്രമല്ലാ എല്ലാമലയാളികളുടേയും പരദേവതയായ "വരാഹമൂൎത്തിയെ" ചുട്ടുപൊട്ടിക്കുക തന്നെയാണ്. ഈ ഒരു കഷ്ടംക്രിയയെ തടുത്തുനിൎത്തുവാൻ അശക്തന്മാരായ ഈ ഗ്രാമ

ത്തിലെ അനേകം ഇല്ലക്കാർ സ്വന്തം ഗ്രാമത്തെ കേവലമു പേക്ഷിച്ച് അന്യഗ്രാമങ്ങളിൽ പോയി ചേൎന്നിട്ടുമുണ്ട്. ഈ ഒരു കഥ മലയാളത്തിൽ മുഴുവനും പ്രസിദ്ധമായിട്ടുള്ളതാകയാൽ അതിനെപ്പററി ഒന്നും വിസ്തരിക്കേണമെന്നില്ല. എന്നാൽ ഈ ഗ്രാമക്കാർ ഈ കടുംക്രിയ ചെയ്തതു് കലിയുഗം തുടങ്ങീട്ട 3666-ാം സംവത്സരത്തിന്നു ശരിയായ ക്രിസ്ത്വാബ്ദം 564—565 ഈ കാലത്താണ്: ഈ കലിസംവത്സരത്തിന്നു ചിത്തചലനം എന്ന പരൽപേരും അന്നു കൊടുത്തിട്ടുണ്ട്. ഈ ഗ്രാമക്കാർ "വരാഹമൂൎത്തിയെ" ചുട്ടുപൊടിച്ച സംഗതിയെപററി കൊടുങ്ങല്ലൂർ കുഞ്ഞികുട്ടൻ രാജാവ് അവർകൾ ഉണ്ടാക്കീട്ടുള്ള രണ്ടു ശ്ലോകങ്ങളെ താഴെ ചേൎക്കുന്നു:—

ശ്ലോകങ്ങൾ.

കണ്ടില്ലയോ ജ്വലനവൈഭവമെന്നതീയ്യിൽ
കൊണ്ടിട്ടെരിച്ച ചുടുചെമ്പു കിടാരമുഗ്രം
തണ്ടിട്ടെടുത്തഥ വരാഹവപുസ്സുകൂടി
കൊണ്ടിട്ടമൎത്തിതു കൊടുംകഠിനക്രിയക്കാർ. ൧

അന്നേരമങ്ങധമരേ മുടികെന്നഘോരം
ചൊന്നേറയുച്ചതരമൊച്ചമുഴക്കമോടെ
നിന്നോടമാൎക്കൾ ചെവി പൊട്ടിടുമാറുകേട്ടു
പിന്നോടമെന്തവിടെ നാസ്തിവരാഹമൂൎത്തി. ൨

ഇപ്പോൾ ഈ ഗ്രാമത്തിൽ ഇല്ലങ്ങൾ വളരെ ചുരുങ്ങിപോയിരിക്കുന്നു. ധനവാന്മാരും വളരെ കുറവാണ്. ഇപ്പോൾ ഈ ഗ്രാമക്കാരായിട്ട മററു യാതൊരു ഗ്രാമക്കാരും യാതൊരു കാൎയ്യത്തിലും തമ്മിൽ കൂടിക്കഴിയുന്നതുമില്ല.

10. "ശുകപുരം":—പൊന്നാനി താലൂക്കിൻെറ കിഴക്കുഭാഗവും വള്ളുവനാട് താലൂക്കിൻെറ തെക്കുഭാഗവും കൊച്ചിസ്സീമയിൽ വടക്കാഞ്ചേരി താലൂക്കുമാണു ഈ ഗ്രാമത്തിൻെറ ഏകദേശം സങ്കേതം. ഗ്രാമക്ഷേത്രം പന്നിയൂര് ഗ്രാമത്തിൻെറ സുമാർ മൂന്നുനാഴിക തെക്കുപടിഞ്ഞാറായിട്ടു പൊന്നാ

നിതാല്പക്കിൽ തന്നെ സ്ഥിതിചെയ്യുന്നു. മേപ്പടിക്ഷേത്രത്തിലെ ദേവൻ "ദക്ഷിണാമൂൎത്തി"യാകുന്നു. മേൽ വിവരിച്ച ഗ്രാമസങ്കേതത്തിൽ മിക്കഭാഗങ്ങളിലും ചൊവ്വരംഗ്രാമക്കാരുടെ ഇല്ലങ്ങൾ ഉണ്ട്. ഈ ഗ്രാമസങ്കേതത്തിൽ പെരുവനം ഗ്രാമക്കാരുടെയും ഇല്ലങ്ങൾ ഉണ്ട്. ഈ ഗ്രാമത്തിൽ അഷ്ടഗൃഹത്തിലാഢ്യന്മാരിൽ നാലു ഗൃഹക്കാരും വേറെ അനേകം ആഢ്യന്മാരുമുള്ളതിന്നുപുറമെ രണ്ടു വൈദികന്മാരും ഒരു സ്മാത്തനുമുണ്ട്. യാഗാധികാരമുള്ള ഇല്ലക്കാരും വളരെയുണ്ട്. ഋഗ്വേദികളും, സാമവേദികളുമല്ലാതെ യജുൎവ്വേദികൾ ഈ ഗ്രാമത്തിൽ ഇല്ല. പണ്ട് ഈ ഗ്രാമത്തിൽ ഋഗ്വേദികളിൽ കൌഷീതകസൂത്രക്കാർ മാത്രമെ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ആശ്വലായനസൂത്രക്കാരും ധാരാളമുണ്ട്. അവർ മുഴുവനും പന്നിയൂർഗ്രാമത്തിൽനിന്നു വന്നവരുമാണ്. പന്നിയൂർ ഗ്രാമം ഒടുങ്ങിയതുമുതൽക്ക് ഒന്നാം കിടയിൽ നില്ക്കുന്നത് ഈ ഗ്രാമമാണ്. ഇത്ര ഇല്ലങ്ങൾ ഉള്ള ഗ്രാമം വേറെ ഇല്ല. തിരുനാവായ, തൃശ്ശിവപേരൂർ, ഈ രണ്ടു വാദ്ധ്യാന്മാരും ഈ ഗ്രാമക്കാരാണ്. മുമ്പും കയ്യും ഉള്ളതുകൊണ്ടുള്ള പ്രാധാന്യത്തിന്നു പുറമെ വിദ്യാധനം, അഭിജാത്യം, സംഘബലം ഇതുകളെക്കൊണ്ടും ഇപ്പോൾ ഈ ഗ്രാമത്തിന്നു തന്നെയാണ് പ്രാധാന്യം. "മുമ്പും കയ്യും" എന്താണെന്നുവെച്ചാൽ പറയാം. മലയാളത്തിൽ മൂന്നുഗ്രാമങ്ങൾക്ക പ്രാധാന്യം കല്പിച്ചിട്ടുണ്ട്. പണ്ട് പന്നിയൂർ, പെരുവനം, ചൊവ്വരം ഇങ്ങിനെ മൂന്നു ഗ്രാമങ്ങൾക്കായിരുന്നു പ്രധാന്യം. ഇപ്പോൾ അതിന്റെ സ്ഥാനത്തു ചൊവ്വരം, പെരുവനം, ഇരിങ്ങാലക്കുട, ഇങ്ങിനെയായിരിക്കുന്നു. ഇപ്പോൾ ചിലദിക്കിൽ മൂന്നു ഗ്രാമക്കാരായ കൎമ്മികൾക്കും കൂടി ഒന്നിച്ചു വെച്ചുനമസ്കാരം പതിവുണ്ട്. അവിടെ വെച്ചുനമസ്കരിക്കുന്ന കിഴി എടുത്തു എല്ലാവൎക്കും ഭാഗിച്ചുകൊടുപ്പാനുള്ള അധികാരമാണ് "മുമ്പും കയ്യും" എന്നു പറയുന്നത്. പന്നിയൂർഗ്രാമത്തിനെ എല്ലാവരുംകൂടി നിഷേധിച്ചതിന്നു ശേഷം പെരുവനം ഗ്രാമക്കാർ ത

ങ്ങൾക്ക് അവകാശപ്പെട്ട മുമ്പും കയ്യും ചൊവ്വരഗ്രാമക്കാർക്ക് കൊടുത്ത് ഇരിഞ്ഞാലക്കുട ഗ്രാമക്കാരെ മൂന്നാമതായി ചേർപ്പിച്ചു എന്ന് ഒരു ഐതിഹ്യമുണ്ട്. ഇതിനെ "ശുകപുരം" ഗ്രാമക്കാർ അത്ര അനുവദിക്കുന്നില്ല. (ഇതിനെ സംബന്ധിച്ച കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻരാജാവവർകളുടെ ഒരു ശ്ലോകം താഴെ ചേർക്കുന്നു:—

"ഗ്രാമത്രയം മഹിതമാണിഹ പന്നിയൂർ മു-
മ്പാമട്ടടൻ പെരുവനം, ശുകപൂരു പിന്നെ
സാമർത്ഥ്യമേ പെരുവനം പറയുന്നകൂടൽ
ഗ്രാമത്തെവെച്ചു ശുകപൂരിതിൽ മുമ്പു വാങ്ങി.")

ഈ ഗ്രാമക്ഷേത്രം വക സ്വത്തു വളരെ കുറയും. അതിൻെറ മാനേജമെൻറ് ആ ഗ്രാമക്കാരായ ഊരാളക്കാർ തന്നെ ചെയ്തുവരുന്നു.

ഇപ്പോൾ വടക്കെ ഖണ്ഡത്തിലുള്ള ഗ്രാമങ്ങളെ ചുരുക്കത്തിൽ ഒന്നു വിവരിച്ചുവല്ലോ. ഇതുപോലെ മറ്റു രണ്ടുഖണ്ഡങ്ങളിലുള്ള ഗ്രാമങ്ങളെ വിവരിക്കുവാൻ സാധിക്കില്ല. അതുകളുടെ വിവരം കുറച്ചുമാത്രമെ കിട്ടീട്ടുള്ളു. അതുകൊണ്ട് ഇനി ബാക്കി 22 ഗ്രാമങ്ങളേയും സാമാന്യമായി ഒന്ന് നിരൂപിച്ച് ഈ ഉപന്യാസത്തെ ഉപസംഹരിക്കാം.

മദ്ധ്യഖണ്ഡത്തിൽ 12 ഗ്രാമങ്ങളാണല്ലോ പറയപ്പെട്ടിട്ടുള്ളത്. അതിൽ ചയമുണ്ട, ഇരിഞ്ഞാലക്കുട, ആവട്ടിപ്പുത്തൂര്, അടവൂര്, കഴയൂര്, ഐരാണിക്കുളം ഈ ആറു ഗ്രാമങ്ങളും കൊച്ചിസ്സീമയിൽപെട്ട മുകുന്ദപുരം താലൂക്കിലാകുന്നു. ഇതിൽ ചയമുണ്ട എന്നതിനെ ചില കേരളോല്പത്തിഗ്രന്ഥങ്ങളിൽ ചാമുണ്ട ചമുണ്ട എന്നിങ്ങിനേയും എഴുതി കാണുന്നുണ്ട്. എന്നാൽ ഇതിനെ ഇപ്പോൾ ചെമ്മണ്ട എന്നാണ് സാധാരണ പറഞ്ഞു വരുന്നത്. പെരുവനം ഗ്രാമക്ഷേത്രത്തിൽ നിന്ന് ഏകദേശം ആറു നാഴിക തെക്കുഭാഗത്തായിട്ടാണ് ഈ ഗ്രാമം കിടക്കുന്നത്. ഇപ്പോൾ ഗ്രാമക്ഷേത്രമല്ലാതെ ഈ ഗ്രാ

മക്കാരായിട്ട് ആരേയും അറിയുന്നില്ല. ഈ ഗ്രാമം കേവലം മുടിഞ്ഞു എന്നു തന്നെയാണ് പറയേണ്ടത്. ഇരിഞ്ഞാലക്കട ഗ്രാമം മലയാളത്തിൽ ഏററവും പ്രധാനപ്പെട്ട ഒരു ഗ്രാമമാണ്. അതിനെപ്പററി ഇപ്പോൾ ഒന്നും പ്രസ്താവിക്കുന്നില്ല. 13 ദേശങ്ങൾ അടങ്ങിയതാണ് ആവട്ടിപ്പുത്തൂര് ഗ്രാമം. ആവട്ടത്തൂര് എന്നാണ് ഇപ്പോൾ ഇതിനെ വിളിച്ചുവരുന്നത്. 10 ദേശങ്ങൾ അടങ്ങിയതാണ് അടവൂര് ഗ്രാമത്തിൻെറ സങ്കേതം. അട്ടൂർഎന്നും അഡ്വൂർഎന്നും ഇപ്പോൾ ഈ ഗ്രാമത്തെ പറഞ്ഞുവരാറുണ്ട്. കഴയൂര് കഴയൂര് ഇങ്ങിനെ രണ്ടുവിധത്തിലും ഈ ഗ്രാമത്തിൻെറ പേര് കേരളോല്പത്തിയിൽ എഴുതിക്കാണുന്നുണ്ട്. എന്നാൽ ഇപ്പോൾ പറഞ്ഞുവരുന്നത് കുഴൂര് എന്നാണെന്നുതോന്നും. പൈ്വരാണിക്കുളം എന്നതിന്ന് മുമ്പും ഇപ്പോഴും യാതൊരു ഭേദവും കാണുന്നില്ല. പറവൂര്, മൂഴിക്കുളം, ചെങ്ങമനാട്, ഉളിയന്നൂര്, ഈ നാലു ഗ്രാമങ്ങളും തിരുവനന്തപുരം രാജ്യത്തിൽ ഉൾപ്പെട്ട ആലങ്ങാട്, പറോര്, ഈ രണ്ടു താലൂക്കുകളിൽ ഉൾപ്പെട്ടുകിടക്കുന്നു. ഇതിൽ പറവൂർ ഗ്രാമം പണ്ടു വളരെ പ്രസിദ്ധിയുള്ള ഒരു ഗ്രാമമായിരുന്നു. അട്ടൂര്, ചെങ്ങമനാട്, പറവൂര്, ഈ മൂന്നു ഗ്രാമങ്ങളിൽ ഇപ്പോൾ അധികവും ഗ്രാമണിനമ്പൂതിരിമാരാകുന്നു എന്നാണ് തോന്നുന്നത്. പറവൂർഗ്രാമത്തിൽ നിന്ന് വളരെ ആളുകൾ പണ്ട് ക്രിസ്തുമതത്തിൽ ചേൎന്നിട്ടുണ്ടെന്നു കേൾവിയുണ്ട്. ഇനി ഈ ഖണ്ഡത്തിൽ ബാക്കിയുള്ള കഴതനാട് ഇളിഭ്യം ഈ രണ്ടു ഗ്രാമങ്ങളും എന്തെല്ലാമാണെന്നും എവിടെയാണെന്നും യാതൊരു വിവരവും ആയിട്ടില്ല.

തെക്കെ ഖണ്ഡത്തിൽ ഉള്ള കടമറുക എന്ന ഗ്രാമം കോട്ടയം താലൂക്കിലാകുന്നു. ഇപ്പോൾ ഈ ഗ്രാമത്തെ കാട്ടമുറി എന്നാണു സാധാരണ പറഞ്ഞുവരുന്നത്. കിടങ്ങൂര്, കുമാരനല്ലൂര്, ഏററുമാനൂര് ഈ മൂന്നു ഗ്രാമങ്ങളും ഏററുമാ

നൂർ താലൂക്കിലാണ്. ഇതിൽ കിടങ്ങൂര് ഗ്രാമത്തിൽ ഋഗ്വേദികളും സാമവേദികളുമുണ്ട്. ഇപ്പോൾ മലയാളത്തിൽ 32-ഗ്രാമങ്ങളിൽ ശുകപുരം കിടങ്ങൂര് ഈ രണ്ടുഗ്രാമങ്ങളിൽ മാത്രമെ സാമവേദികളുള്ളു. മലയാളത്തിൽ സാമവേദികളുടെ ഇല്ലങ്ങൾ എല്ലാം കൂടിയാലും 50-ൽ അധികമുണ്ടാകുമെന്നുതോന്നുന്നില്ല. ഇവർ മുഴുവനും ജൈമിനിസൂത്രക്കാരുമാണ്. കവിയൂര്, തിരുവല്ലായ ഇതു രണ്ടും തിരുവല്ലായ താലൂക്കിലും ചെങ്ങന്നൂര്, അമ്പണി, അമ്പളം ഇതു മൂന്നും ചെങ്ങന്നൂർതാലൂക്കിലുമാകുന്നു. ഇതിൽ അമ്പണി അമ്പളം ഈ രണ്ടു ഗ്രാമങ്ങളെ ഇപ്പോൾ വെണ്മണി എന്നും ആർമ്മുള എന്നുമാണ് സാധാരണ പറഞ്ഞുവരുന്നത്. കവിയൂര്, തിരുവല്ലായ, വെണ്മണി, ആർമ്മുള, ചെങ്ങന്നൂര് ഈ അഞ്ചും പോററിമാരായ നമ്പൂതിരിമാരുടെ ഗ്രാമങ്ങളുമാകുന്നു. ഇനി നീർമ്മണ്ണ എന്നൊരു ഗ്രാമമാണ് ഉള്ളത്. ഇത് എതാണെന്നും എവിടെയാണെന്നും ലേശംപോലും മനസ്സിലായിട്ടില്ല. ഇപ്പോൾ എല്ലാ ഖണ്ഡങ്ങളിലും കൂടി ഒട്ടും അറിയപ്പെടാതെ കിടക്കുന്ന ഗ്രാമങ്ങൾ കഴുതനാട, ഇളിഭ്യം, നീർമ്മണ്ണ ഇതുകൾ ആകുന്നു. ഈശാനിമംഗലം കാരന്തോളം ഇങ്ങിനെ രണ്ടു ഗ്രാമങ്ങൾ സംശയഗ്രസ്തങ്ങളായിട്ടുമുണ്ട്. ബാക്കി 27 ഗ്രാമങ്ങളും ഒരുമാതിരി അറിയപ്പെട്ടിരിക്കുന്നു എന്നുതന്നെ പറയാം.

മേൽവിവരിച്ച എല്ലാ ഗ്രാമങ്ങൾക്കും പുറമെ വേനനാട് എന്ന ഏററവും പ്രസിദ്ധപ്പെട്ട ഒരു ഗ്രാമം മലയാളത്തിൽ ഇപ്പോൾ കണ്ടുവരുന്നുണ്ട്. ഇതിൽ വളരെ ഇല്ലങ്ങളും അഷ്ടഗൃഹത്തിൽ ആഢ്യന്മാരും ഉണ്ട്. ഇങ്ങിനേയൊ, ഏകദേശം ഈ ഛായയിലൊ ഒരു ഗ്രാമപ്പേര് കേരളോല്പത്തിയിൽ ഒരു ദിക്കിലും പറഞ്ഞുകാണുന്നില്ല. ഈ ഗ്രാമക്കാരുടെ ഇല്ലങ്ങൾ മിക്കതും ആലുവായ പുഴയുടെ തെക്കുഭാഗത്തായിട്ടാണു കാണപ്പെടുന്നത്. അതുകൊണ്ടു തെക്കെഖണ്ഡത്തിൽ പാ

യപ്പെട്ട ഏതെങ്കിലും ഒരു ഗ്രാമത്തിൽ മാത്രമെ ഇതിനെ ചേക്കുവാൻ തരമുള്ളു. 33 ാമതായിട്ട് ഒരു സ്വതന്ത്രഗ്രാമം ഉണ്ടാവാനും തരമില്ല. കേരളമെന്ന പുസ്തകത്തിൽ ഈ ഗ്രാമത്തെ കാടമുറിഗ്രാമത്തിൽ ചേൎത്തുകാണുന്നു. അത് ശരിയൊ എന്ന് നല്ലവണ്ണം ആലോചിക്കേണ്ടതാണ്.

കേരളോല്പത്തിയിൽ പറഞ്ഞിട്ടുള്ള 32 ഗ്രാമങ്ങളും സ്വതന്ത്രഗ്രാമങ്ങളാകുന്നു. സ്വതന്ത്രഗ്രാമങ്ങൾ എന്നുവെച്ചാൽ വൈദികസ്മാൎത്താദികൎമ്മങ്ങളിൽ അന്യഗ്രാമങ്ങളുടെ ആശ്രയം സാധാരണയായി ഇല്ലാത്തതും പ്രത്യേകമായി ഓരോ നടപടികളും ആചാരങ്ങളും ഉള്ളതും എന്ന് അൎത്ഥമാകുന്നു. സ്വതന്ത്രഗ്രാമങ്ങളുടെ കീഴിലായി അനേകം ഉപഗ്രാമങ്ങളുമുണ്ട്. അതുകളുടെ പേരുകൾ ഒന്നും കേരളോല്പത്തിയിൽ പറഞ്ഞു കാണുന്നില്ല. അതുകളെ അന്വേഷിച്ച് അറിവാനും സാധിച്ചിട്ടില്ല.

ഇനിയൊരവസരത്തിൽ എല്ലാഗ്രാമങ്ങളുടെയും ഒരു പരിപൂൎണ്ണവിവരണം അടങ്ങിയ ഉപന്യാസം എഴുതേണമെന്നു ഞാനാഗ്രഹിക്കുകയും അതു സഫലമായി വരുവാൻ ഈശ്വരനെ പ്രാൎത്ഥിക്കുകയും ചെയ്തു ഈ ഉപന്യാസത്തെ അവസാനിപ്പിക്കുന്നു.

എ. കെ. ടി. കെ. എം. വലിയനാരായണൻനമ്പൂതിരിപ്പാട്.



# നമ്പൂതിരിമാരുടെ ജീവിതസമ്പ്രദായം

## പൂർവ്വചരിത്രം.

നമ്പൂതിരിമാരുടെ ഇപ്പോഴത്തെ ജീവിതസമ്പ്രദായം എന്താണെന്നും, അതിൽ വല്ല ന്യൂനതകളുമുണ്ടോ എന്നും, ഉണ്ടെങ്കിൽ അതിന്റെ നിവൃത്തിമാർഗ്ഗം എന്താണെന്നും മറ്റുമാണ് ഇവിടെ ആലോചിപ്പാനുള്ളത്. എന്നാൽ അതിന്നുമുമ്പ് അവരുടെ പുരാതനമായ—എന്നു വെച്ചാൽ മലയാളത്തിൽ ഏതാണ്ട് ബ്രിട്ടീഷുഭരണം തുടങ്ങുന്നതുവരെയുള്ള കാലത്തെ—ജീവിതസമ്പ്രദായം എന്തായിരുന്നു എന്നറിയുന്നത് ആവശ്യമാകയാൽ അതിനെക്കുറിച്ചു ആദ്യമായി കുറഞ്ഞൊന്നു പ്രസ്താവിക്കാം. നമ്പൂതിരിമാർ ഒരു കാലത്തു കേരളത്തിൽ ഇതരസമുദായക്കാരേക്കാൾ എല്ലാംകൊണ്ടും ഉന്നതസ്ഥിതിയെ പ്രാപിച്ചിരുന്നു എന്നുള്ളതു ഇന്നും പരക്കെ സമ്മതിക്കുന്ന ഒരു കാര്യമാണല്ലോ. ബുദ്ധിശക്തി, പഠിപ്പ്, സ്വഭാവവിശേഷം മുതലായ ഗുണങ്ങളാൽ ഇന്ത്യയിൽ മറ്റു ബ്രാഹ്മണൎക്കുണ്ടായിരുന്ന സ്ഥാനം കേരളത്തെ സംബന്ധിച്ചേടത്തോളം മുഴുവൻ നമ്പൂതിരിമാരാണ് വഹിച്ചിരുന്നതെന്നു പറയാം. എന്നാൽ പരദേശബ്രാഹ്മണരെപ്പോലെ കേവലം വൈദികന്മാരുടെ നില മാത്രമല്ല അവൎക്കിവിടെ ഉണ്ടായിരുന്നുള്ളൂ. കേരളത്തിലെ ഭൂമിയുടമസ്ഥന്മാർ മിക്കവാറും നമ്പൂതിരിമാരായിരുന്നതിന്നുപുറമെ, രാജ്യരക്ഷ, ഭടവൃത്തി, നീതിന്യായപരിപാലനം എന്നീ രാജ്യകാര്യങ്ങളിലും അവർ ധാരാളം ഏൎപ്പെട്ടിരുന്നു. ഇന്നു രാജ്യതന്ത്രത്തിൽ മുമ്പിട്ടുനില്ക്കുന്ന പാശ്ചാത്യരാജ്യക്കാരെക്കൂടി വിസ്മയിപ്പിക്കത്തക്കവിധത്തിൽ ജനാധിപത്യഭരണത്തെ ഏറ്റവും പരിഷ്കൃതരീതിയിൽ എത്രയോ നൂറാണ്ടു മുമ്പുതന്നെ നമ്പൂതിരിമാർ സ്വതന്ത്രമായി കേരളത്തിൽ നടത്തിയിരുന്നു എന്നുള്ള ഒരൊറ്റ സംഗതിതന്നെ അവരുടെ ലൌകികപരിഷ്കാരത്തെ ധാരാളം തെളിയിക്കുന്നുണ്ട്. ചുരുക്കിപ്പറയുന്നതായാൽ ലൌകികമായും,

വൈദികമായുമുള്ള എല്ലാം വിഷയങ്ങളിലും അവർ മലയാള ത്തിൽ മറെറല്ലാ സമുദായക്കാരുടേയും ഉപദേഷ്ടാക്കന്മാരും നേതാക്കന്മാരുമായിരുന്നു എന്നു പറഞ്ഞാൽ മതിയാകും.

## പുരാതനകാലത്തെ ജീവിതസമ്പ്രദായം

എന്നാൽ അവരുടെ ജീവിതത്തിൻെറ പരമോദ്ദേശ്യം ഒരിക്കലും ഐഹികമായിരുന്നില്ല; പാരത്രികംതന്നെയായി രുന്നു. ആ ഒരു കാൎയ്യം സാധിക്കുവാൻ വേണ്ടി മാത്രം അ വരിൽ എതാനും ചിലർ മേൽപ്പറഞ്ഞ ലൌകികകാൎയ്യങ്ങ ളിൽ ഏൎപ്പെട്ടിരുന്നു എന്നു വിചാരിപ്പാനെ തരമുള്ളു. ആ ത്മീയമായ ഉദ്ദേശത്തെ ലക്ഷ്യമാക്കീട്ടാണ് അവരുടെ പൊ തുവിലുള്ള ജീവിതസമ്പ്രദായത്തെയെല്ലാം വ്യവസ്ഥപ്പെടുത്തി ട്ടുള്ളത്. ഈ ഒരു സംഗതിയെ വിശദമാക്കുന്നതിന്നു പുരാ തനകാലം മുതല്ക്കേ അവർ അനുഷ്ഠിച്ചുപോരുന്ന ആചാരന ടവടികളെ ഒന്നെടുത്തു വിവരിക്കുന്നത് ഈ പ്രകൃതത്തിൽ ഒ രിക്കലും അനാവശ്യമായി വരില്ലെന്നു വിശ്വസിക്കുന്നു. ശു ചിത്വം, വൈദികവൃത്തി, വിദ്യാഭ്യാസം, കുടുംബജീവിതം, സമുദായസ്ഥിതി, അന്യസമുദായക്കാരുമായുള്ള ഇരിപ്പ്, ആ ചാരപരിഷ്കാരം എന്നിങ്ങിനെ എതാനും ചില സംഗതിക ളെയാണ് ഇവിടെ വിവരിക്കാൻ പോകുന്നത്.

## ശുചിത്വം

ശുചിത്വത്തിൻെറ കാൎയ്യത്തിൽ മലയാളികൾ പരദേ ശികളേക്കാൾ വളരെ അധികം നിഷ്കൎഷയുള്ളവരാണെന്ന് അഭിമാനിക്കുന്നുണ്ടെങ്കിൽ ആ അഭിമാനത്തിന്നു പ്രഥമാവ കാശികൾ നമ്പൂതിരിമാരാണെന്നു പറയാം. അവർ ഇതി നെ ആരോഗ്യരക്ഷാമാൎഗ്ഗങ്ങളിൽ ഒന്നായി കരുതിയിരുന്നതി ന്നു പുറമെ വൈദികവൃത്തിയുടെ ഒരംഗമായിട്ടുകൂടി ഗണി ച്ചിരുന്നു. ദേഹം, വസ്ത്രം, ഭക്ഷണം, ഗൃഹം എന്നീ എല്ലാം വിഷയങ്ങളിലും അവർ ശുചിത്വം പ്രത്യേകം ദീക്ഷിച്ചിരു ന്നു. കാലത്തെഴുനേററാൽ മലമൂത്രവിസൎജ്ജനം ചെയ്തു പല്ലു

ത്തേച്ച മന്ത്രത്തോടുകൂടി സ്നാനംചെയ്തു ദേഹശുദ്ധി വരുത്തിയതിന്നു ശേഷമല്ലാതെ യാതൊന്നും ഭക്ഷിപ്പാൻ പാടില്ലെന്നാണ് അവരുടെ ഇടയിലുള്ള ഒന്നാമത്തെ ആചാരനിബ്ബന്ധം. ഒരില്ലമായാൽ സ്വച്ഛജലമുള്ള ഒരു കുളം, അല്ലെങ്കിൽ പുഴ, മലമൂത്രവിസർജ്ജനത്തിന്നു പ്രത്യേകമായുള്ള സ്ഥലങ്ങൾ എന്നിങ്ങിനെ ശുചീകരണത്തിന്നു വേണ്ടു സകല സൌകൎയ്യങ്ങളും അവിടെ അടുത്തുണ്ടായിരിക്കും. തൊട്ടാൽ കുളി, തീണ്ടിക്കുളി, മുങ്ങിക്കുളി, കുളിയാശുദ്ധം, എടശുദ്ധം, വഴിശുദ്ധം എന്നീ മലയാളാചാരങ്ങളെല്ലാം നമ്പൂതിരിമാരുടെ ശുചിത്വത്തിലുള്ള നിഷ്കൎഷയിൽനിന്നുണ്ടായിട്ടുള്ളതാണെന്നു വിചാരിക്കണം. ഒരിക്കൽ ഉപയോഗിച്ച വസ്ത്രത്തെ അലക്കി ശുദ്ധമാക്കിയൊ നനച്ചു ചളികളഞ്ഞു വെളുപ്പിച്ചോ അല്ലാതെ രണ്ടാമതുപയോഗിച്ചിരുന്നില്ലെന്നു മാത്രമല്ല, സ്പൎശിക്കപോലും ചെയ്തിരുന്നില്ല. വസ്ത്രത്തിന്റെ വിലയിലൊ മോടിയിലൊ അല്ല അവർ ശ്രദ്ധ വെച്ചിരുന്നത്; ശുദ്ധിയിൽ മാത്രമാണ്. പരുത്തിനൂൽകൊണ്ടുള്ള ഉടുപ്പ് ഉപയോഗിച്ചുവരുന്ന മലയാളികളുടെ വസ്ത്രധാരണസമ്പ്രദായം ഇവരുടെ ഉദ്ദേശത്തിന്നു വളരെ യോജിച്ചിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

ഭക്ഷണകാൎയ്യത്തിൽ നമ്പൂതിരിമാരെപ്പോലെ ശുചിത്വം നോക്കുന്നവർ വേറെ ഉണ്ടൊ എന്നു തന്നെ വളരെ സംശയമാണ്. അപ്പപ്പോൾ പാകം ചെയ്ത സാധനങ്ങളെ മാത്രമെ അവർ ഭക്ഷിച്ചിരുന്നുള്ളു. വെള്ളച്ചോറ്, പൊതിച്ചോറ് മുതലായ പഴകിയ സാധനങ്ങളൊന്നും അവർ ഉപയോഗിക്കാറില്ല. ഉപസ്തരണംകൊണ്ട് (നെയ്യുകൊണ്ട്) അന്നശുദ്ധി വരുത്തിയെ അവർ ഭക്ഷിച്ചിരുന്നുള്ളു. മദ്യമാംസാദികൾ തീരെ നിഷിദ്ധങ്ങളാണ്. സത്വഗുണപ്രധാനങ്ങളായ സസ്യങ്ങളാണ് അവരുടെ ആഹാരസാധനങ്ങൾ. ക്ലിപ്തമായ സമയത്തും മിതമായ രീതിയിലുമായിരുന്നു അവരു

ടെ ആഹാരസമ്പ്രദായമെന്നുകൂടി ഈ അവസരത്തിൽ പറഞ്ഞുകൊള്ളട്ടെ. വെക്കുന്ന ആറ്, വിളമ്പുന്ന ആറ്, പാകം ചെയ്യുന്ന പാത്രം, ഇരിക്കുന്ന സ്ഥലം, ഉണ്ണുവാനുള്ള ഇല എന്നീ വിഷയങ്ങളിൽകൂടി അവർ ശുചിത്വം കലശലായി ദീക്ഷിച്ചിരുന്നു എന്നറിയുമ്പോൾ തന്നെ അവക്ക് ഈ കാൎയ്യത്തിൽ എത്രമാത്രം നിഷ്കൎഷയുണ്ടായിരുന്നു എന്നുള്ളത് ഒരുവിധം മനസ്സിലാക്കാം. ഗൃഹശുചീകരണത്തിലും അവർ ഒട്ടും അശ്രദ്ധ കാണിച്ചിരുന്നില്ല. ദിവസേന കാലത്തും, ഉച്ചക്കും, സന്ധ്യക്കും അടിച്ചുതളി വേണമെന്നാണ് നിശ്ചയം. ചാണകം കലക്കി നിലം തേക്കുക; മുററം അടിച്ചുതളിക്കുക; ചുമര്, വാതിലുകൾ, പടികൾ എന്നിവയെ കൂടക്കൂടെ തേച്ചു വെടിപ്പാക്കുക; കിണ്ണം, കിണ്ടി, കരണ്ടി മുതലായ ഗൃഹോപകരണങ്ങളെ വെണ്ണീറുകൊണ്ടും മണ്ണുകൊണ്ടും മററും നല്ലവണ്ണം തേച്ചു ശുചിയാക്കുക; എന്നിങ്ങിനെ ഗൃഹത്തെസ്സംബന്ധിച്ച എല്ലാ സംഗതികളിലും അവർ ശുചിത്വം വളരെ ദീക്ഷിച്ചിരുന്നു. ഇതിന്റെ പുറമെ മതാചാരങ്ങളിൽ പെട്ട ഭസ്മം ചന്ദനം, പൂവ്, ധൂപക്കുട്ട് ഹോമം മുതലായവയും ഇല്ലങ്ങളിലെ ശുദ്ധിയെ സംരക്ഷിക്കുന്നതിന്ന വളരെ സഹായിച്ചിട്ടുണ്ടായിരിക്കണമെന്നതിന്ന സംശയമില്ല. ആകപ്പാടെ ഈ വക നിഷ്കൎഷ നിമിത്തം നമ്പൂതിരിമാരുടെ ആരോഗ്യരക്ഷ എത്രയോ തൃപ്തികരമായിരുന്നു എന്നുള്ളത് എല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാണ്. എന്നല്ല ഇന്നും നമ്പൂതിരിസമുദായത്തിൽ മററു സമുദായങ്ങളിലേക്കാൾ വസൂരി, വിഷൂചിക, പനി, മുതലായ സാംക്രമികരോഗങ്ങൾക്കും, ചിരങ്ങ- ചൊറി മുതലായ ചില്ലറ ദീനങ്ങൾക്കും വളരെ കുറവുണ്ടെന്നു പറയുന്നുണ്ടെങ്കിൽ അതു പണ്ടത്തെ ഈയൊരേൎപ്പാടിന്റെ ഫലമാണെന്നുള്ളതിന്ന യാതൊരു സംശയവുമില്ല.

എന്നാൽ അവർ ഈ ബാഹ്യശൌചംകൊണ്ടു മാത്രം

തൃപ്തിപ്പെട്ടിരുന്നില്ല. ആന്തരശുദ്ധിയാണ് അധികം പ്രധാനമായി കരുതിയിരുന്നതെന്ന് അവർ ആചരിച്ചും അനുഷ്ഠിച്ചും പോരുന്ന ഷോഡശക്രിയകൾ, സന്ധ്യാവന്ദനം, പഞ്ചയജ്ഞം മുതലായ വൈദികധർമ്മങ്ങളിൽനിന്നു ധാരാളം വെളിവാകുന്നതാണ്. ഇവരിൽ പലരും ജ്ഞാനം, ഭക്തി, കർമ്മം എന്നിങ്ങിനെയുള്ള മുക്തിമാർഗ്ഗങ്ങളിൽ ഓരോന്നിനെ പ്രമാണമാക്കി വെച്ചിരുന്നു എങ്കിലും പരക്കെ അപരിഹാര്യമായി സ്വീകരിച്ചിരുന്നതു കർമ്മകാണ്ഡത്തേയും അതിൽ തന്നെ നിഷ്കാമകർമ്മത്തേയുമാണെന്നു പറയാം. ഒരു നമ്പൂതിരിക്കു വെളുപ്പാൻ കാലത്തെഴുനേററാൽ പ്രാതഃസ്നാനം, സന്ധ്യാവന്ദനം, ആദിത്യനമസ്കാരം, സ്വാദ്ധ്യായം അല്ലെങ്കിൽ ബ്രഹ്മയജ്ഞം, മാദ്ധ്യാഹ്നികം മുതലായ നിത്യകർമ്മങ്ങളെക്കൊണ്ടുതന്നെ ഏകദേശം പകൽ പന്ത്രണ്ടു മണിവരെ സമയം കഴിക്കേണ്ടതായിട്ടാണിരിക്കുന്നത്. അതിൻെറശേഷം അതിഥികളുണ്ടെങ്കിൽ അവരെ ഊട്ടിയതിന്നു ശേഷം താൻ ഭക്ഷണം കഴിക്കുന്നു. അതു കഴിഞ്ഞാൽ പിന്നേയും അവക്കു വിശ്രമമില്ല. അദ്ധ്യയനം, അദ്ധ്യാപനം, ഗ്രന്ഥനിർമ്മാണം മുതലായ സദ്വിഷയങ്ങളെക്കൊണ്ടാണ് അവരുടെ പിന്നത്തെ കാലയാപനം. സന്ധ്യയാകുമ്പോഴക്കു പിന്നെയും കുളിക്കും തേവാരത്തിന്നുമുള്ള സമയമായിക്കഴിയും. ഇങ്ങിനെ നോക്കിയാൽ ഇവക്കു വൈദികവൃത്തിയൊഴിച്ചു മററു ലൌകികകാര്യങ്ങളിൽ ഏർപ്പെടുവാനുള്ള സമയം വളരെ കുറവാണെന്നു കാണാവുന്നതാണ്. കർമ്മത്തിലുള്ള വൈകല്യത്തെ ഭയപ്പെട്ടു ദേശാന്തരയാത്രകൂടി ഇവർ നിഷിദ്ധമായിട്ടാണ് വെച്ചിട്ടുള്ളത്. നമ്പൂതിരിമാരുടെ വാസസ്ഥലങ്ങൾ ഏർപ്പെടുത്തിയിരുന്നത് ഏകോപിച്ചു ഗ്രാമസമ്പ്രദായത്തിലൊ മററൊ അല്ലാതെ അവിടവിടെ വിട്ടു വേർതിരിഞ്ഞായിരുന്നതിനാൽ അതും അവരുടെ ശുചിത്വത്തിന്നും വൈദികവൃത്തിക്കും വളരെ അനുകൂലമായിരുന്നിരിക്കണമെ

ന്നുള്ളതിന്നു സംശയമില്ല. ഈ വിധം ലൌകികസുഖങ്ങളെല്ലാമുപേക്ഷിച്ചു വൈദികവൃത്തിയെത്തന്നെ പരമപുരുഷാൎത്ഥമായി വിചാരിച്ചും, അനുഷ്ഠിച്ചും പോരുന്ന ഒരു സമുദായത്തിന്റെ പരിശുദ്ധി, ശാന്തത, ക്ഷമ, സ്വാത്മപരിത്യാഗം മുതലായ ഗുണങ്ങൾ എത്ര നിലയിലായിരിക്കുമെന്ന് എല്ലാവൎക്കും ഒരു വിധം ഊഹിക്കാമല്ലൊ.

## വിദ്യാഭ്യാസം

വിദ്യാഭ്യാസവിഷയത്തിലും നമ്പൂതിരിമാർ കാണിച്ചിരുന്ന ശ്രദ്ധ പ്രത്യേകം പ്രസ്താവയോഗ്യമാണ്. ഏകദേശം നാലുവയസ്സായാൽ ഒരെഴുത്തശ്ശനെ വെച്ചു തങ്ങളുടെ ഉണ്ണികൾക്കും പെൺകിടാങ്ങൾക്കും ഒരുപോലെ എഴുത്ത്, കണക്കു, വായന മുതലായ പ്രാഥമികപാഠങ്ങളെല്ലാം പഠിപ്പിച്ചിരുന്നു. എന്നാൽ പെൺകിടാങ്ങൾക്കു ഇതിലധികമായി വലിയ വിദ്യാഭ്യാസമൊന്നും കൊടുത്തിരുന്നു എന്നു തോന്നുന്നില്ല. അവരെ ശുശ്രൂഷ, പാചകവൃത്തി, ഗൃഹഭരണം, മുതലായ കാൎയ്യങ്ങളെ പ്രവൎത്തിച്ച് ശീലിപ്പിക്കുന്നതിലായിരുന്നു നമ്പൂതിരിമാരുടെ ശ്രദ്ധ അധികം പതിഞ്ഞിരുന്നതെന്നു പറയാം. ഉണ്ണികളുടെ വിദ്യാഭ്യാസത്തിലാണ് അവർ വളരെ മനസ്സിരുത്തിയിരുന്നത്. ഉണ്ണികളുടെ അക്ഷരാഭ്യാസം കഴിഞ്ഞാൽ എട്ടാംവയസ്സിൽ ഉപനയനമായി. ഉപനയനത്തിന്നു ശേഷമേ അവരുടെ ശരിയായ വിദ്യാഭ്യാസമാരംഭിക്കുന്നുള്ളൂ. ഉപനയനം എന്ന വാക്കിന്റെ അൎത്ഥം തന്നെ ഈയൊരു സംഗതിയെ തെളിയിക്കുന്നുണ്ട്. ആചാൎയ്യന്റെ സമീപം നയിപ്പിക്കുക എന്നാണല്ലൊ അതിന്റെ താൽപൎയ്യം. സമാവൎത്തനം കഴിയുന്നതുവരെ മിക്കവാറും വേദത്തിലെ സംഹിതാഭാഗമാണ് അദ്ധ്യയനംചെയ്തുവരാറുള്ളത്. ഈ കാലങ്ങളിൽ വിദ്യാഭ്യാസത്തിന്റെ ഒരു വിഭാഗമായ കായികസംസ്കാരവും സമ്പാദിച്ചിരുന്നു. ആദിത്യനമസ്കാരം മുതലായവയെക്കൊണ്ടാണ് ഈ ഒരു കാൎയ്യം അവർ സാധിച്ചി

രുന്നത്. സമാവർത്തനം കഴിഞ്ഞാൽ സ്വകുലദേവതാക്ഷേത്രങ്ങളിലും, ദേശക്ഷേത്രങ്ങളിലും, ഗ്രാമക്ഷേത്രങ്ങളിലും ഒരു ക്ലിപ്തകാലത്തേക്ക് ഭജിക്കണമെന്നാണു നിയമം. ആ കാലങ്ങളിൽ പദം, ക്രമം, ജട, രഥ മുതലായി വേദസംബന്ധമായ ഓരോ പ്രയോഗവിശേഷങ്ങളിൽ പരിചയം സമ്പാദിച്ചിരുന്നതിന്നു പുറമെ വേദത്തിന്റെ അർത്ഥവിചാരവും അവിടെ വെച്ചു നടത്തിയിരുന്നു. ഈ വക ഭജനങ്ങൾ അവസാനിക്കുന്നതോടുകൂടി അവരുടെ മദ്ധ്യമപാഠവും ഒരു വിധം അവസാനിച്ചുകഴിയും. പിന്നെ ഉയർന്നതരം പാഠമായി. തൃശ്ശിവപേരൂർ, തിരുനാവായ മുതലായ യോഗസ്ഥലങ്ങൾ, സഭാമഠങ്ങൾ എന്നീ സ്ഥാപനങ്ങളെയാണ് ഉപരിപാഠത്തിന്നായി ഉപയോഗപ്പെടുത്തിയിരുന്നത്. ഇതിൽ യോഗസ്ഥലങ്ങളിൽ വേദത്തിന്നും, സഭാമഠങ്ങളിൽ ശാസ്ത്രങ്ങൾക്കുമായിരുന്നു പ്രാധാന്യം കൊടുത്തിരുന്നത്. സഭാമഠങ്ങളിൽവെച്ചു കാവ്യനാടകാലങ്കാരങ്ങൾ, വൈദ്യം, ജ്യോതിഷം, തച്ചുശാസ്ത്രം, ശ്രുതിസ്മൃതിപുരാണേതിഹാസങ്ങൾ, തർക്കം, വ്യാകരണം, മീമാംസ, വേദാന്തം എന്നു വേണ്ട, ഐഹികമായും പാരത്രികമായുമുള്ള എല്ലാ വിഷയങ്ങളേയും നമ്പൂതിരിമാർ ഉൽകൃഷ്ടനിലയിൽ പഠിച്ചു പാണ്ഡിത്യം സമ്പാദിച്ചിരുന്നു. ഇവരുടെ ഇടയിലുണ്ടായിരുന്ന പണ്ഡിതന്മാരുടെയും മഹാകവികളുടെയും പേരുകളും, അവർ എഴുതീട്ടുള്ള വിശിഷ്ടഗ്രന്ഥങ്ങളും ഇതിന്നു ദൃഷ്ടാന്തമാണ്.

## കുടുംബജീവിതം

നമ്പൂതിരിമാരുടെ കുടുംബജീവിതത്തെസ്സംബന്ധിച്ചേടത്തോളം ഇക്കാലത്തെ നോട്ടത്തിൽ വല്ല ദോഷങ്ങളും കണ്ടേക്കാമെങ്കിലും പണ്ടത്തെക്കാലത്തു അതു വളരെ വിശിഷ്ടമായ വിധത്തിലായിരുന്നു എന്നുള്ളതിന്നു സംശയമില്ല. അവരുടെ ഇല്ലങ്ങൾ ഒറ്റയ്ക്കൊറ്റയ്ക്കു വേർതിരിഞ്ഞ നിലയിലായിരുന്നു എങ്കിലും അതിലെ അംഗങ്ങൾ പാർത്തിരുന്നതു ഏകോപിച്ചു

കൂട്ടുകുടുംബസമ്പ്രദായത്തിലായിരുന്നു. ഇവർ പ്രായേണ ഭൂമി ഉടമസ്ഥന്മാരും, മക്കത്തായാചാരനടവടിയെ ആചരിച്ചുവരുന്നവരുമാണ്. പണ്ടു നമ്പൂതിരികുടുംബങ്ങളിൽ ചിലവു വളരെ ചുരുക്കമായിരുന്നു.

എന്നാൽ അന്നദാനം, വസ്ത്രദാനം, അതിഥിസൽക്കാരം എന്നീ ധർമ്മകാര്യങ്ങൾക്കായി അവർ എന്തു ചിലവുചെയ്യാനും മടിച്ചിരുന്നില്ല. അന്നദാനത്തെ ഇത്ര വലിയ ധർമ്മമായി കരുതിപ്പോരുന്ന ഒരു വർഗ്ഗക്കാർ ഇന്നു ലോകത്തിൽ മറെറവിടെയെങ്കിലുമുണ്ടോ എന്നു വളരെ സംശയമാണ്. മൂത്ത പുത്രനു മാത്രമെ വിവാഹം നിർബ്ബന്ധമായിട്ടുണ്ടായിരുന്നുള്ളു. മററുള്ളവർ അധികവും ബ്രഹ്മചര്യത്തെയാണു ദീക്ഷിച്ചിരുന്നത്. അപൂർവ്വം ചിലർ സന്ന്യാസവൃത്തിയേയും സ്വീകരിച്ചിരുന്നില്ലെന്നില്ല. ഇല്ലത്തെ കൈകാര്യം നടത്തുവാനുള്ള അധികാരം കാരണവർക്കുമാത്രമുള്ളതാണ്. അപ്ഫന്മാർ അധികവും അദ്ധ്യാപനവൃത്തിയിലും തപോവൃത്തിയിലുമാണു ഏർപ്പെട്ടിരുന്നത്. അവർക്കു ഗുരുദക്ഷിണയായും മററും കിട്ടുന്ന സമ്പാദ്യം ഇല്ലത്തു കൊണ്ടുവന്നുകൊടുത്തു കാരണവരെ കുടുംബഭരണവിഷയത്തിൽ സഹായിച്ചിരുന്നു. അന്തർജ്ജനങ്ങളുടെ ധർമ്മം പാചകവൃത്തി, ഗൃഹഭരണം, ഗുരുശുശ്രൂഷ, ശിശുപരിപാലനം മുതലായവയാണ്. പാതിവ്രത്യം വളരെ നിഷ്കർഷയോടെ പരിപാലിക്കപ്പെട്ടിരുന്നു. കന്യകമാരെ ഋതുവാകുന്നതിന്നു മുമ്പു വിവാഹം കഴിച്ചു കൊടുക്കണമെന്നുള്ള നിർബ്ബന്ധം ഇവരുടെ ഇടയിൽ ഇല്ലാതിരുന്നതിനാൽ ശൈശവവിവാഹംകൊണ്ടുള്ള ദോഷത്തിന്നു വളരെ കുറവുണ്ടായിരിക്കണമെന്നതിന്നു സംശയമില്ല. ഇങ്ങിനെ നമ്പൂതിരിമാരുടെ പണ്ടത്തെ കുടുംബജീവിതം യാതൊരു ഛിദ്രമോ കലഹമോ കൂടാതെ വളരെ രഞ്ജിപ്പോടും സ്നേഹത്തോടും പരസ്പരസഹായത്തോടും കൂടിയായിരുന്നു എന്നു മാത്രം ചുരുക്കത്തിൽ പറഞ്ഞു ഈ വിഭാഗത്തെ ഇവിടെ കലാശിപ്പിക്കാം.

## സമുദായസ്ഥിതി

ഇവരുടെ സമുദായസ്ഥിതിയും വളരെ ആശാസ്യമായ വിധത്തിലായിരുന്നുവെന്നു പറയാം. ചില്ലറയായ ചില കൎമ്മഭേദങ്ങളെ അടിസ്ഥാനമാക്കി ഇവർ ഓരോ ഭിന്നശാഖകളായി തിരിഞ്ഞിരുന്നു എങ്കിലും, ഈ വക ഭേദങ്ങളെല്ലാം സാമുദായികങ്ങളായ ഓരോ ആവശ്യങ്ങളേയും സൌകൎയ്യങ്ങളേയും ഉദ്ദേശിച്ചു മാത്രം ഉണ്ടായിട്ടുള്ളതായിരുന്നതിനാൽ ഇതു നിമിത്തം ആഭിജാത്യത്തൎക്കങ്ങളൊ അന്തശ്ഛിദ്രങ്ങളൊ ഒന്നും ഉണ്ടായിരുന്നില്ല. എന്നല്ല, ഒരു ശരീരത്തിലെ അവയവങ്ങൾപോലെ അന്യോന്യം വളരെ സ്നേഹിച്ചും സഹായിച്ചും രഞ്ജിപ്പോടുകൂടിയാണു കഴിഞ്ഞുകൂടിയിരുന്നത്. പിണ്ഡം, മാസം, ശ്രാദ്ധം, വേളി, യാഗം മുതലായ ഓരോ അടിയന്തരാവസരങ്ങളിൽ ഇവർ തമ്മിൽ അന്യോന്യം ചെയ്തുകൊടുക്കേണ്ടതായ പലേ ബാദ്ധ്യതകളുമുണ്ടായിരുന്നു. അവയെ ആരെങ്കിലും നിറവേററാതിരുന്നാൽ അതു വലിയ സമുദായവിരോധമായിട്ടാണ് വെച്ചിരുന്നത്. ഈ വക സംഗതികൾ തേഞ്ഞുമാഞ്ഞിട്ടുണ്ടെങ്കിലും ഏറക്കുറെ ഇന്നത്തെ നടവടിയിലും കണ്ടുവരുന്നുണ്ട്. ഇതിന്റെ പുറമെ ത്രിസന്ധ, പഞ്ചസന്ധ, ഓത്തൂട്ട്, വാരം മുതലായ വേദസത്രങ്ങളും, യോഗമഠങ്ങൾ, സഭാമഠങ്ങൾ, സന്യാസിമഠങ്ങൾ, ഗ്രാമക്ഷേത്രം, ദേശക്ഷേത്രം മുതലായ പൊതുസ്ഥാപനങ്ങളും വേറെ ഒരു പ്രകാരത്തിൽ നമ്പൂതിരിമാരുടെ ഐകമത്യത്തേയും സമുദായബന്ധത്തേയും തെളിയിക്കുന്നുണ്ടല്ലൊ.

## അന്യസമുദായക്കാരുമായുള്ള ഇരിപ്പ്

അന്യസമുദായക്കാരുമായുള്ള ഇരിപ്പും ഇവരുടെ ഇടയിൽ വളരെ തൃപ്തികരമായിരുന്നു. കേരളത്തിലെപ്പോലെ ഇത്ര വളരെ ജാതികളും ഓരോ ജാതികൾ തമ്മിലുള്ള പരസ്പരാശ്രയവും ഇന്നു വേറെ ഏതു രാജ്യത്തുമുണ്ടെന്നു തോന്നുന്നില്ല. എല്ലാ ജാതിക്കാൎക്കും നമ്പൂതിരിയെ ആശ്രയിക്കാതെ

കഴിയില്ലെങ്കിൽ നമ്പൂതിരിക്ക ഇതരജാതിക്കാരുടെ സഹായ വും അതുപോലെ ഒഴിച്ചുകൂടാത്തതാണ്. എന്നാൽ, പണ്ട് ഈ വക ബന്ധങ്ങളെ അനുസരിച്ചു ചെയ്യേണ്ടതായ എല്ലാ കൃത്യങ്ങളേയും അതാതു ജാതിക്കാർ വളരെ ശ്രദ്ധയോടു കൂടി സ്വധൎമ്മബുദ്ധ്യാ നിറവേററിയിരുന്നു. (ഇന്നത്തെപ്പോലെ സ്വസമുദായോൽക്കൎഷത്തിനു വേണ്ടി അന്യസമുദായത്തെ ഇടിച്ചു താഴ്ത്തുന്ന സമ്പ്രദായം പണ്ടുണ്ടായിരുന്നില്ല. ഒരു മാതാവിന്റെ സന്തതികളെന്ന നിലയിൽ വളരെ സൌഹാൎദ്ദത്തോടും സഹോദരഭാവത്തോടും കൂടിയാണ് പണ്ടിവിടെ എല്ലാ സമുദായക്കാരും അന്യോന്യം വൎത്തിച്ചുവന്നിരുന്നത്. ഒരു കാലത്തു നമ്മുടെ മാതൃഭൂമി വിദേശീയരെക്കൂടി ആകൎഷിക്കത്തക്കവണ്ണം ഐശ്വൎയ്യത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരുന്നു എന്നുള്ള ചരിത്രം വാസ്തവമാണെങ്കിൽ, അത് ഈ യൊരു കാലത്താണെന്നു പറഞ്ഞാൽ തന്നെ പ്രകൃതവിഷയത്തെ സംബന്ധിച്ചേടത്തോളം പണ്ടത്തെ സ്ഥിതി ഏറക്കുറെ ഊഹിക്കാമല്ലോ.) നമ്പൂതിരിമാരുടെ മക്കൾ, നമ്പൂതിരിമാരുടെ ശിഷ്യന്മാർ എന്നിങ്ങിനെ ഏതെങ്കിലും ഒരു വിധത്തിൽ നമ്പൂതിരിമാരുമായി ബന്ധമില്ലാത്ത ഒരു ജാതിക്കാർ ഇന്നു മലയാളത്തിൽ ഉണ്ടോ എന്നുതന്നെ സംശയമാണ്. ഈ വക സംഗതികളാൽ അന്യസമുദായക്കാരുമായുള്ള നമ്പൂതിരിമാരുടെ പെരുമാററം ഏതുവിധത്തിലായിരുന്നു എന്നു ഏകദേശം മനസ്സിലാക്കാമല്ലോ.)

## (ആചാരപരിഷ്കാരം

ആചാരപരിഷ്കാരത്തിലും നമ്പൂതിരിമാർ ഒരിക്കലും വിമുഖന്മാരായിരുന്നില്ല. പൂൎവ്വാചാരങ്ങളുടെ മൂലതത്വങ്ങൾക്ക വിരോധം വരാത്ത വിധത്തിൽ സ്വധൎമ്മരക്ഷയ്ക്കും സമുദായശ്രേയസ്സിന്നും വേണ്ടി കാലോചിതമായ എല്ലാ പരിഷ്കാരങ്ങളും പണ്ടുള്ളവർ ചെയ്തിരുന്നു എന്നുള്ളതിന്നു പലേ ലക്ഷ്യങ്ങളുമുണ്ട്. ആദ്യത്തെ ശ്രീപരശുരാമന്റെ ആചാരവ്യ

വസ്ഥയും, പിന്നീട ശ്രീശങ്കരാചാര്യസ്വാമികൾ അതിനെ ഉടച്ചുവാർത്തു പുതുക്കിയതും പ്രസിദ്ധമായിട്ടുള്ള. കാര്യമാണ ല്ലൊ. നമ്പൂതിരിമാർ ഇന്നും ആദരവോടെ സ്വീകരിച്ചു പോരുന്ന സർപ്പാരാധന, മുമ്പിൽ കുടമ, കൂട്ടുകുടുംബസമ്പ്രദായം, എന്നിവയെല്ലാം പൂർവ്വന്മാരുടെ ആചാരപരിഷ്കാരത്തെയല്ലെ തെളിയിക്കുന്നത്? ഇങ്ങിനെ ആലോചിക്കുന്നതായാൽ നമ്പൂതിരിമാരുടെ പുരാതനമായ ജീവിതസമ്പ്രദായം എത്രയോ പരിശുദ്ധവും പരിഷ്കൃതരീതിയിലുള്ളതുമായിരുന്നു എന്നുള്ളതു പ്രത്യക്ഷപ്പെടുന്നതാണ്.

## ഇപ്പോഴത്തെ സ്ഥിതി

എന്നാൽ അടുത്ത കാലത്തു ഈ വക സമ്പ്രദായങ്ങൾക്കെല്ലാം ഒരിളക്കം തട്ടീട്ടുണ്ടെന്നു പറയാതെ നിവൃത്തിയില്ല. ശുചിത്വം, വൈദികവൃത്തി, വിദ്യാഭ്യാസം എന്നിവയെല്ലാം കേവലം മൂഢപരമ്പരയാ ഒരുവിധം നടത്തിവരുന്നുണ്ടെന്നല്ലാതെ അവയ്ക്കു വല്ല അർത്ഥങ്ങളോ, ഉദ്ദേശങ്ങളോ, ഉപയോഗങ്ങളോ ഉണ്ടെന്നു ധരിച്ചിട്ടുള്ളവർ കൂടി ഇക്കാലത്തു നമ്പൂതിരിമാരുടെ ഇടയിൽ വല്ലവരുമുണ്ടോ എന്നു വളരെ സംശയമാണ്. ശുചിത്വത്തിൻെറ കാര്യത്തിൽ ദേഹം, വസ്ത്രം, ഭക്ഷണം, ഗൃഹം എന്നീ എല്ലാ സംഗതികളിലും നമ്പൂതിരിമാരുടെ ഇന്നത്തെ സ്ഥിതി പണ്ടത്തേക്കാൾ വളരെ പരുങ്ങലായിത്തീൎന്നിട്ടുണ്ടെന്നു പറയാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. എന്നാൽ ഭക്ഷണസംഗതിയിൽ ശുചിത്വത്തേക്കാൾ മററു ചില നിയമങ്ങളെ അനുസരിക്കായ്കകൊണ്ടുള്ള ദോഷമാണ് അധികം കണ്ടുവരുന്നത്. ഇതിനെപ്പററി രണ്ടു വാക്കു ഇവിടെ പറയുന്നതിൽ ആരും പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നു.

പൂർവ്വന്മാർ ഭക്ഷിപ്പാൻവേണ്ടി ജീവിച്ചിരുന്നവരല്ല; ജീവിക്കാൻവേണ്ടി ഭക്ഷിക്കുക എന്നായിരുന്നു അവരുടെ നിശ്ചയം. രണ്ടുനേരത്തെ ഊണുമാത്രമല്ലാതെ ഇന്നത്തെപ്പോലെ വയ

റിന്നു യാതൊരു വിശ്രമവും കൊടുക്കാതെ കൂടക്കൂടെ കാപ്പിയും പലഹാരവുമായി കണ്ണിൽക്കണ്ട സാധനങ്ങളെല്ലാം കണക്കിലധികം കടത്തിവിട്ടു ദേഹത്തിന്നു കേടുവരുത്തുന്ന സമ്പ്രദായം പണ്ടുണ്ടായിരുന്നില്ല. എന്നല്ല, ആരോഗ്യരക്ഷയെ ഉദ്ദേശിച്ച് ഉപവാസം, ഒരിക്കൽ മുതലായ പട്ടിണിയെക്കൂടി അവർ പണ്ടു വൈദികനിയമങ്ങളിൽ ഉൾപ്പെടുത്തിയിരുന്നു. നമസ്കാരം മുതലായ വ്യായാമങ്ങളിലും അമാന്തമുണ്ടായിരുന്നില്ല. എന്നാൽ ഇന്നത്തെ സ്ഥിതി ഇതിൽനിന്നെല്ലാം വളരെ ഭേദപ്പെട്ടിരിക്കുന്നു എന്നു പറയാതെ കഴികയില്ല. ഇപ്പോൾ ഊണിനേക്കാൾ കാപ്പിക്കാണ് പ്രാധാന്യം. ഊണു ഒരുസമയം ഉപേക്ഷിച്ചാലും വലിയ വൈഷമ്യമൊന്നുമില്ല; കാപ്പിയില്ലെങ്കിൽ ദിവസം കഴികയില്ല. കാലത്തു കാപ്പി, ഉച്ചക്കു കാപ്പി, എടനേരം കാപ്പി, അത്താഴത്തിന്നു ശേഷം കാപ്പി എന്നുവേണ്ട തലങ്ങും വിലങ്ങും കാപ്പിതന്നെ എന്നു പറഞ്ഞാൽ മതിയല്ലോ. നമസ്കാരത്തിന്റെ കഥ വീണാലും മലന്റെ വീഴ എന്നു പറഞ്ഞ മട്ടിലായിരിക്കുന്നു. ഇങ്ങിനെ ദഹനത്തിന്നിടകൊടുക്കാതെ കൂടെക്കൂടെ ഓരോന്നു തിന്നും കുടിച്ചും, യാതൊരു വ്യായാമവും ചെയ്യാതെ വെറുതെ ഇരുന്നും, ഇന്നത്തെ ആളുകൾ ദേഹത്തിന്നു എത്രയാണു കേടുവരുത്തിക്കൂട്ടുന്നതെന്നു പറഞ്ഞാലവസാനിക്കയില്ല. ആഹാരസംബന്ധമായ ശുചിത്വത്തിന്റെ പ്രകൃതത്തിൽ ഈയൊരു സംഗതിയെക്കുറിച്ചു ഇത്രയും പ്രസ്താവിച്ചു എന്നേയുള്ളു. ഇനി പ്രകൃതത്തിലേക്കുതന്നെ പ്രവേശിക്കാം.

ആന്തരശുചിയെ ഉദ്ദേശിച്ചു ഏർപ്പെടുത്തിട്ടുള്ള വൈദികകർമ്മാനുഷ്ഠാനങ്ങളും കേവലം ബാഹ്യചേഷ്ടമാത്രമായി കലാശിച്ചിരിക്കുന്നു. ഗായത്രിയുടെ അർത്ഥംതന്നെ നിശ്ചയമുള്ള ഒരു നമ്പൂതിരിയെ ഇന്നു കാണാൻ കഴിയുമെന്നു തോന്നുന്നില്ല. വിദ്യാഭ്യാസത്തിന്നുള്ള ഏർപ്പാടുതന്നെ മുക്കാലേമുണ്ടാണിയും നശിച്ചുകഴിഞ്ഞിരിക്കുന്നു. വല്ലതും ശേഷിച്ചിട്ടുണ്ടെങ്കിൽ അതു

വെറും കാണാപ്പാഠത്തിലും വാക്യാത്ഥകോലാഹലത്തിലുമായി പൎയ്യവസാനിച്ചു. കുഡുംബത്തിലേക്കു കടന്നുനോക്കിയാലുള്ള കാൎയ്യ എത്രയോ കഷ്ടമായിട്ടുള്ളതാണ്. പണ്ടു കുഡുംബത്തിലുള്ള അംഗങ്ങൾ അന്യോന്യം സ്നേഹിച്ചും സഹായിച്ചും വളരെ രഞ്ജിപ്പോടുകൂടിയാണ് കഴിഞ്ഞുകൂടിയിരുന്നതെന്നു മുമ്പു പറഞ്ഞുവല്ലോ. എന്നാൽ ഇപ്പോൾ നേരെ മറിച്ചു കീരിയും പാമ്പുംപോലെ ആയിത്തീൎന്നിട്ടുണ്ടെന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു. പണ്ടത്തെ കുഡുംബസമ്പ്രദായത്തിൽ സ്വാത്ഥപരിത്യാഗമാണു വിളയാടിക്കൊണ്ടിരുന്നത്. എന്നാൽ ഇന്നു ആ സ്ഥാനത്തു സ്വാത്ഥത്തിൻെറ അധികാരം പ്രബലപ്പെട്ടിരിക്കുന്നു. കാരണവന്മാർ കൂട്ടുസ്വത്തിനെ സ്വാത്ഥമായി ഉപയോഗപ്പെടുത്തുന്നുണ്ടെങ്കിൽ അതിനെ ആക്ഷേപിക്കുന്ന അനന്തരവന്മാരുടെ ഉദ്ദേശവും കേവലം സ്വാത്ഥലാഭംതന്നെ. ഇതുനിമിത്തം അനാവശ്യമായ ചിലവുകളും കൂട്ടുസ്വത്തിന്നു വലുതായ നാശവും വന്നുകൂടുന്നു. കുടുംബസ്ഥിതിതന്നെ ഇങ്ങിനെയിരിക്കെ സമുദായസ്ഥിതിയെയോ, അന്യസമുദായക്കാരുമായുള്ള സ്ഥിതിയേയൊ, ആചാരപരിഷ്കാരത്തേയൊ കുറിച്ചു വിശേഷിച്ചു പറയേണമെന്നില്ല. നമ്പൂതിരിമാരുടെ പണ്ടത്തെ പരിശുദ്ധമായ ജീവിതസമ്പ്രദായം പോയി അതു ഇന്നു എത്രയോ മലിനമായിത്തീൎന്നിരിക്കുന്നുവെന്നു മാത്രം ചുരുക്കത്തിൽ ധരിച്ചാൽ മതിയാകും.

## ഇതിനുള്ള കാരണങ്ങൾ.

ഇനി ഇതിനുള്ള കാരണങ്ങളെക്കുറിച്ചു അല്പമൊന്നു ആലോചിക്കാം. കാരണങ്ങൾ ഓരോന്നായിപ്പറയുന്നതായാൽ വളരെയൊക്കെ പറയുവാനുണ്ടാകാമെങ്കിലും അവയെല്ലാം ചുരുക്കി ഒരൊററ വാക്കുകൊണ്ടു പറയുന്നതായാൽ കാലോചിതമായി പ്രവൎത്തിക്കുന്നതിലുള്ള വൈമുഖ്യം ഒന്നുമാത്രമാണെന്നാണ് പറയാനുള്ളത്. പണ്ടത്തെക്കാലമല്ല ഇത്; പലേ ഭേദങ്ങളും വന്നുകൂടീട്ടുണ്ട്. പണ്ടു ഹിന്തുധൎമ്മശാസ്ത്രപ്ര

കാരം നാട്ടുരാജാക്കന്മാരാണ് കേരളത്തെ ഭരിച്ചിരുന്നത്. രാജഭാഷ സംസ്കൃതമായിരുന്നു. വർണ്ണാശ്രമധർമ്മങ്ങളെ നടത്താൻ അന്നു യാതൊരു ബുദ്ധിമുട്ടും ഉണ്ടായിരുന്നില്ല. നികുതി കൊടുക്കേണ്ട ഭാരവും വളരെ ചുരുക്കമായിരുന്നു. എന്നാൽ ഇന്നത്തെ ഭരണം ബ്രിട്ടീഷ് ആധിപത്യത്തിലാണ്. നിയമമെല്ലാം ജാതിമതഭേദംകൂടാതെ സർവ്വസാധാരണമാകയാൽ വർണ്ണാശ്രമധർമ്മങ്ങളെ നടത്താൻ വളരെ പ്രയാസമായിത്തീർന്നിരിക്കുന്നു. രാജഭാഷ ഇംഗ്ലീഷാണ്. നികുതി നിർബ്ബന്ധമായിരിക്കുന്നു. ചിലവു വേറെയും വളരെ വർദ്ധിച്ചിട്ടുണ്ട്. പണ്ടു സംബന്ധംതന്നെ വളരെ അപൂർവ്വം; ഉണ്ടെങ്കിൽ തന്നെ ചിലവു വളരെ ചുരുക്കം. എന്നാൽ ഇന്നു ഭാര്യാപുത്രന്മാരെ പരിഷ്കൃതരീതിയിൽ പരിപാലിക്കേണ്ട ഭാരം നിർബ്ബന്ധമായി വന്നുകൂടിയിരിക്കുന്നു. പണ്ടു സ്വന്തം ചിലവു വളരെ ചുരുങ്ങിയ മാതിരിയിലായിരുന്നു. എന്നാൽ ഇപ്പോൾ കാപ്പി, സോപ്പ്, തൊപ്പി, കുപ്പായം മുതലായതു കഴിച്ചുകൂടാത്തതായിത്തീർന്നിട്ടുണ്ട്. ഇങ്ങിനെ നോക്കുന്നതായാൽ പണ്ടത്തേക്കാൾ പലേ സംഗതികളിലും ഇന്നു ഭേദഗതികൾ വന്നുകൂടീട്ടുണ്ടെന്നു കാണാം. ഇതു ആരുടേയും കുററമല്ല. കാലത്തിൻെറ ധർമ്മമാണ്. അതിനെ ആക്കും അനുസരിക്കാതെ കഴികയുമില്ല. അതിനെ അനുസരിക്കാതെ ഇരുന്നതാണ് നമ്പൂതിരിസമുദായത്തിൻെറ അധഃപതനത്തിനുള്ള മുഖ്യകാരണം. പൂർവ്വന്മാരായ നമ്പൂതിരിമാർ അതിനെ ശരിയായറിഞ്ഞു പ്രവർത്തിച്ചിരുന്നതിനാൽ അവർ കേരളത്തിൽ മററെല്ലാ സമുദായക്കാരെക്കാളും പ്രാധാന്യം വഹിച്ചിരുന്നു. എന്നാൽ ഇന്നു നായന്മാർ, ഈഴവർ, പുലയർ മുതലായി നമ്പൂതിരിമാരെക്കാൾ താണജാതിക്കാരെന്നു വിചാരിച്ചുവരുന്നവരൊക്കെ കാലോചിതമായി പ്രവർത്തിച്ചുതുടങ്ങിയിരിക്കുന്നു. അതിനാൽ അവർ ഇന്നു നമ്പൂതിരിമാരെക്കാൾ ഉയർന്ന സ്ഥിതിയിൽ എത്തിത്തുടങ്ങീട്ടുമുണ്ട്. നമ്പൂതിരിമാർ മ

ത്രം പഴയ നടവടിയെ വിടുന്നതിലും പുതിയ നടവടിയെ സ്വീകരിക്കുന്നതിലും വൈമനസ്യം കാണിക്കുക നിമിത്തം അവരുടെ പ്രാധാന്യമെല്ലാം പോയി; മററുള്ളവരുടെ അടിമകളായിത്തീരേണ്ടി വന്നിരിക്കുന്നു. ഇങ്ങിനെ കുറച്ചുകാലംകൂടി കഴിഞ്ഞാൽ നമ്പൂതിരിമാരുടെ സ്ഥിതി കേവലം കഥാമാത്രമായി കലാശിക്കുമെന്നുള്ളതിന്നു സംശയമില്ല. അതുകൊണ്ടു ഇനിയെങ്കിലും നമ്പൂതിരിമാർ ഒന്നുണന്നു കാലോചിതമായി ചിലതെല്ലാം പ്രവൎത്തിക്കേണ്ട കാലം വളരെ അതിക്രമിച്ചിരിക്കുന്നു.

## കാലോചിതമായ ചില പരിഷ്കാരങ്ങൾ.

വിദ്യാഭ്യാസമാണ് എല്ലാ ശ്രേയസ്സുകൾക്കും മൂലകാരണമെന്നു പറയേണ്ടതില്ലല്ലോ. അത് ഇക്കാലത്തു ഇംഗ്ലീഷു വിദ്യാഭ്യാസം തന്നെ ആയിരിക്കയും വേണം. ഇംഗ്ലീഷു രാജഭാഷയാണ്. രാജനിയമങ്ങളെല്ലാം അതിലാണ്. നിത്യോപയോഗമുള്ള വ്യവസായവിഷയങ്ങളും അതിൽതന്നെയാണ് അടങ്ങീട്ടുള്ളത്. എന്നുവേണ്ട, കോടതികളിലും, കോളേജുകളിലും, കച്ചേരികളിലും, കച്ചവടസ്ഥലങ്ങളിലും, തീവണ്ടി ആപ്പീസ്സുകളിലും, പൊതുജനയോഗങ്ങളിലും, എന്തിനധികം പറയുന്നു; നാലാൾ കൂടുന്ന ദിക്കുകളിലെല്ലാം ഈയൊരു ഭാഷയാണ് സകലജാതിക്കാരും ലൌകികവ്യവഹാരങ്ങൾക്കായി ഉപയോഗപ്പെടുത്തി വരുന്നത്. ഇതിന്നുംപുറമെ ഇത്ര പ്രചാരമുള്ളതും ഇത്ര പ്രമേയങ്ങളടങ്ങീട്ടുള്ളതുമായ ഒരു ഭാഷ ഇന്നു ലോകത്തിൽ എവിടെയുമില്ല. ഇന്നു ഈ ഭാഷയുടെ പ്രചാരം നിമിത്തം ലോകം മുഴുവൻ ഒരു കുടുംബത്തിലെ അംഗങ്ങൾ എന്നപോലെ പരസ്പരസംസൎഗ്ഗം ചെയ്തും സ്നേഹിച്ചുമാണ് കഴിഞ്ഞുകൂടുന്നത്. ലോകത്തിലുള്ള സാഹിത്യം മുഴുവൻ ഈയൊരു ഭാഷയിൽ അടങ്ങീട്ടുണ്ട്. നമ്പൂതിരിമാരെ പ്രത്യേകം സംബന്ധിക്കുന്ന വേദവേദാംഗങ്ങളുടെ അൎത്ഥം എളുപ്പത്തിൽ മനസ്സിലാക്കണമെങ്കിൽകൂടി ഇ

പ്പോൾ ഈയൊരു ഭാഷയുടെ സഹായം അത്യാവശ്യമായിത്തീൎന്നിരിക്കുന്നു.

ഇങ്ങിനെ എല്ലാംകൊണ്ടും ആദരിക്കേണ്ടതും, എല്ലാവരും ആദരിച്ചുപോരുന്നതുമായ ഒരു ഭാഷ നമ്പൂതിരിമാൎക്കു മാത്രം ആവശ്യമില്ലെന്നു ശഠിക്കുന്നതാണെങ്കിൽ, ഇയ്യിടെ ഒരാൾ പറഞ്ഞപ്രകാരം കേരളത്തിൽ അവൎക്കുള്ള അവകാശബാദ്ധ്യതകളൊക്കെ വിററു വല്ല കാട്ടിലോ ദ്വീപുകളിലോ പോയി താമസിക്കുകയാണു നല്ലത്. പക്ഷെ വിഷയഭോഗേച്ഛ അവരെ അതിന്നു അനുവദിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു ഇനിയെങ്കിലും ഈ വക മൎക്കടമുഷ്ടിയെല്ലാം വിട്ടു കാലോചിതമായ പരിഷ്കാരങ്ങളിൽ ഏൎപ്പെടാതിരുന്നാൽ അവൎക്കു കേരളത്തിലുണ്ടായിരുന്ന പൂജ്യതയെല്ലാം കേവലം പൂജ്യമായിത്തന്നെ കലാശിക്കുമെന്നതിന്നു സംശയമില്ല.

എന്നാൽ ഈ പ്രകൃതത്തിൽ സംസ്കൃതവിദ്യാഭ്യാസത്തെ ഒരിക്കലും നമ്പൂതിരിമാർ നിസ്സാരമാക്കി തള്ളരുതെന്നുള്ള സംഗതി കൂടി പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു. ഒന്നാമത് അതാണ് അവരുടെ കുലധൎമ്മം. രണ്ടാമതു മതം, സാഹിത്യം എന്നിവിഷയങ്ങൾ ഇത്ര ഉന്നതനിലയിൽ എത്തീട്ടുള്ള ഭാഷ ഇന്നു ലോകത്തിൽ വേറെ ഇല്ലെന്നുതന്നെ പറയാം. പിന്നെ ഹിന്തുക്കളുടെ പുരാതനമാഹാത്മ്യം, പ്രാചീനചരിത്രം എന്നിവയെ അറിയുകയോ അതിനെ പുനൎജ്ജീവിപ്പിക്കുകയോ ചെയ്യുന്നതിന്നു ഈയൊരു ഭാഷയുടെ സഹായം ഒഴിച്ചുകൂടാത്തതാകുന്നു. അതിനാൽ നമ്പൂതിരിമാർ വേദം, സംസ്കൃതം മുതലായതു പഠിക്കുന്നതിൽ ഒരിക്കലും ഉദാസീനത കാണിക്കാൻ പാടുള്ളതല്ല. എന്നാൽ ഇപ്പോഴത്തെ സമ്പ്രദായത്തിൽ തത്തകൾ സംസാരിക്കുംപോലുള്ള വിദ്യാഭ്യാസം കൊണ്ടു വലിയ പ്രയോജനമൊന്നും ഉണ്ടാകുമെന്നു തോന്നുന്നില്ല. വേദം പഠിക്കുന്നതു അൎത്ഥത്തോടുകൂടിത്തന്നെയായിരിക്കണം. ശാസ്ത്രങ്ങൾ പഠിക്കുമ്പോൾ അതിലെ തത്വങ്ങൾ

ഗ്രഹിക്കണം. ബുദ്ധിസംസ്കാരമാണ വിദ്യാഭ്യാസത്തിൻെറ ഉദ്ദേശമെങ്കിൽ അതു വെറും കാണാപ്പാഠംകൊണ്ടോ, വാദ കോലാഹലംകൊണ്ടോ ഒരിക്കലും സാധിക്കുന്നതല്ലെന്നു പറയേണ്ടതില്ലല്ലോ. അതുകൊണ്ടു വേദം, സംസ്കൃതം മുതലായവയുടെ അഭ്യാസകാൎയ്യത്തിൽ ഇപ്പോഴത്തെ സമ്പ്രദായം വിട്ടു ഇങ്ങിനെ ചില പരിഷ്ക്കാരങ്ങൾകൂടി വരുത്തേണ്ടതാണെന്നു ഇപ്പോൾ പല യോഗ്യന്മാൎക്കും അഭിപ്രായമുള്ളതോടുകൂടി ഞാനും യോജിച്ചുകൊള്ളുന്നു.

മലയാളഭാഷയുടെ കാൎയ്യവും ഈ അവസരത്തിൽ വിസ്മരിക്കാൻ പാടുള്ളതല്ല. മററു ഭാഷകളിൽ എത്രതന്നെ പഠിപ്പും പാണ്ഡിത്യവുമുണ്ടായാലും അവയെല്ലാം നാം മാതൃഭാഷ വഴിക്കാണ് വിചാരിച്ചും, സംസാരിച്ചും, എഴുതിയും മററും സാധാരണ ഉപയോഗപ്പെടുത്തിവരാറുള്ളത്. അതുകൊണ്ടു മാതൃഭാഷയിൽ പരിചയമില്ലെങ്കിൽ നമ്മുടെ അറിവിൻെറ പ്രകാശം വളരെ കുറഞ്ഞുപോകുമെന്നും അറിവുകൊണ്ടുള്ള പ്രയോജനം വളരെ ചുരുങ്ങിപ്പോകുമെന്നും പറയേണ്ടതില്ലല്ലോ. എന്നുതന്നെയല്ല. സ്വജനം, സ്വദേശം, സ്വസമുദായം, സ്വമതം മുതലായവയെപ്പോലെ അത്ര പ്രതിപത്തിയോടു കൂടിയാണ് ഇന്നു സ്വഭാഷയെ ആളുകൾ വിചാരിച്ചു വരുന്നത്. സ്വഭാഷ, ഇംഗ്ലീഷ്, സംസ്കൃതം എന്നി മൂന്നു ഭാഷകളിലും ചുരുങ്ങിയ ഒരറിവെങ്കിലുമില്ലാത്ത ഒരുവനെ ഇന്നത്തെ ലോകം സാധാരണ ഒരു മനുഷ്യൻെറ കൂട്ടത്തിൽ ഗണിക്കുകതന്നെയല്ല. എന്നാൽ ബുദ്ധിശക്തിയും ധനശക്തിയും ധാരാളമുള്ള നമ്പൂതിരിമാൎക്ക ഈ ഒരു കാൎയ്യം സാധിപ്പാൻ ഒട്ടും പ്രയാസമുണ്ടെന്നു തോന്നുന്നില്ല. അതിന്നായി ഒരുങ്ങുക മാത്രമേ വേണ്ടതുള്ളു.

ഈ കൂട്ടത്തിൽതന്നെ പെൺകിടാങ്ങളുടെ വിദ്യാഭ്യാസത്തെക്കുറിച്ചും രണ്ടുവാക്കു പറയണമെന്നു വിചാരിക്കുന്നു. അവരെ തൽക്കാലം ഇംഗ്ലീഷും സംസ്കൃതവും മററും പഠിപ്പിക്ക

ണമെന്നുള്ള അഭിപ്രായം എനിക്കില്ല. സ്വഭാഷ മാത്രം പ ഠിച്ചാൽ മതി. എഴുത്തു, കണക്കു, വായന മുതലായ പ്രാഥ മികപാഠങ്ങൾക്കു പുറമെ അവക്കു പ്രത്യേകം ആവശ്യമുള്ള ഗൃഹഭരണം, പാചകവൃത്തി, ശിശുപരിപാലനം, ശുചീകര ണം, ബാലചികിത്സ, പ്രസവചികിത്സ എന്നീ വിഷയങ്ങ ളും, ഭക്തിമാർഗ്ഗങ്ങൾ സദാചാരോപദേശങ്ങൾ എന്നിവ അ ടങ്ങീട്ടുള്ള പുരാണഭാഗങ്ങളും അവരെ പ്രത്യേകം പഠിപ്പിക്കേ ണ്ടതാണ്.

## കുടുംബഭരണം.

കുടുംബഭരണവിഷയത്തെക്കുറിച്ചും കുറച്ചെങ്കിലും പ്ര സ്താവിക്കാതെ കഴികയില്ല. നമ്പൂതിരികുടുംബങ്ങളെ സം ബന്ധിച്ചേടത്തോളം ഉള്ള ദോഷങ്ങളിൽ വളരെ മുഖ്യമായ ഒന്നാകുന്നു, അതിന്റെ ഭരണസംബന്ധമായ ചില ദോഷ ങ്ങൾ. ഭരണവിഷയത്തിൽ കാരണവൎക്കുള്ള അധികാരം ഇ പ്പോൾ വളരെ അതിരു കവിഞ്ഞും, ശേഷമുള്ളവൎക്കു യാതൊ രു അധികാരമൊ സ്വാതന്ത്ര്യമൊ ഇല്ലാതെയുമാണല്ലൊ ഇ രിക്കുന്നത്. അനന്തരവന്മാരുടെ അഭിപ്രായം അറിയേണ്ട ആവശ്യം തന്നെ കാരണവൎക്കു ഇല്ലാതെയാണ് ഇപ്പോഴ ത്തെ സ്ഥിതി. ഇതു നിമിത്തം കാരണവരുടെ പ്രവൃത്തി പ ലപ്പോഴും സ്വാൎത്ഥപ്രധാനമായിത്തീരുകയും തന്മൂലം കുടും ബത്തിൽ ഛിദ്രവും നാശവും വന്നുകൂടുകയും ചെയ്യുന്നതു ഒട്ടും അപൂൎവ്വമായിട്ടുള്ളതല്ല. എന്നാൽ ഇതിൽ കാരണവരെ കു റപ്പെടുത്തീട്ടാവശ്യമുണ്ടെന്നു തോന്നുന്നില്ല; ഇതു അധികവും ഭരണനിയമത്തിന്റെ ദോഷമാണ്. പലരുടേയുംകൂടിയ ഒ രു വസ്തുവിന്മേൽ ഒരാൾക്കു മാത്രം ഇങ്ങിനെ അതിരുകവി ഞ്ഞ അധികാരവും, സ്വാതന്ത്ര്യവും ഉണ്ടെന്നുവന്നാൽ എത്ര തന്നെ സന്മാൎഗ്ഗധീരനായിരുന്നാലും ആയാളുടെ സ്വഭാവം ഒന്നു മാറിപ്പോകുന്നതിൽ അത്ര അത്ഭുതപ്പെടുവാനില്ല. പ ണ്ടു സ്നേഹവും മേലുകീഴും മറ്റും ഉണ്ടായിരുന്നതിനാൽ ഈ

ഒരു സമ്പ്രദായം അത്ര ദോഷത്തെ ചെയ്തിരുന്നില്ലെന്നു മാത്രമല്ല, വളരെ ഗുണകരവുമായിരുന്നു. എന്നാൽ ഇന്നു ഈ വക ഗുണങ്ങളെല്ലാം പോയി സ്വാതന്ത്ര്യത്തിന്നു പ്രാധാന്യം വന്നുകൂടിയിരിക്കകൊണ്ടു കുടുംബഭരണവിഷയത്തിൽ കാരണവരുടെ അധികാരത്തിന്നു എന്തെങ്കിലും ചില വ്യവസ്ഥകൾ ചെയ്യുന്നതു കുടുംബക്ഷേമത്തിന്നു അത്യാവശ്യമായിട്ടുള്ളതാണെന്നാണു തോന്നുന്നത്.

## നമ്പൂതിരിമാരുടെ ചിലവ്.

നമ്പൂതിരിമാരുടെ ചിലവിന്റെ സംഗതിയും ഈ അവസരത്തിൽ വിസ്തരിക്കാൻ പാടുള്ളതല്ല. വരവു ചുരുങ്ങിയും ചിലവു വൎദ്ധിച്ചുമാണ് അവരുടെ ഇപ്പോഴത്തെ സ്ഥിതി. പരിഷ്കൃതരീതിയിലുള്ള ജീവിതസമ്പ്രദായംകൊണ്ടും, സാധനങ്ങളുടെ വില വൎദ്ധിക്കകൊണ്ടും മറ്റും നിത്യച്ചിലവ്, വിശേഷച്ചിലവ്, എന്നീവക ചിലവുകൾ നിവൃത്തിപ്പാൻ വളരെ പ്രയാസമായിത്തീൎന്നിരിക്കുന്നു. എന്നാൽ വരവിന്നുള്ള വഴിയൊ യാതൊന്നുമില്ല താനും. അന്യസമുദായക്കാൎക്ക ഉദ്യോഗം, കൃഷി, കച്ചവടം മുതലായി ഉപജീവനത്തിന്നു പല മാൎഗ്ഗങ്ങളും ഉണ്ട്. എന്നാൽ നമ്പൂതിരിമാൎക്ക പുരാതനമായ ഭൂസ്വത്തോ, എറിയാൽ ശാന്തിയോ, പ്രതിഗ്രഹമോ മാത്രമല്ലാതെ വേറെ യാതൊരു വഴിയുമില്ല. എന്നുതന്നെയല്ല, ഭൂമിയിൽനിന്നും മററുമുള്ള വരവുതന്നെ പല സംഗതികളാലും പണ്ടത്തെക്കാൾ വളരെ ചുരുങ്ങിയുമിരിക്കുന്നു. ഈ സ്ഥിതിക്കു പൂരം വാരം മുതലായ ആഡംബരച്ചിലവുകളും, കാപ്പി, സോപ്പു മുതലായ സുഖവൃത്തിക്കുള്ള ചിലവുകളും പാടുള്ളേടത്തോളം ഒന്നു ചുരുക്കുകയോ ആദായത്തിന്നുള്ള പുതിയ വല്ല മാൎഗ്ഗങ്ങളിലും ഏൎപ്പെട്ടുതുടങ്ങുകയോ ചെയ്യാഞ്ഞാൽ നമ്പൂതിരിമാരുടെ ജീവിതം വളരെ കഷ്ടമായിത്തീരുമെന്നുള്ളതിന്നു സംശയമില്ല.

## ആചാരപരിഷ്കാരം.

ആചാരപരിഷ്കാരത്തെക്കുറിച്ചാണ് ഇനി ചിലതെല്ലാം പറവാൻ പോകുന്നത്. അതിൽ വേളിയുടെ കാൎയ്യം വളരെ പ്രധാനമായിട്ടുള്ളതാകുന്നു. ഇല്ലത്തെ മൂത്ത പുത്രൻ മാത്രമെ വിവാഹം ചെയ്കയുള്ളു എന്നുള്ള നിശ്ചയം പണ്ടുണ്ടാവാൻ പല കാരണങ്ങളും ഉണ്ട്. ഒന്നാമതു പണ്ടു നമ്പൂതിരിസമുദായത്തിൽ സ്ത്രീകളുടെ സംഖ്യ വളരെ കുറവായിരുന്നു. കുട്ടസ്വത്തു ഭാഗിച്ചു ഛിന്നഭിന്നമായി നശിച്ചുപോകാൻ പാടില്ലെന്നും കരുതീട്ടുണ്ടാവാം. പിന്നെ വിഷയാസക്തി നമ്പൂതിരിമാരിൽ ഇക്കാലത്തെപ്പോലെ ഉണ്ടായിരുന്നില്ലെന്നും വിചാരിക്കാം. അതിനാൽ ഈയൊരു സമ്പ്രദായം അക്കാലത്തേക്കു ഒരുവിധം പററിയിരുന്നു എന്നുതന്നെ പറയാം. എന്നാൽ ഇന്നു ഈ വക സംഗതികളിൽ പ്രകൃതമെല്ലാം മാറിയിരിക്കുന്നു.

എത്ര പെൺകിടാങ്ങളാണ് ഇരുന്നു നരച്ചു തങ്ങളുടെ ജീവിതത്തെ വെറുത്തും ശപിച്ചും കാലം കഴിക്കുന്നത്! സ്ത്രീധനസംഖ്യയുടെ വൎദ്ധന നിമിത്തം എത്ര തറവാടുകളാണു കടംപിടിച്ചു നശിക്കാറായിട്ടുള്ളത്. വിഷയാസക്തിയും നമ്പൂതിരിമാരെ അതിരു കടന്നു ബാധിച്ച് എതെല്ലാം വിധത്തിലാണു ബുദ്ധിമുട്ടിക്കുന്നത്. അതിനാൽ മുതലിൻെറ രക്ഷയേയോ മററൊ ഉദ്ദേശിച്ചു ഏൎപ്പെടുത്തീട്ടുള്ള ഈയൊരു സമ്പ്രദായം നേരെമറിച്ചു അതിനു ഹാനികരമായിട്ടാണ് ഇപ്പോൾ വന്നു കൂടിട്ടുള്ളതെന്നു പറയേണ്ടിയിരിക്കുന്നു. എന്നല്ല, നമ്പൂതിരിമാരുടെ സന്തതികളെല്ലാം അന്യസമുദായത്തിൻെറ പുഷ്ടിക്കായിത്തീൎന്നിരിക്കുന്നതിന്നു പുറമെ അവരുടെ മുതലും അതിൽത്തന്നെ ചെന്നു ലയിക്കുകയാണു ചെയ്യുന്നത്. ഈ വിധത്തിൽ സ്വത്തിൻെറ നാശം, സംഘബലത്തിൻെറ കുറവ്, ആരോഗ്യഹാനി, സ്വകുടുംബസ്നേഹത്തിൻെറ അഭാവം, ഓരോ തറവാടുകളുടേയും ഉന്മൂലനാശം എന്നിങ്ങിനെ പലെ

ദോഷങ്ങളും ഇങ്ങിനെയൊരു സമ്പ്രദായം നിമിത്തം നമ്പൂതിരിസമുദായത്തിൽ ഇപ്പോൾ വന്നുചേൎന്നിട്ടുണ്ട്. ഇതിൽ വളരെ ഒന്നും ആലോചിക്കേണ്ടതില്ല. തങ്ങളുടെ സഹോദരിമാരുടെ സങ്കടം ഒന്നുമാത്രം ആലോചിച്ചാൽ മതി. അവരും നമ്മെപ്പോലെ പ്രകൃതിധൎമ്മത്തെ ആശ്രയിച്ചു ജീവിക്കുന്ന ഒരു തരം പ്രാണികൾ തന്നെയാണ്. അല്ലാതെ യാതൊരു ചൈതന്യവും ഇല്ലാത്ത വെറും വീട്ടുസാമാനങ്ങളൊ മറ്റൊ അല്ല. ധനം ജീവിതത്തിൽ ഒഴിച്ചുകൂടാത്തതുതന്നെ. എന്നാൽ അതൊന്നിന്നു മാത്രം വേണ്ടി അതിൽ എത്രയൊ ശ്രേഷ്ഠമായ ദാമ്പത്യധൎമ്മത്തെ ബലി കഴിക്കുന്നതു മനുഷ്യസ്വഭാവത്തിന്നു ചേൎന്നതാണെന്നു തോന്നുന്നില്ല. സന്തതിയില്ലാതെ സമ്പത്തുകൊണ്ടെന്താണു പ്രയോജനം? അതുകൊണ്ടു ഈ ഒരൊററ സംഗതി വിചാരിച്ചെങ്കിലും നമ്പൂതിരിമാർ വിവാഹകാൎയ്യത്തിൽ ചില പരിഷ്കാരങ്ങൾ ചെയ്യാൻ വളരെ വൈകിയിരിക്കുന്നു എന്നാണ് എന്റെ അഭിപ്രായം

## നമ്പൂതിരിമാരുടെ പരാശ്രയസ്ഥിതി.

ഇനി ഒന്നു പറയാനുള്ളതു ശൂദ്രർ മുതലായ അന്യജാതിക്കാർ അവരവർ നടത്തേണ്ടതായ കൃത്യങ്ങളെ നടത്തിക്കൊടുക്കാത്തതിനാൽ നമ്പൂതിരിമാൎക്ക നേരിട്ടിരിക്കുന്ന ബുദ്ധിമുട്ടുകളെക്കുറിച്ചാണ്. പക്ഷെ, തെക്കൻദിക്കുകാൎക്കാണ് അധികാലം ഈവക ഉപദ്രവങ്ങൾ വന്നുതുടങ്ങീട്ടുള്ളത്. എങ്കിലും കാലക്രമംകൊണ്ടു ഈവക ഉപദ്രവങ്ങൾ വടക്കോട്ടും കടന്നുതുടങ്ങുമെന്നുതന്നെ വിചാരിക്കണം. ഇപ്പോൾ എല്ലാവരും സ്വാതന്ത്ര്യത്തെ മോഹിക്കുന്ന കാലമാണ്. പണ്ടത്തെപ്പോലെ അടിമപ്രവൃത്തികളും മററും മേലിൽ അധികകാലത്തോളം നടത്താൻ കഴിയുമെന്നു തോന്നുന്നില്ല. അതുകൊണ്ടു പരാശ്രയം കഴിയുന്നതും ചുരുക്കി വെക്കുന്നതു അത്യാവശ്യമായിട്ടുള്ളതാണ്. ഇങ്ങിനെ എതാനും ചില സംഗതികളാണു തൽക്കാലം നമ്പൂതിരിമാരുടെ ദൃഷ്ടിയിൽ പതി

ദയണ്ടതായിട്ടുള്ളതെന്നാണ് എന്റെ താഴ്മയായ അഭിപ്രായം. ഇതിന്നും പുറമെ വേറെയും സമുദായപരിഷ്കാരസംബന്ധമായ പല സംഗതികളും പറയേണ്ടതായിട്ടില്ലെന്നില്ല. പക്ഷെ ഇപ്പോൾതന്നെ പ്രബന്ധം വിചാരിച്ചതിലധികം ദീൎഘിച്ചുപോയതുകൊണ്ടും, കാലോചിതമായ വിദ്യാഭ്യാസത്തോടുകൂടി അതുവക പരിഷ്കാരങ്ങളെല്ലാം താനേ വന്നുചേരുന്നതാകയാലും, തൽക്കാലം അതുകളെ വിസ്തരിപ്പാൻ തുനിയുന്നില്ല.

ഇത്രയും പ്രസ്താവിച്ചതിൽനിന്നു, നമ്പൂതിരിമാരുടെ പുരാതനമായ ജീവിതസമ്പ്രദായം വളരെ നല്ല നിലയിലായിരുന്നു എന്നും, ഇപ്പോൾ അതു വളരെ ദുഷിച്ചുപോയിട്ടുണ്ടെന്നും, അതിന്നുള്ള നിവൃത്തിമാൎഗ്ഗങ്ങൾ ഇന്നിന്നവയാണെന്നും ഒരുവിധം അറിവാനിടയായിട്ടുണ്ടെന്നു വിശ്വസിക്കുന്നു.

## ഉപസംഹാരം.

ഒടുവിൽ രണ്ടുവാക്കുകൂടി ഇവിടെ പറഞ്ഞ് ഈ പ്രബന്ധം അവസാനിപ്പിക്കാം. നമ്പൂതിരിമാർ വല്ല പരിഷ്കാരങ്ങൾ ഏൎപ്പെടുത്തുമ്പോൾ ഒരു കാൎയ്യം പ്രത്യേകം സൂക്ഷിക്കണം. പരിഷ്കാരം അവരുടെ പരിശുദ്ധമായ പഴയ ജീവിതമാതൃകയ്ക്കു് ഒരിക്കലും കേടുപാററുന്ന വിധത്തിലായിപ്പോകരുത്; ഇപ്പോഴത്തെ ശ്രമമെല്ലാം അതിനെ രക്ഷിക്കുവാൻവേണ്ടി മാത്രമാണെന്നുള്ള വിചാരം എപ്പോഴും ഉണ്ടായിരിക്കണം. പരിശുദ്ധി, ശാന്തത മുതലായ ആത്മീയഗുണങ്ങളാണു നമ്പൂതിരിമാരുടെ ജീവിതോദ്ദേശ്യമെന്നു അവരുടെ പുരാതനജീവിതസമ്പ്രദായത്തെക്കുറിച്ചുള്ള വിവരണത്തിൽനിന്നു ഒരുവിധം മനസ്സിലാക്കുവാനിടയായിട്ടുണ്ടല്ലൊ. ആ ഉദ്ദേശത്തെ സാധിക്കുവാൻ കേവലം പഴയസമ്പ്രദായപ്രകാരം കാലംകൊണ്ടു കുറെ ബുദ്ധിമുട്ടായിത്തീൎന്നിട്ടുള്ളതിനാൽ അതിനെ നിൎത്തിവെക്കുവാൻ പുതുതായി ചില മാൎഗ്ഗങ്ങളെല്ലാം അന്വേഷിക്കേണ്ടതായി വന്നിരിക്കുന്നു എന്നുമാത്രമല്ലാതെ പരിഷ്കാരങ്ങ

ളൊന്നും പഴയ ജീവിതോദ്ദേശത്തെ ഒരിക്കലും ബാധിച്ചുപോകരുത്. അങ്ങിനെ വന്നുപോയാൽ അതു 'എലിയെക്കൊല്ലാനില്ലം ചുട്ട'ന്ന മാതിരിയായിത്തീരുമെന്നു പ്രത്യേകം ഓൎമ്മവെക്കണം. വിദ്യാഭ്യാസത്തിൻെറ രീതിയെ അനുസരിച്ചാണ് ഒരു ജനസമുദായത്തിൻെറ ഗുണദോഷങ്ങളെല്ലാം ഇരിക്കുന്നതെന്നും, അതിൻെറ രീതി നന്നായാൽ സമുദായത്തിന്നു ഗുണവും, ചീത്തയായാൽ ദോഷവുമാണു ഫലമെന്നും പറയേണ്ടതില്ലല്ലൊ. ഇപ്പോഴത്തെ ഇന്ത്യയിലെ വിദ്യാഭ്യാസ

സമ്പ്രദായം തന്നെ ഇതിന്നുദാഹരണമാണ്.

...ദ്യാഭ്യാസസമ്പ്രദായത്തെ ഒന്നായി പകൎത്തുടുക്കകനിമിത്തം ഇന്ത്യക്കു വലിയ ദോഷം തട്ടീട്ടുണ്ടെന്നുള്ള അഭിപ്രായം ഇന്ത്യക്കാരായ പല മഹാന്മാരിൽനിന്നും ഇപ്പോൾ പുറപ്പെട്ടുതുടങ്ങിയിരിക്കുന്നു. ഇതിൻെറ ഫലമായിട്ടാണല്ലൊ ഹിന്ദുകോളേജ്ജ, ഗുരുകുലവിദ്യാലയം, ശാന്തിനികേതനം മുതലായ സ്ഥാപനങ്ങൾ ഉണ്ടായിട്ടുള്ളത്. അതുകൊണ്ടു നമ്പൂതിരിമാരുടെ വിദ്യാഭ്യാസസമ്പ്രദായം ഒരിക്കലും അവരുടെ പഴയ ജീവിതമാതൃകക്കു വിരോധമായി വരരുതെന്നു ചിന്നെയും പിന്നെയും ഞാനിവിടെ ബലമായി പറഞ്ഞുകൊള്ളുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസവും, പാശ്ചാത്യപരിഷ്കാരവുമെല്ലാം കാലംകൊണ്ടു ആവശ്യം തന്നെ. പക്ഷെ അതു താൽക്കാലികമായ സുഖത്തേയും, സൌകൎയ്യത്തേയുമാണ് അധികം ഉണ്ടാക്കിത്തീൎക്കുന്നത്. എന്നാൽ അതല്ലാ മനുഷ്യൻെറ പരമോദ്ദേശം; ശാശ്വതമായ സുഖവും സമാധാനവുമാണ്. അതിനുള്ള വഴി നമ്പൂതിരിമാരുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ നല്ലവണ്ണം വെട്ടിത്തുറന്നിരിക്കണം. ഐഹികവും, പാരത്രികവുമായ രണ്ടുകാൎയ്യങ്ങൾക്കും വിരോധം കൂടാത്തവിധത്തിൽ ഒരു വിദ്യാഭ്യാസമാതൃകയെ സൃഷ്ടിച്ചു അതിനെ പ്രചാരത്തിൽ വരുത്തി നമ്പൂതിരിമാൎക്കു കേരളത്തിൽ പണ്ടുണ്ടായിരുന്ന പ്രാധാന്യത്തെ പുനൎജ്ജീവിപ്പിക്കുവാനാണ് അവർ ശ്രമിക്കേണ്ട

തെന്നു മാത്രം ചുരുക്കത്തിൽ പറഞ്ഞ് ഈ പ്രബന്ധം ഇവിടെ അവസാനിപ്പിക്കുന്നു.

ഞാനീപ്രസ്താവിച്ചിട്ടുള്ളതിൽ ഇപ്പോൾ പരക്കെ പറഞ്ഞുവരുന്ന ഏതാനും ചില സംഗതികൾ മാത്രമല്ലാതെ പുതുതായ വല്ല കാൎയ്യങ്ങളും ഉണ്ടെന്നു വിചാരിക്കുന്നില്ല. എന്നാൽ പൊതുജനാഭിപ്രായത്തെ ഒന്നു ബലപ്പെടുത്തുവാനൊ, അങ്കുരിപ്പിപ്പാനൊ ഈ പ്രബന്ധം ഉപകാരമായിത്തീരുമെങ്കിൽ അത്രമാത്രം കൊണ്ടു ഞാൻ കൃതാൎത്ഥനമായി.

കാവിൽ അംപിഞ്ഞിക്കാട്ടു ഭവദാസൻ ഭട്ടതിരിപ്പാട്.



# മലയാളബ്രാഹ്മണർ.

കാലദേശാവസ്ഥ, സാമുദായികനടവടികൾ, വേഷം, ആചാരം മുതലായ എല്ലാസംഗതികളിലും മലയാളം മററുള്ള ഭൂഭാഗങ്ങളിൽനിന്നു വിലക്ഷണമായിത്തന്നെ ഇപ്പോഴും ഇരിക്കുന്നുണ്ട്. പുതിയ വിദ്യാഭ്യാസത്തിന്നുള്ള പ്രചാരവും പാശ്ചാത്യന്മാരുമായുള്ള സമ്മേളനവും വർദ്ധിച്ചുവരുന്തോറും മലയാളികളുടെ സമ്പ്രദായങ്ങളിലും അഭിപ്രായങ്ങളിലും നിസ്സാരങ്ങളായ ചില ഭേദഗതികൾ വന്നുകൊണ്ടിരിക്കുന്നുണ്ടെങ്കിലും, ആ വക ഭേദഗതികൾ സമുദായബന്ധത്തിന്റെ ആണിവേരുകളെ സ്പർശിച്ചുതുടങ്ങീട്ടില്ല; അടുത്ത കാലത്തൊന്നും തുടങ്ങുകയുമില്ല. എന്നാൽ മലയാളബ്രാഹ്മണരുടെ ഇടയിൽ മേല്പറഞ്ഞ ഭേദഗതികൾക്ക് അത്യല്പമായ അവകാശമേ സിദ്ധിച്ചിട്ടുള്ളു. ഇതിന്നുള്ള കാരണം അവർ ഇപ്പോഴും ലോകയാത്രയിൽ പങ്കുകൊള്ളുവാൻ മനസ്സില്ലാത്തവരെപ്പോലെ ദൂരെ വിലകിനില്ക്കുന്നതാകുന്നു. എന്നാൽ ഈ സമുദായത്തിന്റെ താൽക്കാലികസ്ഥിതിയിലുള്ള ചില പ്രത്യേകസ്വഭാവങ്ങളെ പുറത്തു വിടുന്നതുകൊണ്ടു സമുദായത്തിന്നു ഗുണമല്ലാതെ ദോഷമുണ്ടാകുമെന്നു വിചാരിപ്പാൻ വഴി കാണുന്നില്ല. ഈ സമുദായത്തിലുള്ള ജനങ്ങളുടെ സംഖ്യ, വിദ്യാഭ്യാസസ്ഥിതി, തൊഴിൽ മുതലായവയെപ്പററിയാണു ഞാൻ ഈ ലേഖനത്തിൽ പ്രസ്താവിപ്പാൻപോകുന്നത്. ഞാൻ ഇവിടെ പ്രസ്താവിക്കുന്ന വസ്തുസ്ഥിതികൾക്കു പ്രമാണമായി സ്വീകരിച്ചിട്ടുള്ളത് ൧൯൦൧-ാമത് ക്രിസ്തുവർഷത്തിൽ ഗവർമ്മേണ്ടുകളാൽ തയ്യാറാക്കപ്പെട്ട ജനഗണനരേഖ (സെൻസസ്സ്റിപ്പോർട്ടു)കളെയാണെന്നുംകൂടി പറഞ്ഞുംകൊണ്ടു വിഷയത്തിൽ പ്രവേശിക്കുന്നു.

ബ്രിട്ടീഷുമലബാറിൽ ൧൯൨൧൯-ം, തിരുവിതാംകൂറിൽ ൧൩൨൧൩-ം, കൊച്ചിരാജ്യത്തിൽ ൭൯൦-ം മലയാളബ്രാഹ്മ

ണർ ഉണ്ടെന്നു കാണുന്നു. ഇതുകൊണ്ട് ആകെയുള്ള മലയാളബ്രാഹ്മണരെ ആബാലവൃദ്ധം തൊട്ടെണ്ണുമ്പോളുണ്ടാകുന്ന സംഖ്യ ൨൦൦൦൦ മാത്രമാണെന്നു കിട്ടുന്നു. ഈ സമുദായത്തിന്റെ സംഘബലക്കുറവിനെ പ്രത്യക്ഷപ്പെടുത്തുവാൻ ഇതു മതിയായ ലക്ഷ്യമായിരിക്കുന്നു. മൂത്തതു, ഇളയതു തുടങ്ങിയുള്ള ചില ചില്ലറ ജാതിക്കാർ മാത്രമേ സംഘബലത്തിന്റെ കാൎയ്യത്തിൽ ഇവരേക്കാൾ താണുനില്ക്കുന്നുള്ളു. ഏതു കാൎയ്യം സാധിപ്പാനും സംഘബലം ഒന്നാമതായി വേണ്ടിയിരിക്കുന്നു. മലയാളബ്രാഹ്മണർ ഇപ്പോഴത്തെ രീതിയിൽത്തന്നെ ഗൃഹസ്ഥധൎമ്മത്തെ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നതായാൽ സമുദായാഭിവൃദ്ധിയുടെ കാൎയ്യം വളരെ പരുങ്ങലിലാവാതിരിക്കയില്ല. മലയാളബ്രാഹ്മണകുടുംബങ്ങൾ ഇപ്പോഴും ഓരോന്നായി മൂലനാശത്തെ അനുഭവിച്ചുവരുന്നുണ്ടെന്നു തെളിയുവാനുള്ള ദൃഷ്ടാന്തങ്ങൾ ഒട്ടും ദുൎല്ലഭങ്ങളല്ല. ഇപ്പോഴുള്ള രീതിയെ തലകീഴ മറിക്കേണമെന്നു ഞാൻ അഭിപ്രായപ്പെടുന്നില്ല. പുതുതായ ഒരു സമ്പ്രദായത്തെ നടപ്പിലാക്കുന്ന കാൎയ്യം ചില്ലറയൊന്നുമല്ല. ഇതു വലുതായ കാൎയ്യത്തെപ്പററി വളരെ ഗാഢാലോചന ചെയ്യാതെ തീരുമാനിപ്പാൻ പാടുള്ളതുമല്ല. എന്റെ ഉദ്ദേശം ഇദാനീന്തനമായ അവസ്ഥയുടെ ഭവിഷ്യത്തിനെ മനുഷ്യബുദ്ധിക്കു ഗോചരമാവാൻ പാടുള്ളേടത്തോളം എടുത്തുകാണിക്കുക മാത്രമാകുന്നു. മലയാളബ്രാഹ്മണരുടെ ഇടയിൽ ഇപ്പോൾ നടപ്പുള്ള ഗൃഹസ്ഥധൎമ്മാചരണരീതിയിലുള്ള മറെറാരു ദോഷാംശത്തെ — കഠിനവും ലജ്ജാവഹവുമായ ഒരു ദോഷാംശത്തെ — കൂടി ഈ അവസരത്തിൽ വെളിവാക്കേണ്ടിവന്നിരിക്കുന്നു. സാധാരണയായി മററുള്ള ജാതികളിലുള്ള സ്ത്രീകളുടെ സംഖ്യ പുരുഷന്മാരുടെ സംഖ്യയേക്കാൾ അധികമായിട്ടും, ദുൎല്ലഭം ചിലരുടെ ഇടയിൽ സമമായിട്ടും കാണപ്പെടുന്നു. മലയാളബ്രാഹ്മണരുടെ ഇടയിലാകട്ടെ സ്ത്രീകളുടെ തുക പുരുഷന്മാരുടെ തുകയേക്കാൾ ഗ

ന്യമായ വിധത്തിൽ താണുനില്ക്കുന്നു. ബ്രിട്ടീഷുമലബാറിൽ പുരുഷന്മാർ ൧൦൦൦-ത്തിന്നു ൻ൩൨ വീതവും, തിരുവിതാംകൂറിൽ ൧൦൦൦-ത്തിന്നു ൻ൭൫ വീതവും, കൊച്ചിരാജ്യത്തിൽ ൧൦൦൦-ത്തിന്നു ൻ൧൨ വീതവും മാത്രമേ സ്ത്രീകളുള്ളൂ. ഇങ്ങിനെയുള്ള ദൈവകൃതമായ കാരുണ്യമുണ്ടായിട്ടും മലയാളബ്രാഹ്മണസ്ത്രീകൾക്കു ക്ഷമയോടുകൂടി സഹിക്കേണ്ടിവരുന്ന കഷ്ടങ്ങൾ, അതായത് ആജീവബ്രഹ്മചര്യാനുഷ്ഠാനത്തിലുള്ള ക്ലേശങ്ങൾ, ഏതൊരു മനുഷ്യന്റെ ഹൃദയത്തെയാണു ദയാപരവശമാക്കിത്തീക്കാത്തത്? ഏതൊരു ജാത്യഭിമാനിയുടെ ഹൃദയത്തെയാണ് ലജ്ജാസാഗരത്തിൽ മുക്കിവിടാത്തത്? സ്വാത്മബുദ്ധിയില്ലാത്ത ഏവനും അവരുടെ ക്ലേശങ്ങളിൽ സഹതപിക്കാതിരിക്കയില്ല. ബ്രിട്ടീഷുമലബാറിലും തിരുവിതാംകൂറിലും ൨൦—൪൦ ഈ വയസ്സുകളുടെ മദ്ധ്യദശയിലിരിക്കുന്ന സ്ത്രീകളിൽ ൧൦൦-ന്നു നാലിലധികവും കൊച്ചിരാജ്യത്തിൽ ൧൦൦൦-ന്നു ൩൪-ലധികവും സ്ത്രീകൾ വിവാഹം കഴിയാതിരിക്കുന്നുണ്ട്. മററുള്ള ബ്രാഹ്മണരുടെ ഇടയിൽ ഈ പ്രായത്തിൽ നൂററിലൊന്നെങ്കിലും വിവാഹം കഴിയാതിരിക്കുന്നില്ല. മലയാളബ്രാഹ്മണസ്ത്രീകളിൽ വിവാഹം കഴിഞ്ഞിട്ടുള്ളവരിൽത്തന്നെ സപത്നീദുഃഖമനുഭവിക്കാത്തവർ വളരെ ചുരുക്കമാണ്. തങ്ങൾക്കു തോന്നുംവണ്ണം വിഷയസുഖമനുഭവിച്ചുനടക്കുന്ന കൂട്ടർ തങ്ങളുടെ സോദരികളുടെ ക്ലേശങ്ങളെ അറിയാത്തതിൽ ആശ്ചര്യപ്പെടുവാനില്ല. മലയാളബ്രാഹ്മണരുടെ ഇടയിൽ ബാല്യവിവാഹം വളരെ കുറവായിക്കാണുന്നതു വലുതായ ഒരു സമാധാനം തന്നെ. ബ്രിട്ടീഷുമലബാറിൽ ൧൫—൨൦ ഈ വയസ്സുകളുടെ മദ്ധ്യേ ഇരിക്കുന്ന പരദേശബ്രാഹ്മണസ്ത്രീകളിൽ നൂററിന്നു നാലിൽചില്വാനം വിധവകളുണ്ടെങ്കിലും മലയാളബ്രാഹ്മണസ്ത്രീകളിൽ ഈ പ്രായത്തിലുള്ള വിധവകൾ ൧൦൦-ന്ന് ഒന്നിൽചില്വാനം മാത്രമേ ഉള്ളൂ എന്നുള്ള ഗണനീയമായ ഗുണം ബാല്യവിവാഹം കുറവാ

യത്നംകൊണ്ടു സിദ്ധിച്ചതാണ്. കൊച്ചിയിലെ തോതും ഏകദേശം മലബാറിനെ അനുസരിച്ചിരിക്കുന്നുണ്ട്. തിരുവിതാംകൂറിൽ പരദേശബ്രാഹ്മണസ്ത്രീകളിൽ മേല്പറഞ്ഞ പ്രായത്തിലുള്ള വിധവകളുടെ സംഖ്യ അധികരിച്ചിട്ടില്ലെങ്കിലും മലയാളസ്ത്രീകളുടെ സംഖ്യ ൧൦൦-ന്നു രണ്ടിൽച്ചില്വാനമായി കാണുന്നുണ്ട്. എങ്ങിനെയായാലും ശൈശവവിവാഹത്തിന്റെ കുറവുനിമിത്തം വൈധവ്യത്തിന്റെ കാഠിന്യത്തിന്നു വളരെ ലാഘവം കിട്ടീട്ടുണ്ടെന്നു സമ്മതിച്ചേ തീരു.

ഇനി ആലോചിപ്പാനുള്ളതു വിദ്യാഭ്യാസത്തെപ്പററിയാണ്. വിദ്യാഭ്യാസം എന്ന വാക്കിന്റെ അൎത്ഥം എത്രയോ വിസ്താരമുള്ളതാണെങ്കിലും നമ്മുടെ ശ്രദ്ധയെ സെൻസസ്സ്‌റിപ്പോർട്ടിൽ മാത്രമായി പതിപ്പിക്കുമ്പോൾ അതിന്നു സങ്കുചിതമായ അൎത്ഥം കല്പിക്കേണ്ടിയിരിക്കുന്നു. ഇത്ര ആളുകൾ വേദം പഠിക്കുന്നുണ്ടെന്നോ ഇത്ര പേർ തൎക്കം, വ്യാകരണം മുതലായ ശാസ്ത്രങ്ങളിൽ പരിശ്രമിക്കുന്നുണ്ടെന്നോ സെൻസസ്സ്‌റിപ്പോർട്ടിൽനിന്നു മനസ്സിലാക്കുവാൻ കഴികയില്ല. ദേശഭാഷകളെ എഴുതുവാനും വായിപ്പാനുമുള്ള പരിജ്ഞാനം, ഇംഗ്ലീഷു വിദ്യാഭ്യാസം ഇതുകളെ മാത്രമാണ് സെൻസസ്സ്‌റിപ്പോർട്ടിൽ വിദ്യാഭ്യാസത്തിന്റെ കൂട്ടത്തിൽ ഗണിച്ചിട്ടുള്ളത്. അതുകൊണ്ട് അതുകളെ സംബന്ധിച്ചല്ലാതെ ശരിയാണെന്നു വിശ്വസിപ്പാൻ തക്കവിധത്തിൽ ഒരറിവു നമുക്കുണ്ടാവാൻ വഴി കാണുന്നില്ല. എഴുതുവാനും വായിപ്പാനും അറിയുക എന്ന അംശത്തിൽ ദക്ഷിണഇന്ത്യക്കാരായ ഹിന്തുക്കളുടെ കൂട്ടത്തിൽ പ്രഥമഗണനീയന്മാരായിരിക്കുന്നതു മലയാളബ്രാഹ്മണർ തന്നെയാണെന്നു നിസ്സംശയമായി പറയാം. ബ്രിട്ടീഷുമലബാറിൽ ൧൦൦൦-ത്തിന്നു ൪൪൬ വീതവും കൊച്ചിയിൽ ൧൦൦൦-ത്തിന്നു ൬൦൦ വീതവും മലയാളബ്രാഹ്മണർ എഴുതുവാനും വായിപ്പാനും അറിയുന്നവരാണ്. തിരുവിതാംകൂറുകാരായ മലയാളബ്രാഹ്മണരിൽ പുരുഷന്മാരിൽ ൧൦൦-ന്നു ൩൩ വീതവും സ്ത്രീ

കൾ ൧൦൦ ന്ന ൨൦ വീതവും അക്ഷരജ്ഞാനം ഉള്ളവരുണ്ട്. പുരുഷന്മാരുടെ കാൎയ്യം മാത്രം നോക്കുന്നതായാൽ മേൽപ്പറഞ്ഞ ദിക്കുകളിലെല്ലാം പരദേശികൾ മലയാളികളേക്കാൾ മുന്തിനില്ക്കുന്നതായി കാണാം. എന്നാൽ സമുദായത്തെ ഒന്നായി എടുത്തുനോക്കുമ്പോൾ അവർ ചുവട്ടിലാകുന്നു. ഇതിനുള്ള കാരണം മലയാളബ്രാഹ്മണസമുദായത്തിൽ അക്ഷരജ്ഞാനമുള്ള സ്ത്രീകൾ വളരെ അധികമുണ്ടാവുകതന്നെയാണെന്നു സ്പഷ്ടമാകുന്നു. സ്ത്രീവിദ്യാഭ്യാസകാൎയ്യത്തിൽ മലയാളബ്രാഹ്മണർ അത്യുൽകൃഷ്ടപദവിയിൽ എത്തിട്ടുണ്ടെന്നുള്ള വാസ്തവം അവരുടെ പ്രാചീനപരിഷ്കാരമഹിമയുടെ വിജയസ്തംഭമായി നില്ക്കുന്നു. സ്ത്രീകളെ എഴുതുവാനും വായിപ്പാനും അഭ്യസിപ്പിക്കുന്നത് അധൎമ്മവും അനാവശ്യവുമാണെന്നു വിവദിക്കുകയും വിശ്വസിക്കുകയും ചെയ്യുന്ന വൈദികപ്രമാണികൾ പരദേശബ്രാഹ്മണവൎഗ്ഗത്തിൽ ഇന്നും ഉണ്ടെന്നു ഞാൻ അനുഭവംകൊണ്ട് അറിഞ്ഞിട്ടുണ്ട്. ധൎമ്മാധൎമ്മങ്ങളുടെ കാൎയ്യത്തിൽ വളരെ വാശിയുള്ള മലയാളബ്രാഹ്മണർ സ്ത്രീവിദ്യാഭ്യാസം അധൎമ്മമാണെന്നു തെററിദ്ധരിക്കാത്തത് ആ സമുദായത്തിലുള്ള സ്ത്രീകളുടെ പൂൎവ്വപുണ്യത്തിൻെറ പരിപാകം തന്നെ. മനുഷ്യൎക്ക് പ്രത്യേകമായുള്ള ഒരാനന്ദത്തെ— സാഹിത്യരസാനുഭവംകൊണ്ടുണ്ടാകുന്ന പരമാനന്ദത്തെ— ആസ്വദിപ്പാനും രാമായണം ഭാഗവതം തുടങ്ങിയുള്ള സൽകഥകളെ വായിച്ച് ഉത്തമസ്ത്രീകളുടെ ലക്ഷണങ്ങളെ അറിഞ്ഞു ജീവിതത്തെ സഫലമാക്കുവാനും ആസ്തിക്യം, ഈശ്വരവിശ്വാസം മുതലായ സൽഗ്ഗുണങ്ങളെ സമ്പാദിപ്പാനും അവൎക്ക് സൌകൎയ്യം സിദ്ധിച്ചിട്ടുണ്ട്. കൃഷ്ണഗാഥ, രാമായണം കിളിപ്പാട്ട് തുടങ്ങിയുള്ള ഭാഷാഗാനങ്ങളെ അവർ ദിവസേന വായിക്കാറുണ്ട്. ഗൃഹാന്തൎഭാഗമാകുന്ന കാരാഗൃഹത്തിൽ ഇട്ടടയ്ക്കപ്പെട്ടിട്ടുള്ള അവരുടെ കഷ്ടസ്ഥിതിയെ ലഘൂകരിക്കുന്നതിൽ അക്ഷരജ്ഞാനം വളരെ സഹായിച്ചിട്ടുണ്ട്. അത്ഥ

ജ്ഞാനത്തിന്നുതകുന്ന അഭ്യാസം ഇവൎക്കില്ലാത്തതുകൊണ്ട് ഇവരുടെ പാരായണം പലപ്പോഴും പുണ്യത്തിന്നു മാത്രമായി കലാശിപ്പാനാണ് എളുപ്പം. ഇവരെ ബാല്യത്തിൽ കുറെ സംസ്കൃതം കൂടി പഠിപ്പിക്കുന്നതായാൽ ആ ദോഷത്തെ പരിഹരിപ്പാൻ കഴിയും. അതിനാലുണ്ടാവുന്ന ഗുണങ്ങളും അപരിമിതങ്ങളാണ്. ആ സംഗതിയെ മററു ഒരവസരത്തിലേക്ക് നിൎത്തിവെക്കുന്നു. വായിപ്പാനറിയുന്നവരിൽത്തന്നെ എഴുത്തു വശമില്ലാത്തവർ വളരെയുണ്ട്. ഈ അംശത്തിൽ ജനസംഖ്യയെടുത്തവർ ശ്രദ്ധവെച്ചിട്ടുണ്ടാവില്ലെന്നു വിചാരിക്കേണ്ടിവരുന്നു. എന്തുകൊണ്ടെന്നാൽ മലയാളബ്രാഹ്മണസ്ത്രീകളിൽ എഴുതുവാൻ ശീലമുള്ളവർ എത്രയൊ ദുർല്ലഭമാണെന്നു സൂക്ഷ്മാന്വേഷണം കൊണ്ടറിവാനിടയായിരിക്കുന്നു. മലയാളബ്രാഹ്മണർ അവരുടെ അക്ഷരജ്ഞാനത്തെ കഴിയുന്നേടത്തോളം ഉപയോഗിക്കാറുണ്ടൊ എന്നുള്ള ചോദ്യത്തിന്നു ഇല്ല എന്നു മറുവടി പറയേണ്ടിവരുന്നതാണ്. പഴമക്കാൎക്ക് ഭാഷാഗ്രന്ഥങ്ങളെ വലിയ പുച്ഛമാണ്. അവ അൎഹത ഇല്ലാത്ത ചിലൎക്കായി ഉണ്ടാക്കപ്പെട്ടവയാണെന്നാണ് അവരുടെ വിശ്വാസം. എന്നാൽ സംസ്കൃതാദ്ധ്യയനത്തിന്നുള്ള അൎഹതയെ സ്വകാൎയ്യസ്വത്തായി വെച്ചിരിക്കുന്ന അവരിൽ അധികംപേൎക്കും അൎഹത മാത്രമല്ലാതെ അറിവുള്ളതായി കാണുന്നില്ല. (എങ്കിലും ചെറുപ്പക്കാരിൽ ചിലർ ഭാഷക്കല്ല യോഗ്യത കാൎയ്യങ്ങൾക്കാണ് എന്നു ധരിച്ചുതുടങ്ങീട്ടുണ്ട്.)

ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്റെ കാൎയ്യത്തിൽ മലയാളബ്രാഹ്മണർ പാതാളത്തിന്റെ അടിത്തട്ടിലാണ് അന്നും ഇന്നും ഇരിക്കുന്നത്. കൊച്ചിയിൽ നൂററിനൊന്നുവീതമെങ്കിലും ഇംഗ്ലീഷറിയുന്നവർ ഈ സമുദായത്തിലുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. എന്നാൽ ദുർല്ലഭം ചിലരുടെ അധീനത്തിൽ ഇംഗ്ലീഷുഭാഷ അകപ്പെട്ടുപോയിട്ടുണ്ടെന്നു കാണുന്നു. പരദേശ

ബ്രാഹ്മണരിൽ കൊച്ചിയിൽ 100-ന്നു 16 വീതം ആളുകൾ ഇംഗ്ലീഷറിയുന്നവരാണ്. ബ്രിട്ടീഷുമലബാറിൽ ഈ അംശത്തിൽ അല്പം ഭേദഗതി കാണുന്നുണ്ട്. അവിടെയുള്ള മലയാളബ്രാഹ്മണരിൽ 100-ന്നു 3 വീതം പുരുഷന്മാരും എന്നു തന്നെയല്ലാ ഒന്നുവീതം സ്ത്രീകളുംകൂടി ഇംഗ്ലീഷറിയുന്നവരാണെന്നു കാണുന്നതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ വരുവാനുള്ള കാരണം മലയാളം സംസാരിക്കുന്ന എമ്പ്രാന്തിരിമാരെക്കൂടി മലയാളബ്രാഹ്മണരായി ഗണിച്ചതുകൊണ്ടായിരിക്കാമെന്നും വരാം. നമ്പൂതിരിമാരുടെ ഇടയിൽ സ്ത്രീകൾക്കു ഇംഗ്ലീഷറിയുന്നതായി ഞാൻ ഇതിന്നുമുമ്പ് അറിയുകയുണ്ടായിട്ടില്ല. തിരുവിതാംകൂറിലും മലയാളബ്രാഹ്മണസ്ത്രീകൾ ദുർല്ലഭമായി ഇംഗ്ലീഷറിയുന്നവരുണ്ടെന്നു വരുമ്പോൾ മുമ്പറഞ്ഞ ശങ്കക്കു വഴിയില്ലാതെയും ആകുന്നു. ഇംഗ്ലീഷു വിദ്യാഭ്യാസം വേണ്ടതാണെന്നു പറയുന്നവരോടുകൂടി നീരസം ഭാവിക്കുന്നവർ ഇപ്പോഴും പഴമക്കാരിൽ ധാരാളമുണ്ട്. ചെറുപ്പക്കാർ തങ്ങൾക്കിംഗ്ലീഷറിയാത്തതുകൊണ്ടുള്ള ന്യൂനതകളെ അറിഞ്ഞു പ്രവർത്തിച്ചു തുടങ്ങീട്ടുണ്ട്. അല്പകാലത്തിന്നുമുമ്പിൽ ഇംഗ്ലീഷുവിദ്യാഭ്യാസം മഹാപാപമാണെന്നു വാദിച്ചിരുന്നവർ തങ്ങൾക്കു ഇംഗ്ലീഷുപഠിപ്പാനുള്ള പ്രായം തെററിപ്പോയതിനെക്കുറിച്ചു വ്യസനിക്കുകയും അനന്തരവന്മാരെ ഇംഗ്ലീഷുവിദ്യാഭ്യാസത്തിൽ പ്രവൎത്തിപ്പിക്കുകയുംചെയ്തുതുടങ്ങീട്ടുമുണ്ട്. (കാലത്തെ അനുസരിച്ചു ആവശ്യമായി വരുന്നകാൎയ്യങ്ങളിൽ ജനങ്ങളെ കാലംതന്നെ പ്രവൎത്തിപ്പിച്ചുകൊള്ളുമെന്നു വിചാരിച്ചു അതിനെപ്പററി ഒന്നും പറയാതിരിക്കുന്നതായാൽ വൈരസ്യത്തിന്നിടയാവാതെ കഴിക്കാമെന്നുവെച്ച് അതിനെപ്പററി അധികമൊന്നും ഇപ്പോൾ പറയുന്നില്ല. മനുഷ്യരുടെ കൂട്ടത്തിലാവാൻ ഇക്കാലത്തു ഇംഗ്ലീഷുവിദ്യാഭ്യാസം കൂടാതെ കഴികയില്ലെന്നാണ് എന്റെ അഭിപ്രായച്ചുരുക്കം. ധനസമ്പാദനത്തിന്നുവേണ്ട പ്രവൃത്തികളിൽ പ്രവേ

ശിച്ചിട്ടുള്ളവരുടെ സംഖ്യയും ഈ സമുദായത്തിൽ വളരെ കുറവാണ്. ബ്രിട്ടീഷുമലബാറിൽ 100-ന്നു 23 വീതം ആളുകളുടെ പ്രവൃത്തി ശാന്തി മുതലായ ക്ഷേത്രകാൎയ്യങ്ങളാണെന്നു കാണുന്നു. മറ്റുള്ള ജോലികളിൽ ഇവർ ഇറങ്ങീട്ടുള്ളതായി കാണുന്നില്ല.

(കാലക്രമംകൊണ്ടു വൃത്തിനിൎവ്വഹണം പ്രയാസമായും ചിലവു വൎദ്ധിച്ചും വരുന്നുണ്ടെന്നറിയാതെ പൂൎവ്വന്മാർ നേടിയ പണം മുഴുവൻ മുടിയുന്നതുവരെ മടിയന്മാരായിരുന്നാൽ അതിൻെറ ഭവിഷ്യത്ത് അനുഭവിപ്പാൻ മററാരും ഉണ്ടാകയില്ല. പശുദാനവും സദ്യയും അസ്തമിച്ചു തുടങ്ങിയിരിക്കുന്നു. പണം വെറുതെ കിട്ടുന്നകാലം കഴിഞ്ഞുപോയിരിക്കുന്നു. പണമുള്ളവർ അതു കുഴിച്ചിട്ടാൽ വിളയുന്നതല്ലെന്നറിഞ്ഞാൽ എല്ലാവൎക്കും ഗുണമുണ്ടാകുമായിരുന്നു.

കാലത്തെ അനുസരിച്ച് കൃഷി, കച്ചവടം മുതലായ ജോലികളിൽ പ്രവേശിക്കാതിരുന്നാൽ ഇനിയും ദാരിദ്ര്യം അധികരിക്കും. പിന്നെ വിചാരിച്ചിട്ടും ഫലമില്ലാതെയാകും. അതുകൊണ്ട് ഇപ്പോൾത്തന്നെ മുൻകരുതലോടുകൂടി വേണ്ടതു പ്രവൎത്തിക്കുന്നതാണു ബുദ്ധിമാന്മാരുടെ ധൎമ്മം. ഇത്രമാത്രം പ്രസ്താവിച്ച് ഈ ലേഖനമെഴുതുവാൻ സഹായിച്ചിട്ടുള്ള സുഹൃത്തുക്കളോടു നന്ദി പറഞ്ഞുംകൊണ്ട് ഇപ്പോൾ വിരമിക്കുന്നു.

മാത്തൂർ വാസുദേവൻ നമ്പൂതിരിപ്പാട്.

# നമ്പൂതിരിമാരുടെ കുടുംബഭരണം.

(൧.)

---

ഒരു രാജാവിന്നു തന്റെ രാജ്യത്തേയും പ്രജകളേയും സമാധാനത്തോടും, ക്ഷേമത്തോടും കൂടി ഭരിക്കണമെങ്കിൽ എത്രത്തോളം ബുദ്ധിമുട്ടും ബാദ്ധ്യതയുമുണ്ടോ, അതിൽ കുറയാത്ത ഭാരവും ചുമതലയും ഒരു കുടുംബഭരണവിഷയത്തിലും ഉണ്ടെന്നുള്ള വാസ്തവം ഒരു കുടുംബഭരണാധികാരി പ്രത്യേകം ഓൎക്കേണ്ടതാണ്. അങ്ങിനെയുള്ള കുടുംബഭരണത്തെ കുറിച്ചാണ് ഞാൻ ഇവിടെ പ്രസ്താവിപ്പാൻ പോകുന്നത്.

കുടുംബമെന്നാൽ എന്ത്? ഒരു തറവാട്ടിലെ അംഗങ്ങളെയാണ് സാധാരണ കുടുംബമെന്നു പറയാറുള്ളത്. എന്നാൽ ജന്മികളായ നമ്പൂതിരിമാരുടെ കുടുംബത്തെപ്പറ്റി പറയുമ്പോൾ, അതിൽ വേറെ പല സംഗതികളും ഉൾപ്പെടുത്തേണ്ടതായിട്ടുണ്ട്. സ്വത്ത്, ഗൃഹം, അംഗങ്ങൾ, കുടിയാനവന്മാർ, ശമ്പളക്കാർ, എന്നിങ്ങിനെ അനേകം കാൎയ്യങ്ങൾ അതിൽ അടങ്ങുന്നതാണ്. ഇവയെ എല്ലാംകൂടി ശരിയായി ഭരിക്കുന്നതാണ് ഒരു കുടുംബഭരണം. (ഈ കുടുംബഭരണകാൎയ്യത്തിൽ പ്രായേണ നമ്മുടെ ഇടയിൽ അധികച്ചിലവുകൊണ്ടും, അലസതകൊണ്ടും, സ്വാത്മതല്പരതകൊണ്ടും അനേക ദോഷങ്ങൾ വന്നുകൂടുന്നുണ്ട്. അതിനെ പരിഹരിപ്പാനാണ് നാം ഒന്നാമതായി ശ്രമിക്കേണ്ടത്. സ്വത്ത്, ഗൃഹം, അംഗങ്ങൾ, കുടിയാന്മാർ, ശമ്പളക്കാർ എന്നിങ്ങിനെ മേൽപ്പറഞ്ഞ ഓരോ സംഗതികളിലും ഉള്ള ന്യൂനതകളേയും, അതിന്റെ നിവൃത്തിമാൎഗ്ഗങ്ങളേയും ചുരുക്കത്തിൽ ഒന്നു വിവരിക്കാൻ ശ്രമിക്കാം. അതിൽ സ്വത്തിനെ സംബന്ധിക്കുന്ന പ്രധാനമായ ചില രേഖകളെപ്പറ്റി ആദ്യം പറയാം.)

ഒരാൾ ഇങ്ങിനെ ചോദിക്കുന്നു എന്നു വിചാരിക്കുക:— നിങ്ങൾക്കു നഞ്ചയും പുഞ്ചയുമായി ആകെ എത്ര ഏക്ര ഭൂമി

യുണ്ട്? അതിൻെറ നികുതി എത്ര? അതിന്മേൽ കുടിയാന്മാൎക്കുള്ള അവകാശമെന്ത്? എന്നും മററും ഒരു കാരണവനോടു ചോദിച്ചാൽ ഇപ്പോഴത്തെ സ്ഥിതിക്കു ശരിയായ ഒരു സമാധാനം പറയുവാൻ കഴിയുന്ന കാരണവൻ നമ്മുടെ ഇടയിൽ ഉണ്ടോ എന്ന കാൎയ്യം സംശയമാണ്. (ഒരു മാനേജർ തൻെറ സ്വത്തിൻെറയും അതിൻെറ കൃത്യമായ നികുതിയുടേയും മററും കാൎയ്യം അറിവില്ലെന്നു വരുന്നതിൽ പരം കഷ്ടമായ അവസ്ഥ മറെറന്താണ്? ആ സ്ഥിതിക്കു മേൽപ്പറഞ്ഞ ദോഷങ്ങളെ പരിഹരിപ്പാൻ) ഒരു ഭരണാധികാരി ആദ്യത്തിൽ ചെയ്യേണ്ടതു ഭൂമിയുടെ അളവും, നികുതിയുടെ തുകയും, മററും കൃത്യമായി കാണിക്കുന്ന ഭൂറജിസ്റ്റർ തയ്യാറാക്കുകതന്നെയാണ്. ഗവൎമ്മെണ്ടു സെററിൽമെണ്ടു ചെയ്തപ്പോൾ ഒരു ഭൂറജിസ്റ്റർ തയ്യാറാക്കീട്ടുണ്ട്. പക്ഷെ നമ്മുടെ ഉപേക്ഷയാലും, നോട്ടക്കുറവുകൊണ്ടും അതിൽ അനേകം തെററുകൾ വന്നുകൂടീട്ടുണ്ട്. ജന്മം മാറി റജിസ്റ്റർ ചെയ്യുക, കയ്യശം തെററി സബ്ഡിവിഷൻ ചെയ്യുക മുതലായി അനേകം തെററുകളാണ് അതിൽ വന്നുകൂടീട്ടുള്ളത്. ഈ വക തെററിനെ തീൎക്കാനായി കരടുപട്ടയം തന്ന കാലത്തു നമുക്കു ഗവൎമ്മെണ്ടിൽ നിന്നു ഒരവസരം തന്നിരുന്നു. ആ അവസരത്തിൽ തെററുകളെ മനസ്സിലാക്കി ഗവൎമ്മെണ്ടിൻെറ ദൃഷ്ടിയിൽപ്പെടുത്തി തെററു തീൎത്തു തരുവാനായി വേണ്ടവിധം അപേക്ഷിക്കുകയൊ, ആക്ഷേപിക്കുകയൊ നമ്മൾ ചെയ്തില്ല. അന്നു കണ്ണടച്ചു ഉറങ്ങിയതേയുള്ളു. അസ്സൽ പട്ടയം കിട്ടി, നികുതി അടക്കേണ്ടുന്ന സമയം വന്നപ്പോഴാണ്, ഉണൎന്നു മിഴിക്കുന്നത്. പിന്നെ എന്തുചെയ്യാം?

ആ നിമിത്തം ഇപ്പോൾ രാമൻെറതു കൃഷ്ണൻെറയും, കൃഷ്ണൻെറതു ശങ്കരൻെറയും, ഇങ്ങിനെ ജന്മം മാറിയും, മറിച്ചും വളരെ തെററിക്കൊണ്ടാണ് റജിസ്റ്റർ ചെയ്തു പട്ടയം കൊടുത്തിട്ടുള്ളത്. അപ്പോൾ കൃഷ്ണൻെറ ജന്മക്കു രാമനും, രാമ

ൻെറ ജമക്ക ശങ്കരനും, ശങ്കരൻെറ ജമക്ക കൃഷ്ണനും തെററായ പട്ടയമനുസരിച്ച നികുതി കൊടുക്കേണ്ടതായി വരുന്നു. ഇതിൽപ്പരം സങ്കടമെന്താണ്? ഒരു ജന്മിക്ക തൻെറ ഭൂമിയുടെ അളവും നികുതിയുടെ കണക്കും ശരിയായി അറിവാൻ സാധിക്കാതെയാണ് അധികം ജന്മികൾക്കും ഈ തെററു വന്നുകൂടീട്ടുള്ളതെന്നു മുമ്പു പറഞ്ഞുവല്ലൊ. നികുതി പിരിവുകാലത്താണ് അതുകൊണ്ടുള്ള ബുദ്ധിമുട്ടുകൾ അധികം അറിയുന്നത്. ജന്മികുടിയാന്മാരും അംശം ഉദ്യോഗസ്ഥന്മാരും, തമ്മിൽ തമ്മിൽ വഴക്കടിക്കുന്നതും, പിരിവിന്നു നടന്നു കഷ്ടപ്പെടുന്നതും ഒന്നു നോക്കുക. ഈ കഷ്ടപ്പാടു ഒരു ദേശത്തിലൊ, ഒരംശത്തിലൊ, താലൂക്കിലൊ മാത്രമല്ല, മലബാറിൽ ഉൾപ്പെട്ട രണ്ടായിരത്തി ഇരുനൂററി ചില്വാനം വില്ലേജുകളിൽ എല്ലാം ഈ വക തെററുകൾ വന്നുകൂടീട്ടുണ്ട്. പക്ഷേ ഏറക്കുറെ എന്ന വ്യത്യാസം മാത്രം ഉണ്ടായേക്കാം. അതുകൊണ്ടു ഒരു കാരണവൻ തൻെറ സ്ഥാനത്തെത്തിയാൽ ഒന്നാമതായി ചെയ്യേണ്ടത് സൎവ്വേ സെററിൽമെണ്ടു നിമിത്തം വന്നിട്ടുള്ള തെററുകളെ തീൎത്തു സ്വന്തമായ ഭൂമിയുടെ കൃത്യമായ അളവും, നികുതിയുടെ ശരിയായ കണക്കും തെയ്യാറാക്കുകതന്നെ. അതിന്നു സ്വന്തമായി സൎവ്വേചെയ്ത ഭൂരജിസ്റ്റരും, പ്ലാനും തെററുതീൎത്തു സമ്പാദിക്കുകയാണു വേണ്ടത്. ഈ രജിസ്റ്റർ തെയ്യാറാക്കുന്നത് ആധാരങ്ങൾ (കച്ചീട്ടു, പാട്ടശ്ശീട്ടു മുതലായവ) എ രജിസ്റ്റർ, സബ്ബ്ഡിവിഷൻ പ്ലാൻ, പട്ടയം മുതലായ രേഖകളുടെ സഹായത്തോടുകൂടി വേണമെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ ഭൂമിയുടെ ശരിയായ അളവും, അതിൻെറ കൃത്യമായ നികുതിയും അറിയാൻ ഇടവരുമല്ലൊ. തെററുതീൎത്തു തെയ്യാറാക്കിയ ഭൂരജിസ്റ്റരിൻെറയും, മററും സ്വഭാവം കാണിച്ച് നികുതിയുടെ കാൎയ്യം ശരിപ്പെടുത്തി, ജമ തിരിച്ചു തരുവാനുള്ള ആക്ഷേപഹരജിയും അതാതു താലൂക്കുകളിൽ ബോധിപ്പിച്ചു മറുവടിയാക്കേണ്ടതാണ്.

ഇത്രയും കഴിഞ്ഞാൽ ഭൂസ്വത്തിന്റെ ഒരു പ്രധാനഭാഗമായ ഭൂരജിസ്റ്റിന്റെ കാൎയ്യം അവസാനിച്ചു. അതിന്റെ നികുതിയുടെയും മററും കാൎയ്യം ക്ലിപ്തപ്പെടുകയും ചെയ്തു.

ഇനി ആധാരങ്ങൾ മുതലായി ഭൂമിസംബന്ധമായ മററു ചില റിക്കാട്ടുകളെ കുറിച്ചു പറയാം. നമ്മുടെ സ്വത്തിന്റെ എല്ലാ ഭാഗത്തിന്നും ശരിയായ ലക്ഷ്യങ്ങളില്ലാത്തതിനാലും, ഉള്ളതുതന്നെ കാലപ്പഴക്കംകൊണ്ടു കാലഹരണം വന്നു നേരിടുന്നതിനാലും, ഉള്ള റിക്കാട്ടുകളെത്തന്നെ വേണ്ടപോലെ സൂക്ഷിക്കാത്തതിനാലും പലേ ദോഷങ്ങളും വന്നുകൂടുന്നുണ്ട്. ലക്ഷ്യങ്ങളില്ലാതെ വരുമ്പോൾ, കാലപ്പഴക്കംകൊണ്ടു കാലഹരണത്തിൽ പെട്ട് ജന്മാവകാശവും കൂടി പൊയ്പോകുന്നതും അപൂൎവ്വമല്ല. അട്ടപ്പാടി മുതലായ മലകളെ കുറിച്ചുള്ള വ്യവഹാരങ്ങൾ ഇതിന്നു നല്ല ദൃഷ്ടാന്തമാണ്. മേലിലെങ്കിലും അങ്ങിനെയുള്ള വ്യവഹാരങ്ങൾക്കു മററും ഇടയാക്കാതെ കഴിക്കണമെങ്കിൽ, രേഖകളില്ലാതെ തേഞ്ഞുമാഞ്ഞു കിടക്കുന്ന ഭൂമികൾക്കു കച്ചീട്ടോ, പാട്ടച്ചീട്ടോ സമ്പാദിക്കേണ്ടത് അത്യാവശ്യമെന്നു പറയേണ്ടതില്ലല്ലോ. അതു സത്യമായും, കൃത്യമായും, നിയമവിരോധം കൂടാതെയും ആലോചനയോടുകൂടിയും ചെയ്യേണ്ടതാണ്. രേഖകൾ സമ്പാദിച്ചാൽത്തന്നെ പോരാ, അതു സൂക്ഷിക്കുന്ന കാൎയ്യത്തിലും ചില പ്രത്യേകവ്യവസ്ഥകൾ ഉണ്ടായിരിക്കണം. ദേവസ്വം, ബ്രഹ്മസ്വം മുതലായ സകല റിക്കാട്ടുകളും നാശം വരാതെ വകതിരിച്ചു ക്രമപ്പെടുത്തി വൃത്തിയായി സൂക്ഷിച്ചാൽ ക്ഷണത്തിൽ തിരഞ്ഞെടുക്കാനും, ജന്മവാദം മുതലായ വ്യവഹാരങ്ങൾ കൂടാതെ കഴിപ്പാനും, ജന്മാവകാശം പോകാതിരിപ്പാനും നല്ലൊരു മാൎഗ്ഗമായിത്തീരും.

ഭൂസ്വത്തിനെ സംബന്ധിച്ചുള്ള രേഖകളുടെ കാൎയ്യമാണല്ലോ, ഇതുവരെ പറഞ്ഞത് ഭൂസ്വത്തിനെ സംബന്ധിക്കാതേയും ദ്രവ്യസംബന്ധമായും ഉള്ള ആധാരം, പ്രോനോ

ട്ട, രശീതി മുതലായി നെല്ലിന്റെയും, പണത്തിന്റെയും മറ്റുമുള്ള രേഖകളുടെ കാൎയ്യവും മേൽപ്രകാരം വകതിരിച്ചു പരിഷ്കൃതരീതിയിൽ നല്ലപോലെ സൂക്ഷിക്കേണ്ടതാണ്. രേഖകളെ സംബന്ധിച്ചുള്ള പ്രവൃത്തി ഇത്രത്തോളമായാൽ, അതിൽനിന്നു കൊല്ലം ഒന്നുക്ക് ഓരോ വകയിൽ കിട്ടാനും, കൊടുക്കാനും ഉള്ള സംഖ്യ ക്ലിപ്തപ്പെട്ടതോടുകൂടി അതിനെ തെററാതെ തിരട്ടിൽ പതിച്ചു സംഖ്യ ഉറപ്പിക്കുകയും വേണം.

ഭരണവിഷയത്തിൽ ഇനി വലിയൊരു ദോഷമുള്ളത്, ചിലവിനു ക്ലിപ്തമില്ലാത്തയാണ്. വരവിനെ അറിഞ്ഞു ചിലവുചെയ്യുക എന്ന സമ്പ്രദായം നമ്മുടെ ഇടയിൽ തീരെ ഇല്ലെന്നുതന്നെ പറയാം. ഇതു നിമിത്തം എത്ര തറവാടുകളാണ് 'അമരമില്ലാത്ത തോണിയുടെ മാതിരിയിൽ' കടത്തിൽ മുങ്ങി കഷ്ടപ്പെട്ടു പോകുന്നത്! അതുകൊണ്ടു വരവിനെ അനുസരിച്ചു ചിലവിനെ ക്രമപ്പെടുത്താനാണ് ഒരുവിധം നോക്കുമ്പോൾ നാം ഒന്നാമതായി ശ്രമിക്കേണ്ടതെന്നു പറയാം. ഈ കാൎയ്യം സാധിക്കാനുള്ള വഴി മുൻകൂട്ടി ആയവ്യയക്കണക്കു തെയ്യാറാക്കി, അതനുസരിച്ചു നടക്കുകതന്നെയാകുന്നു. തന്റേടമുള്ള ഒരു കാരണവരുടെ മുൻകരുതലോടും, അനന്തിരവന്മാരുടെ അഭിപ്രായത്തോടും കൂടി വേണം ഈ കണക്കു തെയ്യാറാക്കുവാൻ. കൊല്ലത്തിലുള്ള ആദായം മുഴുവൻ ചിലവിലേക്കു കണക്കാക്കുവാൻ പാടില്ല. ചെറിയ ഒരംശമെങ്കിലും കരുതൽധനമായി സൂക്ഷിക്കണം. എന്നാൽ കണക്കിൽ പെടുത്താതെയുള്ള വല്ല വിശേഷാൽ ചിലവുകളും പെട്ടെന്നു വേണ്ടിവന്നാൽ അതു കടം വാങ്ങാതെ ഇങ്ങിനെ സൂക്ഷിച്ചുവരുന്ന കരുതൽധനംകൊണ്ട് നിവൃത്തിക്കാവുന്നതാണ്. ഈ കണക്കു എല്ലാ മെമ്പ്രന്മാരുമായി ആലോചിച്ചു അവരുടെ അഭിപ്രായത്തിന്നും, കുടുംബത്തിലെ ക്ഷേമത്തിന്നും അനുസരിച്ചായിരിക്കണം തെയ്യാറാക്കേണ്ടതെന്നു മുമ്പു പറഞ്ഞുവല്ലൊ. എന്നാൽ അനാവശ്യമായ ചിലവിനും, അനന്തിര

വന്മാൎക്കുണ്ടാവുന്ന ദുരഭിപ്രായത്തിന്നും ഇടവരുന്നതല്ല. ഈ കാൎയ്യത്തിൽ ന്യായാന്യായങ്ങളെ തിരിച്ചറിഞ്ഞു അധികം പേൎക്കും തൃപ്തികരമായ ഒരു കണക്കുണ്ടാക്കി അതനുസരിച്ചു ഭരിക്കുക എന്നതു വളരെ പ്രയാസമായ ഒന്നാണ്. മുൻകരുതലും, തന്റേടവും, പഴക്കവുമുള്ള രാജ്യഭരണാധികാരികൾ കൂടി പലപ്പോഴും ഈ സംഗതിയിൽ തെററിപ്പോകുന്നതും, അതുനിമിത്തം പൊതുജനങ്ങൾ പത്രപംക്തികളിൽ ബഹളം കൂട്ടുന്നതും മററും നമ്മൾ നിത്യം കണ്ടുവരുന്ന സംഗതിയാണല്ലോ. അതുകൊണ്ടു കഴിയുന്നതും ആക്ഷേപം വരാത്ത വിധം ഗാഢമായി ആലോചിച്ചുവേണം ഒരു ബഡ്ജററ് തെയ്യാറാക്കുവാൻ.

ഭരണത്തിന്റെ അടിസ്ഥാനമായ ബഡ്ജററു തെയ്യാറാക്കിക്കഴിഞ്ഞാൽ അസ്തിഭാരം ഉറച്ചു എന്നുപറയാം. പിന്നെ അതനുസരിച്ചു മാൎഗ്ഗംതെററാതെ ഭരിച്ചാൽ മതി. ആ ഭരണകാൎയ്യത്തിൽ കണക്കുകളുടെ കാൎയ്യം പ്രത്യേകം ഓൎക്കേണ്ടതുണ്ട്. കണക്കു വെയ്ക്കുന്ന സമ്പ്രദായം നമ്മുടെ ഇടയിൽ ഇപ്പോൾ നടന്നുവരുന്നതു പ്രായേണ അപരിഷ്കൃതരീതിയിലാണ്. അതു കഴിയുന്നതും ചിട്ടയിലും, വൃത്തിയിലും, സുഗമമായവിധത്തിൽ ആൎക്കും അറിയത്തക്കവിധത്തിലും ആയിരിക്കണം. മേല്പറഞ്ഞ രേഖകൾ എത്രതന്നെ വെടിപ്പുവരുത്തിയാലും, അതിനെ അനുസരിച്ചു ശരിയായ കണക്കുകൾവെച്ചു കാൎയ്യങ്ങൾ നടത്താത്തപക്ഷം, അതുകൊണ്ടൊന്നും യാതൊരു പ്രയോജനവുമുണ്ടാവുന്നതല്ലെന്നും അതിനാൽ കണക്കു വെയ്ക്കുന്ന വിഷയത്തിൽ നാം പ്രത്യേകം ദൃഷ്ടിവെയ്ക്കേണ്ടതാണെന്നും പറഞ്ഞു സ്വത്തിനെ സംബന്ധിക്കുന്ന ഈ വിഭാഗം ഇവിടെ അവസാനിപ്പിക്കട്ടെ.

ഇനി ഗൃഹത്തെപ്പററി കുറച്ചൊന്നുപറയാം. ഇതിനെപ്പററി വളരെ സംഗതികൾ പറയാനുണ്ടെങ്കിലും, അതിൽ പ്രധാനമായ ശുചിയെപ്പററി മാത്രമാണ് ഇവിടെ പറയു

ന്നത്. ശുചിയില്ലാതിരുന്നാൽ ദേഹസുഖവും, മനഃസമാധാനവും ഉണ്ടാവുന്നതല്ല. അതുകൊണ്ടു കാററും വെളിച്ചവുമുള്ള ഗൃഹമായിരിക്കുക; ചുമരുകൾ ഇടക്കിടയ്ക്കു വെള്ളവലിക്കുക; നിലം നിത്യം തേച്ചു വെടിപ്പാക്കുക; പുരകളിലും മററും ചിതലും, മാറാലയും, ചോച്ചയും വരാതെ സൂക്ഷിക്കുക; ഉടുപ്പിൻെറയും, കിടപ്പിൻെറയും വട്ടങ്ങൾ അഴുക്കായാൽ അലക്കിക്കുക; പാത്രങ്ങളും, ഭക്ഷണസാധനങ്ങളും വെടിപ്പാക്കി ഉപയോഗിക്കുക; ഗൃഹത്തിൻെറ ചുററുമുള്ള മുററത്തും, ഗൃഹവളപ്പിലും, മലമൂത്രാദികളും ചീഞ്ഞളിഞ്ഞ വെള്ളവും കെട്ടിനില്ക്കാതിരിക്കാനുള്ള ഏപ്പാടുകൾ ചെയ്യുക; അങ്ങിനെ നമ്മൾ താമസിക്കുന്ന ഗൃഹത്തെയും, ഗൃഹവളപ്പിനെയും, ഉപയോഗിക്കുന്ന ഭക്ഷണസാധനങ്ങൾ, വസ്ത്രം, മുതലായവയേയും ശുചിയാക്കിവെച്ചാൽ കൊതു, ഈച്ച മുതലായവയിൽനിന്നുള്ള സാംക്രമികരോഗബാധകൂടാതെയും സുഖമായും കാലക്ഷേപം ചെയ്യാം.

ഇനി ക്രമപ്രകാരം അംഗങ്ങളുടെ കായ്യമാണു പറവാനുള്ളത്. അംഗങ്ങളുടെ കായ്യത്തിൽ നാം ഒന്നാമതായി ചെയ്യേണ്ടതു, അവക്കു കാലോചിതമായ വിദ്യാഭ്യാസം കൊടുക്കുകതന്നെയാണ്. നമ്മുടെ പൂവ്വന്മാർ ഈ തത്വം അറിഞ്ഞു പ്രവൎത്തിച്ചിരുന്നു. അതിനാൽ അന്നു നമ്മൾ വിദ്യകൊണ്ടും, വിത്തംകൊണ്ടും, വിവേകബുദ്ധികൊണ്ടും, ഭക്തികൊണ്ടും, ഐകമത്യംകൊണ്ടും ഉയൎന്ന നിലയിലായിരുന്നു എന്നു കാണാം. എന്നാൽ ഇപ്പോഴത്തെ സ്ഥിതിയൊ അതിൽനിന്നു വളരെ വ്യത്യാസപ്പെട്ടു എത്രയോ ശോചനീയമായ വിധത്തിലായിരിക്കുന്നു എന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു. അതുകൊണ്ടു നമ്മുടെ കിടാങ്ങൾക്കു നല്ലപോലെ വിദ്യാഭ്യാസം കൊടുത്തു അവരെ കായ്യശേഷിയുള്ളവരും സന്മാൎഗ്ഗികളും ആക്കിത്തീക്കുകയാണ് അംഗങ്ങളെ സംബന്ധിച്ചേടത്തോളം കാരണവൻ ചെയ്യേണ്ടതായ മുഖ്യമായ മുറ എന്നു പറയാം.

പെൺകിടാങ്ങളുടെ വിദ്യാഭ്യാസകാൎയ്യവും ഈ പ്രകൃതത്തിൽ മറക്കുവാൻ പാടുള്ളതല്ല. അവൎക്കു എഴുത്തു, കണക്കു, വായന മുതലായ പ്രാഥമികവിദ്യാഭ്യാസം കൊടുക്കുന്നതിന്നു പുറമെ, പ്രത്യേകം അവരെ സംബന്ധിക്കുന്ന ഗൃഹഭരണം, പാകവിദ്യ, ബാലപരിചരണം മുതലായ വിഷയങ്ങളും തീൎച്ചയായും പഠിപ്പിക്കേണ്ടതാണ്. വിദ്യാഭ്യാസംകൊണ്ടും, സദുപദേശംകൊണ്ടും കുട്ടികളെ നന്നാക്കി തീൎക്കുകതന്നെയാണു ഒരു കുടുംബത്തിന്റെ ശ്രേയസ്സിന്നു മുഖ്യമായ കാരണമെന്നു കാരണവൻ എല്ലായ്പോഴും ഓൎമ്മവെച്ചു പ്രവൎത്തിച്ചാൽ മതി.

അംഗങ്ങളുടെ മേച്ചിലവിന്റെ സംഗതിയാണ്, ഇനി പറയാൻ പോകുന്നത്. ചിലവുകഴിച്ചു അല്പമെങ്കിലും ജാസ്തിയുണ്ടാവുകയൊ, ഉണ്ടാക്കാൻ സാധിക്കുകയൊ ചെയ്യുന്ന കുടുംബങ്ങളിൽനിന്നല്ലാതെ, മേച്ചിലവു കൊടുക്കാൻ നിവൃത്തിയുള്ളതല്ലല്ലൊ. നിവൃത്തിയുള്ള തറവാട്ടിലെ അംഗങ്ങൾക്കു, അവസ്ഥാനുസരണം, ഉടുപ്പു, കാപ്പി, ചികിത്സ മുതലായവയ്ക്കു വല്ലതും ഒരു സംഖ്യ കൊല്ലത്തിൽ കൊടുക്കേ

ന്റെ കാരണവൻ എനിക്കും തന്നിട്ടില്ല. പ
വടി ഇപ്പോൾ തുടങ്ങാൻ പാടില്ല എന്നും, മ
ർ പറയുന്നതിനെ കേട്ടു ഇന്നത്തെ അനന്തിര
ിയിരിക്കുന്നതല്ല. പണ്ടത്തെ കാലമല്ല ഇത്
കാരണവർ മനസ്സിലാക്കണം. അല്ലെങ്കിൽ
നം, ധനനാശത്തിന്നും ഇടയായിത്തീരും. അ
ാൎക്കുള്ള സമ്പാദ്യം ഇന്നത്തെക്കാൾ വളരെ
യിരുന്നു. ചിലവൊ നന്നെ ചുരുങ്ങിയ തോതി
ഇന്നു ചിലവു വളരെ വൎദ്ധിക്കുകയും, സമ്പാ
ങ്ങുകയും ചെയ്തു. സാമാന്യക്കാരായ മറു
വടിക്കനുസരിച്ചു നടക്കേണമെന്നുള്ള ആഗ്രഹം

14 *

രുന്നില്ല. എ
ണ്ടില്ലാത്ത നട
റും കാരണവ
വന്മാർ അടങ്ങ
എന്നുള്ള കഥ
തമ്മിൽത്തല്ലിന
ന്നു നമ്പൂതിരിമ
അധികമുണ്ടായ
ലുമായിരുന്നു.
ദ്യം നന്നെ ചു
ചിലരുടെ നട

എല്ലാവക്കും ഉണ്ടാവുന്നതാണല്ലൊ. ആ സ്ഥിതിക്കു കഴിഞ്ഞു കൂടണമെങ്കിൽ, പണ്ടത്തെക്കാൾ ഇരട്ടിച്ച സംഖ്യ ഇന്നു വേണ്ടിവന്നിരിക്കുന്നു എന്നുള്ള വാസ്തവം കാരണവർ അറിഞ്ഞ് അനന്തിരവന്മാരുടെ സങ്കടത്തിന്നു നിവൃത്തിവരുത്തേണ്ടതു അത്യാവശ്യമാണ്. അത്രതന്നെ അല്ല; നാളെയ്ക്കു കാരണവസ്ഥാനം വഹിക്കേണ്ടതായി വരുന്ന അനന്തിരവന്മാരെ കുടുംബഭരണത്തിൻെറ യഥാത്ഥമായ സ്വഭാവം ധരിപ്പിക്കുകയും, കാര്യ്യാദികൾ അവരോട് ആലോചിക്കുകയും, ബുദ്ധിമുട്ടുള്ള ചില കാര്യ്യങ്ങളിൽകൂടി അവരെ ചുമതലപ്പെടുത്തുകയും, സ്വകാര്യ്യസമ്പാദ്യത്തിന്നു വേണ്ടവിധം സഹായിക്കുകയും, സ്നേഹത്തോടും ദയയോടുംകൂടി അവരെ രഞ്ജിപ്പിച്ചു കൊണ്ടു നടത്തുകയും ചെയ്താൽ ഭരണവിഷയത്തിലുള്ള ഭാരം ചുരുങ്ങുവാനും, അനുസരണം വണക്കം മുതലായ സ്വഭാവഗുണങ്ങൾ കാരണവരെക്കുറിച്ചു അവരിൽ വൎദ്ധിക്കുവാനും ഇടയാവുന്നതാണ്. അതോടുകൂടി ഈശ്വരപ്രീതിയും, കുടുംബസ്നേഹവും, മനഃസമാധാനവും, സമ്പാദിക്കുകയും ചെയ്യാം. അല്ലാത്തപക്ഷം ദൈവകോപം, കുടുംബദ്വേഷം, അന്തശ്ഛിദ്രം, ദുവ്വ്യവഹാരം, നഷ്ടം ഇങ്ങിനെയുള്ള ദോഷങ്ങളെയാണു സമ്പാദിക്കേണ്ടതായിവരിക. അതിനിടവരുത്തരുത്. കുടുംബങ്ങളെ രഞ്ജിപ്പിച്ചുകൊണ്ടുപോകണം. ഒരു മാനേജരുടെ സാമൎത്ഥ്യം അതാണ്.

ഇനി അനാഥകളായ അന്തൎജ്ജനങ്ങളുടെ സങ്കടങ്ങൾ കൂടി കുറച്ചൊന്നു പ്രസ്താവിക്കട്ടെ. ആയുഷ്കാലം മുഴുവൻ നൊമ്മളെ തീററി പോററിവളൎത്തുവാൻ സദാ പ്രവൎത്തിക്കുന്ന അന്തൎജ്ജനങ്ങളുടെ ലഘുവായ ആവശ്യങ്ങളെയും, വലുതായ സങ്കടങ്ങളെയും അറിയാത്തതു മഹാകഷ്ടം തന്നെ. ഉടുക്കാനും, കിടക്കാനും, തേയ്ക്കാനും മാത്രമെ ഇവൎക്കാവശ്യമുള്ളു എന്നാണു പറയേണ്ടത്. പത്തുപന്ത്രണ്ടു മുറി കിട്ടിയാൽ ഒരു കൊല്ലത്തെ വസ്ത്രത്തിൻെറ ആവശ്യം നിവൃത്തിച്ചു. കിടപ്പി

നാണെങ്കിൽ രണ്ടോ മൂന്നോ കൊല്ലം കൂടുമ്പോൾ ഒരു പുതപ്പും, കരിമ്പടവും, പായയും ഉണ്ടായാൽ സന്തോഷമായി. ആണ്ടിൽ കുറച്ചെണ്ണയും കൂടിയായാൽ തേച്ചുകുളിയുടെ കാര്യവും പരമസുഖമായല്ലോ. പിന്നെ വല്ലപ്പോഴും വഴിവാടിന്നൊ, വഴിച്ചിലവിന്നൊ ആയി അരയ്ക്കാലൊ കാലൊ കൊടുത്താൽ മഹാസന്തോഷത്തോടെ അനുഗ്രഹിക്കും. ഇത്ര ലഘുവായ ആവശ്യങ്ങളേ അവർക്കുള്ളു. അതു നിവൃത്തിക്കാഞ്ഞാലുള്ള സങ്കടം വലുതാണെന്നു പറയേണ്ടതില്ലല്ലൊ. അന്തർജ്ജനങ്ങളുടെ കാര്യം ഇത്രയും പറഞ്ഞവസാനിപ്പിച്ചു, കാരണവന്മാർക്ക് ഒരു കുടുംബത്തിൽനിന്നു ലഭിക്കേണ്ടതായിട്ടുള്ള അവകാശങ്ങളെ കുറിച്ചുകൂടി രണ്ടുവാക്കു പറയാം.

യന്ത്രശാലയിലെ ഇഞ്ചിനെന്നപോലെ ഭാരം വഹിക്കുന്ന ഒരു കുടുംബത്തിലെ നായകനായ കാരണവർക്ക്, അനന്തിരവന്മാരെക്കാൾ അധികരിച്ച ചില അധികാരാവകാശങ്ങൾ ഇരിക്കേണ്ടതും, അതിൽ അനന്തിരവന്മാർക്ക് സന്തോഷത്തിന്നല്ലാതെ ഒരിക്കലും സന്താപത്തിന്നു അവകാശമില്ലാത്തതുമാണ്. സ്വാത്ഥപരിത്യാഗത്തോടുകൂടി കുടുംബക്ഷേമത്തിന്നായി നിരന്തരം പരിശ്രമിക്കുന്ന മാന്യനായ ഒരു കാരണവരെക്കുറിച്ചു അനന്തിരവന്മാർക്ക് എപ്പോഴും ഭാൎയ്യയും, സ്നേഹബഹുമാനവും ഉണ്ടാവേണ്ടതിന്നുപുറമെ, അദ്ദേഹത്തിന്നുള്ള അധികാരാവകാശങ്ങളെ നിലനിത്തേണ്ട കാൎയ്യത്തിൽ ശ്രദ്ധയും, ഉത്സാഹവും പ്രത്യേകം ഉണ്ടായിരിക്കേണ്ടതാണ്. ഇതെല്ലാം കുടുംബഭരണത്തിന്റെ അടിസ്ഥാനമായ ബഡ്ജററിനെ അനുസരിച്ചായിരിക്കുമെന്നു ഒന്നുകൂടി പറഞ്ഞുകൊള്ളുന്നു.

അംഗങ്ങളുടെ ചിലവിന്റെ കാൎയ്യംപറയുന്ന ഈ സന്ദർഭത്തിൽത്തന്നെ നമ്മുടെ കുടുംബങ്ങളിൽ സാമാന്യമായി കണ്ടുവരുന്ന അധികച്ചിലവിനെക്കുറിച്ചുകൂടി രണ്ടുവാക്കു പറയാം. നമ്മുടെ നിത്യനച്ചിലവു നന്നെ ലുബ്ധിച്ചും, പൂരം വാ

രം പുറന്നാറം തുടങ്ങിയ വിശേഷച്ചിലവിന്റെ സംഖ്യ വളരെ വദ്ധിച്ചുമാണ് ഇപ്പോറം പ്രായേണ ചിലവുചെയ്തുവരുന്ന തു എന്നു ജനങ്ങറം ഘോഷിക്കുന്നതു ഏറക്കുറെ വാസ്തവമാണ്. ഒരു കൊല്ലം മുഴുവൻ കലശലായി അരിഷ്ടിച്ചു സമ്പാദിക്കുന്ന ധനത്തെയും, പോരെങ്കിൽ കടംവാങ്ങിയും അധികരിച്ച ഒരു തുക പ്രഭാവത്തിന്നും, മററു ചിലരുടെ സുഖത്തിന്നും, സന്തോഷത്തിന്നുമായി ഒരു ദിവസം ചില അടിയന്തരങ്ങറക്കായി ചിലവുചെയ്യുന്ന സമ്പ്രദായം ആക്കും രുചിക്കുമെന്നു തോന്നുന്നില്ല. നില്നില്ക്കാൻ നിവൃത്തിയില്ലാത്തവിധം കോരി ചൊരിയുന്ന ഈ വക ആരാധനകറം, അല്ലെങ്കിൽ സൽക്കാരങ്ങറം കുടുംബങ്ങറക്കെന്നല്ല ദേവന്മാക്കും, ബ്രാഹ്മണക്കും കൂടി പ്രീതിയെ ഉണ്ടാക്കുന്നതിന്നു പകരം, അപ്രീതിയെയാണ് ഉണ്ടാക്കുന്നതെന്നുള്ളതിന്നു യാതൊരു തക്കവുമില്ല.

മുമ്പുള്ളതായ മേല്പറഞ്ഞ അടിയന്തരങ്ങറ എന്നും നിലനില്ക്കുന്ന സമ്പ്രദായത്തിൽ ചുരുക്കി ക്രമപ്പെടുത്തി, ഉണ്ടാവുന്ന ആദായത്തിന്റെ ഒരു ഭാഗം കുടുംബങ്ങളുടെ നിത്യച്ചിലവിലേക്കാ, വിദ്യാഭ്യാസവിഷയത്തിലേക്കോ, ക്ഷേമകരമായ മററു വിഷയത്തിലേക്കോ ചിലവുചെയ്യുന്നതായാൽ കടത്തിൽ മുങ്ങി കഷ്ടപ്പെടാതെയും, അംഗങ്ങളുടെ ഭക്ഷണം മുതലായ നിത്യച്ചിലവും മററും അരിഷ്ടിക്കാതെയും, മേല്പറഞ്ഞ ധമ്മസ്ഥാപനകറക്കു നാശം വരാതെയും കഴിക്കാം. അതോടുകൂടി കുടുംബങ്ങളുടേയും, ദേവബ്രാഹ്മണരുടേയും പ്രീതിസമ്പാദിക്കുകയും ചെയ്യാം. ഇനി, സാധുക്കളും സത്യവും, സ്വാമിഭക്തിയുമുള്ളവരും, നടപ്പുകൃഷിക്കാരുമായ കുടിയാന്മാരുടെ കായ്യം ആലോചിക്കാം.

കുടിയാനും ജന്മിയും തമ്മിൽ വളരെ ബന്ധിച്ചുകൊണ്ടാണിരിക്കുന്നത്.. ഈ ബന്ധം ഇന്നും ഇന്നലേയുമുണ്ടായതല്ല. രാജാവും പ്രജകളും തമ്മിലുള്ള ബന്ധംപോലെ ജന്മി

കുടിയാന്മാർ തമ്മിലും ചില ബന്ധങ്ങളുള്ളതായി കാണാം. രാജാവു പ്രജകളോടു രാജ്യക്ഷേമത്തിന്നും രക്ഷക്കുമായി പല വിധനികുതി വസൂലാക്കുന്നമാതിരി, ജന്മി കുടുംബക്ഷേമത്തിന്നും, രക്ഷക്കും വേണ്ടി പാട്ടം മുതലായതു പിരിക്കുന്നു. രാജാവിന്റെ രാജ്യം പ്രജകളുടെ അധീനത്തിലാണത്രേ; നൊമ്മടെ ഭൂസ്വത്തുക്കൾ കുടിയാന്മാരുടെ കയ്യശത്തിലുമാണ്. ഇങ്ങിനെ ജന്മികുടിയാന്മാർ തമ്മിൽ പല ബന്ധങ്ങളുമുണ്ട്. അതിനെ കളയാതെ സ്നേഹവും, വിശ്വാസവും, വൎദ്ധിപ്പിക്കുവാൻ ശ്രമിക്കുകയാണ് നമ്മൾ ചെയ്യേണ്ടത്. നമ്മുടെ സ്വത്തിനേയും, ശക്തിയേയും രക്ഷിച്ചുപോരുന്നതു സ്വാമിഭക്തന്മാരായ കുടിയാന്മാരും, അവരുടെ സൎവ്വസങ്കടങ്ങളേയും അറിഞ്ഞു സമാധാനത്തോടെ പരിപാലിച്ചുപോരുന്നതു നൊമ്മളും ആണെന്നുള്ള വാസ്തവം രണ്ടുക്കൂട്ടരും മറക്കാൻ പാടില്ലാത്തതാണ്. അതുകൊണ്ടു അവരുടെ സങ്കടങ്ങളിലെല്ലാം യഥാശക്തി സഹായിക്കേണ്ടതാണെന്നുള്ള സംഗതി വീണ്ടും പറയേണ്ട ആവശ്യമില്ലല്ലോ. അതു ഏതുതരത്തിലാണു വേണ്ടതെന്നുള്ള കാൎയ്യം ഇവിടെ ആലോചിക്കാം.

കൃഷിവൃദ്ധിക്കു വേണ്ടതായ സഹായം ചെയ്തുകൊടുക്കുക, ചുരുങ്ങിയ പലിശക്കു കടംകൊടുക്കുക, ഭൂമി കഴിയുന്നതും സ്ഥിരമായി കുടിയാന്റെ കയ്യശം നിൎത്തുക, ഇങ്ങിനെ മൂന്നു സംഗതികളിലാണ് നൊമ്മൾ അല്ലെങ്കിൽ ഒരു ജന്മി കുടിയാനു സഹായിക്കേണ്ടത്. കൃഷിക്കു ജലാശയങ്ങൾ അത്യാവശ്യമാണല്ലോ. ചോല, കുളം, കിണറു മുതലായ ജലാശയങ്ങൾ ചിലേടങ്ങളിൽ ഇല്ലാഞ്ഞിട്ടും, ഉള്ളതു ഇടിഞ്ഞുപൊളിഞ്ഞു തൂൎന്നുകിടക്കുന്നതുകൊണ്ടും ഉണ്ടാവുന്ന വെള്ളത്തിന്റെ ദുൎഭിക്ഷംനിമിത്തം കൃഷിക്കു വളരെ കേടുകാണുന്നുണ്ട്. പിന്നെ തോടുവരമ്പുകളും വെള്ളച്ചാലുകളും പൊട്ടി വെള്ളംകടന്നും, മണൽനിരന്നും ഉണ്ടാവുന്ന നാശമാണ് അധികം കാണുന്നത്.

ത്തുൻകിടക്കുന്ന ജലാശയങ്ങൾ തോണ്ടിനന്നാക്കുക, വെള്ളമില്ലാത്തതുകൊണ്ടു ഉണങ്ങും തട്ടുന്നതായ കൃഷിസ്ഥലങ്ങളിലേക്ക പുതിയ ജലാശയങ്ങൾ ഉണ്ടാക്കുക, വളത്തിന്നാവശ്യമായ തോൽക്കാടുകൾ വളൎത്തുക, തരിശസ്ഥലങ്ങളിൽ മണ്ണിന്റെയും, വെള്ളത്തിന്റെയും സ്വഭാവമനുസരിച്ചു തെങ്ങു, കവുങ്ങു, പുലാവു, മാവു, തേക്ക, വീട്ടി മുതലായ വൃക്ഷങ്ങളും വാഴ, കാപ്പി, മുതലായ ചെടികളും കുരുമുളകു, വള്ളിക്കിഴങ്ങു തുടങ്ങിയുള്ള മററു സാധനങ്ങളും വെച്ചുപിടിപ്പിക്കുക, ഇങ്ങിനെ സൌകൎയ്യംപോലെ ബഡ്ജററിൽ പാസ്സാക്കിയ സംഖ്യകൊണ്ടു കൃഷി പരിഷ്കരിച്ചാൽ വിളവു വൎദ്ധിക്കുകയും കുടിയാന്മാൎക്ക കാലക്ഷേപത്തിന്നു ബുദ്ധിമുട്ടില്ലാതാവുകയും ചെയ്യും. ഈ വക സംഗതി ഒരു ജന്മിയെക്കൊണ്ടു നേരിട്ടു മുഴുവൻ നടത്താൻ സാധിച്ചു എന്നു വരില്ല. ആ സ്ഥിതിക്ക അനന്തിരവന്മാരെയും, കുടിയാന്മാരെയും ഉത്സാഹിപ്പിച്ച് അവൎക്ക ധനംകൊണ്ടും മററും സഹായിച്ച് അവരെക്കൊണ്ടു പ്രവൎത്തിപ്പിക്കുന്നതാണ് ഉത്തമം. എന്നാൽ അവരുടെ പ്രവൃത്തിയും അതനുസരിച്ചു തക്കതായ നിവൃത്തിയും ഉണ്ടാവുന്നതിന്നുപുറമെ, തറവാട്ടിലെക്ക മുതലെടുപ്പു വൎദ്ധിക്കുകയും ചെയ്യും. അനന്തിരവന്മാരും, കാരണവന്മാരും തമ്മിലും ജന്മിയും കുടിയാനും തമ്മിലും ഉള്ള യോജിപ്പിന്നും സുഖമായ കാലക്ഷേപത്തിന്നും ഇതു നല്ലൊരു മാൎഗ്ഗവുമാണ്. കുടിയാന്മാർ രക്ഷപ്പെടുകയും ചെയ്യും.

ഇനി ചുരുങ്ങിയ പലിശക്ക കടം കൊടുക്കുകയാണു വേണ്ടത്. ഭക്ഷണച്ചിലവിന്നും കൃഷിച്ചിലവിന്നുമായി സാധുക്കളായ മിക്ക കുടിയാന്മാരും ആണ്ടുതോറും കടം വാങ്ങുന്നതു പതിവാണ്. ആ കടം കൃഷിയുടെ ആദായമെടുത്തു വീട്ടാമെന്നാണ് അവരുടെ വിചാരം. ഇങ്ങിനെ വാങ്ങുന്ന കടം അധികപ്പലിശ കൊടുത്തു വല്ലപ്രകാരേണ വാങ്ങുകയാണ് ഇപ്പോൾ അധികമായ പതിവ്. ഈ കടം വാങ്ങുന്നതുകൊ

ണ്ടു ചിലപ്പോൾ അതു വീട്ടാനും, പാട്ടംവടിക്കാനും, അവരുടെ ഭക്ഷണത്തിന്നുംകൂടി ആദായം തികയാതെ വരുന്നു. ഒടുവിൽ പാട്ടമൊ കടമൊ ഏതെങ്കിലും ഒന്നു തീക്കാൻ സാധിക്കാതെ ബാക്കിയായി. അതോടുകൂടി അവർ കടക്കാരും നൊമ്മൾ നഷ്ടക്കാരും ആയിത്തീരുന്നു. ഈ സംഗതിയിൽ നമ്മൾക്കു നഷ്ടംവരാത്തവിധം പരസ്പരധനസഹായസംഘം ഏൎപ്പെടുത്തി ആ സംഘത്തിൽനിന്നൊ, നൊമ്മടെ ബ്രഹ്മസ്വത്തിൽ ഈ വകക്കായി ഒരു പ്രത്യേകധനശേഖരം ചെയ്തു അതിൽനിന്നൊ ചുരുങ്ങിയ പലിശക്കു സഹായിച്ചാൽ അവർ കഷ്ടപ്പെടാതെയും നമ്മൾ നഷ്ടക്കാരാവാതെയും കഴിക്കാം. ഇങ്ങിനെ ചുരുങ്ങിയ പലിശക്കു കടംകൊടുത്തു സഹായിക്കേണ്ട ഭാരം നാട്ടിലെ പ്രമാണികളായ ജന്മികൾക്കാണ്.

പിന്നെ ഭൂമി സ്ഥിരമായി കുടിയാൻവശം നിൎത്താത്തതുകൊണ്ടുള്ള ദോഷമാണ് ഒന്നു പറയാനുള്ളത്. കരാറിനെ ലംഘിച്ചും തോല്പിക്കാൻ ശ്രമിച്ചും വരുന്ന ചില ദ്രോഹികളായ കുടിയാന്മാരിൽ ഭൂമി നിൎത്തുവാൻ ഒരിക്കലും പാടില്ല. എന്നാൽ കരാറുപ്രകാരം ശരിയായി നടക്കുന്നവരാണെങ്കിൽകൂടി നമ്മൾ ചിലപ്പോൾ അവരുടെ കയ്യിൽനിന്നു ഭൂമി ഒഴിപ്പിച്ചുവരുന്നതായി ദുർല്ലഭം കാണുന്നുണ്ട്. അതു വലിയ കഷ്ടമാണ്. ഈ ഒഴിപ്പിക്കൽ നിമിത്തം അവർ തൽക്കാലം പ്രയത്നത്തിന്നു മാൎഗ്ഗം ഇല്ലാതെ കഷ്ടപ്പെടുകയും, നൊമ്മൾ സ്ഥിരതയില്ലാത്തവരാണെന്നുള്ള ദുഷ്പേര് സമ്പാദിക്കുകയും ചെയ്യു എന്നല്ലാതെ മറ്റൊരു ഗുണവും ഇതിൽനിന്നുണ്ടാവാനില്ല. എന്നല്ല, സ്ഥിരതയില്ലാത്തവരുടെ ഭൂമിയിൽ നല്ലവണ്ണം കൃഷി ചെയ്യുന്ന സമ്പ്രദായം വിട്ടു ഉദാസീനതയോടെ വല്ലതും പ്രവൎത്തിക്കുക എന്ന മട്ടാവുകയും ചെയ്യും. അപ്പോഴാണ് ഭൂമിക്കു പശിമ കുറഞ്ഞു വിളവു ചുരുങ്ങിവരുന്നത്. സ്ഥിരതയുണ്ടായാൽ ഈ വക അനൎത്ഥത്തിന്നു ഒരിക്കലും

ഇടവരുന്നതല്ല. അവക്ക് മേൽപ്രകാരം സഹായിച്ചാൽ അവരുടെ സ്നേഹത്തിന്നും, ബഹുമാനത്തിന്നും, ഈശ്വരൻെറ അനുഗ്രഹത്തിന്നും നമ്മൾ പാത്രീഭവിക്കുകയും ചെയ്യും. ഇനി കുടിയാന്മാരുടെ ഭാഗം ഇവിടെ അവസാനിപ്പിച്ചു ശമ്പളക്കാരുടെ കാൎയ്യം പറയാൻ ശ്രമിക്കാം.

ശമ്പളക്കാരെ നിയമിക്കുന്ന കാൎയ്യം ആലോചിച്ചു ചെയ്യേണ്ടതാണ്. ചതിയന്മാരും ദ്രോഹികളും ഏഷണിക്കാരുമായ ശമ്പളക്കാരെ ആലോചിക്കാതെ പലേടങ്ങളിലും നിയമിച്ചു കാണുന്നതുകൊണ്ടു വരുന്ന ആപത്തിന്ന് അളവില്ല. ഏഷണി പറഞ്ഞു കുടുംബങ്ങളെ തമ്മിൽ തല്ലിച്ചും, കുടിയാന്മാരോടു കൈക്കൂലി വാങ്ങി കുടുംബങ്ങളെ ചതിച്ചും, ദുൎവ്യവഹാരത്തിൽ ചാടിച്ചു കടം പിടിപ്പിച്ചും, മററും പല ദോഷങ്ങളും വരുത്തിക്കൂട്ടുന്നുണ്ട്. ഒരു ജാതി കാൎയ്യസ്ഥന്മാരായ ഈ തരക്കാരെ, പടിക്കകത്തു ചവിട്ടാൻകൂടി സമ്മതിച്ചു പോകരുത്. വിശ്വസ്തതയും ഔചിത്യവും ഉള്ളവരെ ആയിരിക്കണം ശമ്പളക്കാരായി നിയമിക്കുന്നത്. വിശ്വസിച്ചു പലതും ചെയ്യേണ്ടതുണ്ടാവും. വിശ്വാസയോഗ്യനല്ലെങ്കിൽ ആവക കാൎയ്യങ്ങൾ എങ്ങിനെ നടക്കും? ഔചിത്യവും അതുപോലെ ആവശ്യമായിട്ടുള്ളതാണ്. വിശ്വസ്തനായ ഒരാളുടെ കാൎയ്യത്തിൽ ഉടമസ്ഥൻെറ ദൃഷ്ടി എപ്പോഴും ഉണ്ടായിയെന്നു വരില്ല. അപ്പോഴാണ് ഉചിതംപോലെ പലതും ചെയ്യേണ്ടതായി വരുന്നത്. ഒരു ശമ്പളക്കാരനു വിശ്വസ്തതയും, ഔചിത്യവും വേണ്ടതാണെന്നു പറഞ്ഞുവല്ലൊ. എന്നാൽ സാധുക്കളും മൎയ്യാദക്കാരുമായ ശമ്പളക്കാരുടെ ആവശ്യങ്ങളും സങ്കടങ്ങളും നമ്മളറിഞ്ഞു യഥാശക്തി സഹായിക്കേണ്ടതാണ്. അവരുടെ പ്രവൃത്തിക്കനുസരിച്ചു തക്കതായ പ്രതിഫലം അതാതവസരങ്ങളിൽ കൊടുക്കുകയും, ശാസനയൊ ഉപദേശമോ വേണ്ടവസരത്തിൽ കൊടുക്കുകയും, അസഭ്യവാക്കുകൾ പറയാതെ നല്ല വാക്കുകളെക്കൊണ്ടു സ

ന്തോഷിപ്പിക്കുകയും ചെയ്താൽ അവക്ക് തൃപ്തിയും സ്വാമിഭക്തിയും, നൊമ്മൾക്കു സമാധാനവും വിശ്രമവും ഉണ്ടാവുന്നതാണ്. ചതിയന്മാരും കുസൃതികളുമായ ചില കാൎയ്യസ്ഥന്മാരിൽനിന്നുണ്ടാവുന്ന ആപത്തുകൾ കൂടാതെയും കഴിക്കാം. മറ്റുള്ള ഭൃത്യവൎഗ്ഗങ്ങളുടെ സംഗതിയിലും മേൽപ്രകാരം മനസ്സുവെക്കേണ്ടതാവശ്യമാണ്. നമ്പൂതിരിമാരായ നൊമ്മടെ കുടുംബത്തെ സംബന്ധിച്ചതും ആദ്യം പ്രസ്താവിച്ചതുമായ സ്വത്തിനേയും, അംഗങ്ങളേയും, കുടിയാന്മാരേയും, ശമ്പളക്കാരേയും കുറിച്ചുള്ള ഭരണസമ്പ്രദായത്തെപ്പറ്റി ഇത്രയും പറഞ്ഞവസാനിപ്പിക്കുന്നു.

കാവിൽ അവിഞ്ഞിക്കാട്ടു നീലകണ്ഠൻ ഭട്ടതിരിപ്പാട്.



# നമ്പൂതിരിമാരുടെ കുടുംബഭരണം.

(൨)

---

അല്ലയോ മററുബ്രാഹ്മണരേ,

നമ്പൂതിരിമാരുടെ കുടുംബഭരണത്തെപ്പററി കാവിൽ അവിഞ്ഞിക്കാട്ടുമനക്കൽ നീലകണ്ഠൻ ഭട്ടതിരിപ്പാടവർകൾ കഴിഞ്ഞ ചിങ്ങം ലക്കം ജന്മിമാസികയിലും യോഗക്ഷേമത്തിന്റെ ചില ലക്കങ്ങളിലും വിശേഷമായ ഒരു ഉപന്യാസം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലൊ. ഇതിൽ നമ്പൂതിരിമാരുടെ കാൎയ്യസംബന്ധമായ കുടുംബഭരണത്തെപ്പററി മാത്രമാണ് പ്രസ്താവിച്ചിരിക്കുന്നത്. ഇതുകൂടാതെയും കുടുംബഭരണകാൎയ്യത്തിൽ അനേകസംഗതികൾ ആലോചിക്കേണ്ടതുണ്ട്. ഒന്നാമത് ഭൂസ്വത്തില്ലാത്ത കൂട്ടക്കാർ കാൎയ്യസംബന്ധമായ കുടുംബഭരണംകൊണ്ടു മാത്രം തൃപ്തിപ്പെടുകയില്ല. ഈപ്രകാരമുള്ളവൎക്ക് സ്വത്തു സമ്പാദിപ്പാനുള്ള ഉപദേശമാണ് സ്വാഗതമായി ഭവിക്കുന്നത്. രണ്ടാമത് കുടുംബഭരണത്തിൽ ധാൎമ്മികമായും ആദ്ധ്യാത്മികമായും ഉള്ള ചില ഉൽകൃഷ്ടതത്വങ്ങളും ഗൂഢമായി ലയിച്ചുകിടക്കുന്നുണ്ട്. ഈ തത്വങ്ങളും നമ്മൾ, പ്രത്യേകിച്ചു നമ്പൂതിരിമാർ, ധരിച്ചിരിക്കേണ്ടവയാണ്. അതിനാൽ ഈ സംഗതികളെയാണ് ഞാൻ ഈ സന്ദൎഭത്തിൽ ആലോചിക്കുവാൻ പോകുന്നത്.

നമ്പൂതിരിമാർ ചരിത്രപ്രസിദ്ധന്മാരായ ആൎയ്യന്മാരുടെ വംശക്കാരാണെന്നും പണ്ട് അവരുടെ ഇടയിൽ വൎണ്ണമെന്നും ആശ്രമമെന്നും പറയപ്പെട്ടിരുന്ന ചില പ്രത്യേക ഏൎപ്പാടുകൾ ഉണ്ടായിരുന്നു എന്നും ബ്രാഹ്മണവൎണ്ണത്തിൽപെട്ട നമ്പൂതിരിമാർ കേരളത്തിൽ കുടിയേറി പാൎത്തതിന്നുമുമ്പെ അവരുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ആശ്രമധൎമ്മങ്ങൾക്ക് ഗണനീയമായ ചില ലോപങ്ങൾ അടുത്തകാലത്തു

സംഭവിച്ചിട്ടുണ്ടെന്നും എങ്കിലും അവർ കേരളത്തിൽവന്നു കുടിയേറി പാൎത്തതിനുശേഷം അവരുടെ പ്രശസ്തമായ സ്വഭാവഗുണത്താലും ശ്രേഷ്ഠതരമായ തപസ്സിനാലും ചിരപരിചിതമായ വൈദികജ്ഞാനത്താലും കേരളീയരിൽവെച്ചു് ഉത്തമപദത്തെ പ്രാപിക്കുകയും മേല്പറഞ്ഞ കാരണങ്ങളാൽതന്നെ അധികം ഭൂസ്വത്തിന്നു് ഉടമസ്ഥന്മാരായി തീരുകയും തന്മൂലം അവരുടെ തപസ്സിന്നു വിഘ്നംകൂടാതെ കഴിക്കുവാൻ സാധിക്കുകയും ചെയ്തു എന്നും നാം അറിയുന്നുണ്ടു്. മറ്റുദിക്കുകളിലെ ബ്രാഹ്മണകുടുംബങ്ങളിൽ കണ്ടുവരുന്നതായ ശൈശവവിവാഹം, മുതൽഭാഗം, തന്നിമിത്തമുള്ള ദാരിദ്ര്യം, ഈ വക ദോഷങ്ങളൊന്നും നമ്പൂതിരിമാരുടെ ഇടയിൽ നാം കാണാനില്ല. ജ്യേഷ്ഠപുത്രൻ മാത്രമേ ഒരു നമ്പൂതിരികുടുംബത്തിൽ വിവാഹം ചെയ്യുന്നുള്ളു. മറ്റുള്ളവർ പണ്ടു തപസ്വികളായിത്തന്നെ പാൎത്തുകൊണ്ടിരുന്നു. പിന്നീടു് അവരുടെ ആശ്രമവൃത്തിക്കു് സ്വല്പം ഹാനി വന്നുപോയിട്ടുണ്ടെങ്കിലും അവരുടെ കുടുംബത്തിന്നു് യാതൊരു ദോഷവും വരാഞ്ഞതിനാലും പ്രായേണ മിതവ്യയശീലന്മാരും സദ്വൃത്തന്മാരുമായ അവരുടെ ജീവിതം വളരെ പരിശുദ്ധമായിരുന്നതിനാലും ആശ്രമധൎമ്മത്തിന്റെ ഹാനി അത്രമാത്രം അവരുടെ കുടുംബജീവിതത്തെ ബാധിക്കുവാൻ സംഗതിയായില്ല. നമ്പൂതിരിമാരുടെ ജീവിതസൎവ്വസ്വമായ തപസ്സിന്നു സ്വല്പം ഹാനി വന്നിട്ടുണ്ടെങ്കിലും അവരുടെ അന്തഃകരണശുദ്ധിയും സൽസ്വഭാവവും പൊതുവിൽ ശ്ലാഘിക്കത്തക്കതു തന്നെയാണു്.

ബ്രഹ്മാലയങ്ങൾ ദേവാലയങ്ങളെക്കാൾ അധികം പരിശുദ്ധമാണെന്നും പണ്ടത്തെ മഹൎഷിമാരുടെ ആശ്രമങ്ങളിൽ ഉണ്ടായിരുന്നതായ ഒരു പ്രത്യേകതേജസ്സുപോലെ ഇവിടങ്ങളിൽ വിശിഷ്ടതരമായ ഒരു വൈദികശക്തി ഉണ്ടെന്നും ബ്രാഹ്മണർ ഭൂമിയിലെ ദേവന്മാരാണെന്നും ജനങ്ങൾ ഇന്നും

വിശ്വസിച്ചുവരുന്നു. ബ്രഹ്മാലയങ്ങളിൽ ശുദ്ധമായി ലയിച്ചു കിടക്കുന്ന ഈ വൈദികശക്തിയെ നിലനിർത്തിപ്പോരുന്നത് നമ്മുടെ നാട്ടിലേക്കു ശ്രേയസ്കരമാണെന്നു ഞാൻ വിചാരിക്കുന്നു. ഈ ബ്രഹ്മശക്തി കളയാതെ സൂക്ഷിക്കുകയാണ് നാം ചെയ്യേണ്ടത്. തപസ്സുകൊണ്ട് ആവുന്നേടത്തോളം അതിന്നു വളമ ചേർക്കുകയും വേദങ്ങളുടെ ധാരകൊണ്ട് അതിനെ പുഷ്ടിപ്പെടുത്തുകയും വേണ്ടതാകുന്നു. (ഈ ശക്തിക്ക് അടുത്ത കാലത്തു കുറെ ഇളക്കം വന്നിട്ടുണ്ടെങ്കിൽ അതു ശോചനീയമായിട്ടുതന്നെ ഇരിക്കുന്നുണ്ട്. പ്രാതഃസ്നാനവും സ്വാദ്ധ്യായവും ചുരുങ്ങിവരുന്നുണ്ടെങ്കിൽ അതിലധികം കഷ്ടമായിട്ടുള്ള കാൎയ്യം വേറെ ഒന്നുമില്ല. എന്റെ ചുരുങ്ങിയ അഭിപ്രായത്തിൽ നമ്പൂതിരികുടുംബങ്ങളിൽ ഇപ്രകാരമുള്ള ന്യൂനതകൾ വല്ലതും വന്നുചേരുന്നുണ്ടെങ്കിൽ അവയെ ഇല്ലാതാക്കുകയും കാലോചിതമായ ചില ഏൎപ്പാടുകളാൽ ബ്രഹ്മാലയങ്ങളിലെ വൈദികശക്തിയെ പരിഷ്കരിക്കുകയും ചെയ്യേണ്ടതാകുന്നു. ഈ തത്വം നിങ്ങൾ സമ്മതിക്കുമെങ്കിൽ അതിന്നനുസരിച്ചു കുടുംബഭരണത്തിന്റെ തത്വങ്ങളെപ്പററി ഈ അവസരത്തിൽത്തന്നെ ചിന്തിക്കാവുന്നതാണ്. ഈ സംഗതിയിൽ ഞാൻ ആലോചിപ്പാൻ പോകുന്നതെന്തെന്നാൽ (1) നമ്പൂതിരിമാരുടെ വിദ്യാഭ്യാസം (2) അവരുടെ വൃത്തി (3) അവരുടെ തപസ്സ് — ഇതുകളെപ്പററിയാകുന്നു.

വിദ്യാഭ്യാസം— വിദ്യാഭ്യാസത്തിന്റെ സമ്പ്രദായം അതാതാളുകളുടേയും കൂട്ടക്കാരുടേയും ജീവിതമാൎഗ്ഗങ്ങൾക്കും അവരവരുടെ ധൎമ്മാചാരങ്ങൾക്കും അനുസരിച്ചിരിക്കേണ്ടതാകുന്നു. (ഒരു കൃഷിക്കാരന്നു കൊടുക്കേണ്ടതായ വിദ്യാഭ്യാസം ഒരു പാതിരിക്കു കൊടുത്താൽ തരമാവുന്നതല്ല. ഒരു വക്കീലാവണം എന്നുള്ള ഉദ്ദേശത്തോടുകൂടി പഠിക്കുന്ന വിദ്യാൎത്ഥിയെ ഒരു മരാമത്തുകോളേജിൽ പ്രവേശിപ്പിപ്പാൻ പാടില്ലല്ലോ. നമ്പൂതിരിമാൎക്ക് പൊതുവിലുള്ള വിദ്യാഭ്യാസം ബ്രഹ്മവിദ്യയു

ടെ സംസ്കാരത്തിന്നു ഏറ്റവും ഉതകുന്നതായിരിക്കണം. ഉപനയനകാലംമുതൽ ആരംഭിക്കുന്നതായ അവരുടെ വേദപാഠത്തിൽ പ്രത്യേകം നിഷ്കർഷചെയ്യണം. അതോടുകൂടി സംസ്കൃതഭാഷയിലും സാമർത്ഥ്യം ലഭിക്കുവാൻ നോക്കേണ്ടതാണ്. സമാവർത്തനം കഴിഞ്ഞ ഉടനെ നമ്പൂതിരിമാക്ക് പ്രത്യേകം ഏൎപ്പെടുത്തുന്നതായ പാഠശാലയിൽ അവരെ പ്രവേശിപ്പിക്കണം. പണ്ടത്തെ ഗുരുകുലംപോലെ ഏൎപ്പെടുത്തേണ്ടതായ ഈ വിദ്യാലയത്തിലെ പ്രധാനപാഠവിഷയം സംസ്കൃതമായിരിക്കണം പത്തുകൊല്ലമെങ്കിലും പുറത്തുപോകാതെ ഈ വിദ്യാലയത്തിൽത്തന്നെ താമസിച്ചുപഠിക്കണം. തപസ്വികളും വിദ്വാന്മാരും നവീനലോകതന്ത്രജ്ഞന്മാരും ആയ അദ്ധ്യാപകന്മാരെ തിരഞ്ഞെടുക്കണം. വിദ്യാഭ്യാസവിഷയത്തിൽ എല്ലാററിലുംവെച്ചു പ്രയാസമായ കാൎയ്യം നല്ല അദ്ധ്യാപകന്മാരെ ലഭിക്കുന്നതാകുന്നു. വിദ്യാൎത്ഥിയുടെ നിലയിൽ പത്തുകൊല്ലം പഠിക്കുന്നതോടുകൂടി വേദം, വേദാംഗം ഇതുകളിലും ആറു ദശനങ്ങളിലും നല്ല അറിവു സമ്പാദിക്കണം. ഇതിന്നു പുറമെ ഈ കാലത്ത് പ്രചാരമുള്ള ഇംഗ്ലീഷുഭാഷയും പഠിക്കേണ്ടതാണ്. (ഈ ഭാഷയിൽ അനേകം നവീനശാസ്ത്രങ്ങളും മററു ഭാഷകളിലുള്ള അനേകം സാഹിത്യഗ്രന്ഥങ്ങളും വേദാന്തപുസ്തകങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടെന്നും ദിനംപ്രതി അധികമധികം പ്രസിദ്ധീകരിക്കപ്പെടുന്നുണ്ടെന്നും ആലോചിക്കുമ്പോൾ ഈ ഭാഷയുടെ മാഹാത്മ്യം നമുക്കെല്ലാവക്കും സമ്മതിക്കേണ്ടതായി വരുന്നുണ്ട്. ഇത്ര വിശേഷമായ ഭാഷയെ വിട്ടുകളയുന്നത് കേവലം മൂഢതപമായിരിക്കും. അതിനാൽ നമ്പൂതിരിമാക്ക് പ്രത്യേകം സ്ഥാപിക്കപ്പെടുന്ന വിദ്യാലയത്തിൽ സംസ്കൃതവും ഇംഗ്ലീഷും പഠിപ്പിക്കണമെന്നും വിശേഷിച്ച് അവകളിൽ സാഹിത്യവിഷയമായും വൈദികവിഷയമായും ഉള്ള പാഠങ്ങൾ കുറെ അധികം ശ്രദ്ധവെച്ച് പഠിപ്പിക്കണമെന്നും ആണ് ഞാൻ അഭിപ്രാ

യപ്പെടുന്നത്. 25 വയസ്സ് പൂൎണ്ണമാവുന്നതിന്നുമുമ്പെ വിവാഹംകഴിക്കുന്നത് ദോഷമാണ്. വിദ്യാലയങ്ങളിൽ രാവിലേയും വൈകുന്നേരവും കുറെ സമയം തപസ്സിന്നും വേദാദ്ധ്യയനത്തിന്നുമായി തിരിച്ചുവെക്കണം. ഭക്ഷണത്തിന്നും താമസത്തിന്നും ഉള്ള ഏൎപ്പാടുകൾ വിദ്യാലയത്തിൽതന്നെ ഉണ്ടായിരിക്കണം. ഭക്ഷണപദാൎത്ഥങ്ങൾ ലഘുവായും പരിശുദ്ധമായും ഇരിക്കണം. ( "ജീവിക്കുവാൻവേണ്ടി ഭക്ഷിക്കുക"യല്ലാതെ "ഭക്ഷിക്കുവാൻവേണ്ടി ജീവിച്ചിരിക്കുന്നത്" നന്നായിരിക്കയില്ല. ) നമ്മുടെ ജീവിതോദ്ദേശ്യം തപസ്സും അദ്ധ്യയനവും ആയിരിക്കണം. അതല്ലാതെ വൃത്തിലാഭവും ഗവൎമ്മെണ്ടുദ്യോഗവും നമ്പൂതിരിമാരുടെ ജീവിതോദ്ദേശ്യമായികരുതിത്തുടങ്ങിയാൽ അന്നുമുതൽ അവരുടെ ബ്രഹ്മതേജസ്സിന്നും വൈദികശക്തിക്കും ഹാനിവരുവാൻ തുടങ്ങുമെന്നാണ് ഞാൻ ഭയപ്പെടുന്നത്. ( പരദേശബ്രാഹ്മണരുടെ ജീവിതത്തെയും അവരുടെ വൃത്തിജനകമായ വിദ്യാഭ്യാസസമ്പ്രദായത്തെയും മാതൃകയാക്കി പിടിച്ച് അവരുടെ ജീവിതത്തെ നമ്പൂതിരിമാർ അനുകരിക്കുന്നതായാൽ ദേവാലയങ്ങളെപ്പോലെ വിചാരിച്ചുവരുന്നതായ കേരളത്തിലെ ബ്രഹ്മാലയങ്ങളിൽ കലിയും ജ്യേഷ്ഠാഭഗവതിയും കുടിയേറിപാൎക്കുവാൻ തുടങ്ങുമെന്നു വിചാരിച്ചാണ് ഞാൻ ഏറ്റവും ഭയപ്പെടുന്നത്. അതിനാൽ നമ്പൂതിരിമാരുടെ വിദ്യാഭ്യാസമാതൃക ഏറ്റവും പരിശുദ്ധമായിരിക്കണം. ബുദ്ധിസംസ്കാരവും പരിശുദ്ധജീവിതവും വിദ്യാഭ്യാസത്തിന്റെ കേവലോദ്ദേശ്യങ്ങളായി കരുതണം. വേദങ്ങളുടേയും വേദാംഗങ്ങളുടേയും അൎത്ഥവിചാരംതന്നെ നമ്പൂതിരിമാൎക്ക് പ്രത്യേകമായ ഒരു സ്വത്താകുന്നുവല്ലൊ.)

നമ്പൂതിരിമാരുടെ വൃത്തി— കുടുംബഭരണകാൎയ്യത്തിൽ ധനത്തിന്റെ സഹായംകൂടാതെ നിവൃത്തിക്കുന്ന ആളുകൾ ദുൎല്ലഭമാണ്. കേവലം വൈരാഗ്യസവ്രതത്തോടുകൂടി വൎത്തിക്കുവാൻ ത്രാണിയുള്ള തപസ്വികൾ നമ്പൂതിരിമാരുടെ

ഇടയിൽ ഇപ്പോൾ ഉണ്ടാവുമെന്നു തോന്നുന്നില്ല. എന്നാൽ ഭാഗ്യവശാൽ മിക്ക നമ്പൂതിരിമാരുടെ കുടുംബങ്ങളും ഏറെക്കുറെ വലിയ ഭൂസ്വത്തിന്റെ ഉടമസ്ഥന്മാരാകുന്നു. ജ്യേഷ്ഠപുത്രൻമാത്രം വിവാഹംചെയ്യുന്നതിനാൽ അവരുടെ കുടുംബങ്ങളെ "ഭാഗ"മാകുന്ന ദുർദ്ദേവത അധികമൊന്നും ബാധിക്കുന്നതുമില്ല. ഈ കാരണത്താൽ കേവലം വൃത്തിഹീനന്മാരായ നമ്പൂതിരിമാരെ നാം അധികം കാണുന്നില്ല. എന്നാൽ നമ്പൂതിരിമാരുടെ ജീവിതത്തിൽ അടുത്തകാലത്ത് സംഭവിച്ചിരിക്കുന്ന ചില മാററങ്ങൾ നിമിത്തവും തടുക്കപ്പെട്ടുകൂടാത്തതായ ലോകഗതിയുടെ ചില ഇളക്കങ്ങൾനിമിത്തവും അവരുടെ ജീവിതസമ്പ്രദായം വ്യയാധിക്യത്തിൽ കയറിനില്ക്കുന്നു. കാപ്പിക്കും മുറുക്കിന്നുംതന്നെ വലിയ ഒരു സംഖ്യ വേണ്ടിവരുന്നു. ഷർട്ടും കോട്ടും ഇല്ലാത്ത നമ്പൂതിരിമാർ ചുരുക്കമെ ഉള്ളൂ. ഒററവസ്ത്രംകൊണ്ടു തററുടുക്കുന്ന നമ്പൂതിരിമാർ ഹാസ്യന്മാരായി വിചാരിക്കപ്പെടുന്നു. ഈ വക കാരണങ്ങളാൽ കുടുംബജീവിതത്തിൽ ധനത്തിന്റെ ആവശ്യം ദിനംപ്രതി അധികമധികം വർദ്ധിച്ചും വരുന്നു. ഇതിന്നു നിവൃത്തിയെന്താണ്? വലിയ ജന്മികളായ സ്വല്പം ചില നമ്പൂതിരിമാരുടെ കുടുംബങ്ങളിൽ കാലത്തിന്റെ മാററംനിമിത്തം സംഭവിക്കുന്നതായ വ്യയാധിക്യം മുതലിന്റെ ഹാനിയെ അത്രമാത്രം ചെയ്യുന്നില്ലെങ്കിലും എടത്തരത്തിലുള്ള നമ്പൂതിരിഇല്ലങ്ങളിൽ അനന്തിരവന്മാരുടെ ധനസ്ഥിതിയെ അതു വല്ലാതെ ബാധിക്കുന്നതായി കാണപ്പെടുന്നുണ്ട്. തൃതീയപുരുഷാർത്ഥത്തിന്റെ പ്രകൃതിജങ്ങളായ ശക്തികൾ നമ്പൂതിരിമാരേയും ബാധിക്കുന്നുണ്ടല്ലൊ. ഇതിന്റെ ഫലമായി നമ്പൂതിരിഇല്ലങ്ങളിലെ അനന്തിരവന്മാക്ക് മുമ്പെത്തെക്കാൾ ധനസംബന്ധമായ ചുമതലകൾ അധികം വർദ്ധിച്ചിരിക്കുന്നു. സ്വാഭാവികമായ ഈ ലോകഗതിയെ കേവലം തടുക്കുവാൻ കുറെ പ്രയാസംതന്നെ ആണല്ലൊ. അത്രമാത്രമുള്ള വൈദികശക്തിയും ത

പോബലവും നമ്പൂതിരിമാക്ക് ഇനി ഉണ്ടാകുവാൻ പ്രയാസമായിരിക്കുമെന്നും ഞാൻ വിചാരിക്കുന്നു. എന്നാൽ പ്രകൃതിജമായ ശക്തികൾക്കു കേവലം കീഴടങ്ങിപ്പോകാതെ അവയെ യഥാശക്തി തടുത്തുനിൎത്തുവാനുള്ള ശ്രമം സവ്വഥാ ചെയ്യേണ്ടതാണെന്നും എനിക്കു തോന്നുന്നുണ്ട്. പ്രകൃതിശക്തിയെ ജയിക്കുകയാണു മനുഷ്യജീവിതത്തിൻെറ പരമോദ്ദേശ്യം. അതല്ലാതെ അതിനു കീഴടങ്ങുന്നത് മനുഷ്യൻെറ ബലക്ഷയമാകുന്നു. എന്നാൽ പ്രകൃതിയുമായുള്ള യുദ്ധത്തിൽ അത്രമാത്രം ബലമില്ലാത്ത പുരുഷൻ പ്രകൃതിക്കനുസരിച്ച് ആ വക ധമ്മങ്ങളെ കൈക്കൊള്ളുകയാണ് നല്ലതെന്നും അതുകളെ പൂജിച്ചുകൊണ്ടു ക്രമത്തിൽ പ്രകൃതിയെ സ്വാധീനിക്കേണ്ടതാണെന്നും ഈ തത്വത്തെ അടിസ്ഥാനമാക്കി പ്രവൎത്തിക്കുകയാണ് മേലിൽ നമ്പൂതിരിമാക്ക് ഗുണകരമായിട്ടുള്ളതെന്നും ഒരു പക്ഷമുണ്ട്. ഈ അഭിപ്രായത്തെ സ്വീകരിക്കുന്ന പക്ഷം അനന്തിരവന്മാരായ നമ്പൂതിരിമാരുടെ വൃത്തികാൎയ്യത്തെ പറ്റി പ്രത്യേകം ഒന്നാലോചിക്കേണ്ടതുണ്ട്. എടത്തരക്കാരായ നമ്പൂതിരിമാരുടെ ഇല്ലങ്ങളിലെ അനന്തിരവന്മാക്കു മേൽകാണിച്ചപ്രകാരം വദ്ധിച്ചുവരുന്നതായ ധനവ്യയത്തിൻെറ നിവ്വഹണത്തിന്ന് ആവക ഇല്ലങ്ങളിലെ മൂലസ്വത്തു മതിയാവുമെന്നു തോന്നുന്നില്ല. ഈ നിലയിൽ അനന്തിരവന്മാക്ക് ധനസമ്പാദകങ്ങളായ ചില തൊഴിലുകൾ കാണിച്ചുകൊടുക്കേണ്ടത് അത്യാവശ്യമാകുന്നു. ഈവക തൊഴിലുകളുടെ കൂട്ടത്തിൽ സ്വല്പം ചിലത് ഇവിടെ എടുത്തുപറയാം. (1) വലിയ ഭൂസ്വത്തുള്ള നമ്പൂതിരിഇല്ലങ്ങളിലെ കാൎയ്യസംബന്ധമായ പ്രവൃത്തികളിൽ എടത്തരക്കാരായ നമ്പൂതിരിമാരെ ഏൎപ്പെടുത്തുന്നത് നന്നായിരിക്കും. മേൽവകുപ്പിൽ കാണിച്ചപ്രകാരം പൊതുവിലുള്ള വിദ്യാഭ്യാസവും ബുദ്ധിസംസ്കാരവും ലഭിക്കുന്നതായാൽ നമ്പൂതിരിമാക്കു കാൎയ്യസംബന്ധമായ പ്രവൃത്തികൾ വളരെ ലഘുവായി ഭവിക്കുന്നതാണ്. (2) ചില നമ്പൂതിരി

മാരെ ധനസംബന്ധമായ മററു ചില തൊഴിലുകളിലും ഏ്പ്പെടുത്തുന്നതിന്നു വിരോധമുണ്ടെന്നു തോന്നുന്നില്ല. ബാങ്കു വ്യാപാരം അവരുടെ പ്രകൃതിക്കും ആചാരത്തിന്നും പററിയതാണെന്നു ഞാൻ വിചാരിക്കുന്നു. തപസ്സിന്നു വലിയ വിഘ്നമുണ്ടാക്കുന്ന പ്രവൃത്തികൾ അതിൽ ഇല്ല. (3) മുദ്രാശാലാസ്ഥാപനവും പ്രസിദ്ധീകരണവ്യാപാരവും നമ്പൂതിരിമാൎക്കു പററുന്നതായ തൊഴിലുകളാകുന്നു. പ്രസിദ്ധീകരണവേല പാശ്ചാത്യരാജ്യങ്ങളിൽ ദിനംപ്രതി ആദായകരമായി വരുന്നുണ്ട്. ബുദ്ധിസംസ്കാരവും പഠിപ്പും ഉള്ളവൎക്ക് ഇത് ഒരു മാന്യമായ പ്രവൃത്തിയുമാകുന്നു. (4) അദ്ധ്യാപകവൃത്തി ബ്രാഹ്മണൎക്കു പണ്ടുതന്നെ വിധിച്ചിട്ടുള്ള ഒരു പ്രവൃത്തിയാകുന്നു. ഇതു പക്ഷെ പണ്ട് ഒരു തൊഴിലായി വിചാരിച്ചിരുന്നില്ല. ഈ കാലത്ത് ഈ പ്രവൃത്തികൊണ്ടു ഉപജീവിക്കുന്ന ആളുകൾ ധാരാളമുണ്ട്. കാലഗതിയെ അനുസരിക്കുന്നതിനാൽ നമുക്കും വലിയ ദോഷംവരാനില്ലല്ലൊ. അതിനാൽ ഈ പ്രവൃത്തിയും നമ്പൂതിരിമാൎക്ക് ഒരു ധനലാഭമാൎഗ്ഗമായി സ്വീകരിക്കാവുന്നതാണ്. ഇതുകൂടാതെ ശ്രൌതം, സ്മാൎത്തം, താന്ത്രികം മുതലായ വൈദികകാൎയ്യങ്ങളിലും ജ്യോതിഷം വൈദ്യം മുതലായ കാൎയ്യങ്ങളിലും നമ്പൂതിരിമാർ പ്രവേശിക്കാവുന്നതാണ്. ഇതുകളും ഏറെക്കുറെ ധനസമ്പാദകങ്ങളാണല്ലൊ. (എന്നാൽ എത്രതന്നെ പണംസമ്പാദിച്ചിരുന്നാലും അതിൻെറ വ്യയകാൎയ്യത്തിൽ പിടുത്തമില്ലാതെ പ്രവൎത്തിക്കുന്നതായാൽ അതു നമ്മുടെ ഉൽഗതിയെ തടയുമെന്നുമാത്രമല്ല പിന്നെ രക്ഷപ്പെടുവാൻ സാധിക്കാത്തവിധം വലിയ ആപത്തിൽ നമ്മെ ചാടിക്കുകയും ചെയ്യും.) അൎത്ഥഹാനി തപസ്സിന്നും വിഘ്നകരമാകുന്നു. ചുരുക്കം പറയുന്നതായാൽ തപസ്സിന്നുവേണ്ടി ശരീരത്തെയും ശരീരത്തിന്നുവേണ്ടി വൃത്തിയേയും രക്ഷിക്കണം.

നമ്പൂതിരിമാരുടെ തപസ്സ് — തപസ്സ് ബ്രാഹ്മണരുടെ വൈദികമായ ഒരു മൂലധനമാകുന്നു. ഈ മൂലധനം നശിക്കുന്നതായാൽ ബ്രാഹ്മണ്യവും നശിച്ചുപോവുന്നതാണ്,

"ബ്രാഹ്മണ്യം" അല്ലെങ്കിൽ "ബ്രഹ്മതേജസ്സ്" എന്നതും വൈദികശക്തി എന്നതും പൎയ്യായശബ്ദങ്ങളാകുന്നു. സത്വഗുണപ്രധാനമായ ഈ വൈദികശക്തി നാട്ടിൽനിന്നു അസ്തമിച്ചു പോയാൽ ലോകത്തിന്റെ സ്ഥിതിയും അസ്തമിക്കുന്നതാണ്. വൈദികശക്തിയെ നിലനിൎത്തുന്നതു ബ്രാഹ്മണരുടെ കുലധൎമ്മമായിട്ടാണു പണ്ടുള്ളവർ തീൎച്ചയാക്കീട്ടുള്ളത്. ബ്രാഹ്മണർ സ്വധൎമ്മം വിട്ടു നടക്കുകയും അവരുടെ സമുദായത്തിൽ ലയിച്ചുകിടക്കുന്നതായ വൈദികശക്തിയെ പൂജിക്കാതെ അതിനെ കേവലം നശിപ്പിച്ചുകളകയും ചെയ്യുന്നതായാൽ ലോകത്തിന്റെ സ്ഥിതിക്കുവേണ്ടി മററുള്ള സമുദായങ്ങൾ ഈ ശക്തിയെ സ്വാധീനപ്പെടുത്തി സൂക്ഷിക്കേണ്ടിവരികയും കലാപകരമായ ഈ മാററത്തിൽ പലവിധമുള്ള ആപത്തുകളും ദുൎഘടങ്ങളും വന്നുചേരുവാൻ ഇടയാവുകയും ചെയ്യും. മററുള്ള സമുദായങ്ങൾ കുറെക്കാലത്തിന്ന് ഈ ശക്തിയെ ഗ്രഹിക്കുവാനും അതിനെ നന്നായി പൂജിക്കുവാനും ശക്തന്മാരാവുകയില്ലെന്നുവന്നേക്കാമെങ്കിലും വേറെവിധം നിവൃത്തിയില്ലാത്തപക്ഷത്തിൽ അവരുടെ പ്രകൃതി കാലംകൊണ്ടു നന്നായിത്തീരുവാനും തന്മൂലം അവൎക്ക് അപ്രകാരമുള്ള സാമൎത്ഥ്യമുണ്ടായിത്തീരുവാനും ദൈവം സഹായിച്ചേക്കാം. എന്നാൽ ഇടക്കാലത്തു സംഭവിക്കാവുന്നതായ കലാപങ്ങൾ നാട്ടിലേക്ക് ദോഷകരമാകുന്നു. ഇങ്ങിനെ പല അനൎത്ഥകരങ്ങളായ ഭാവികൾക്കും ഇടകൊടുക്കാതെ ബ്രാഹ്മണകുടുംബികളായ നമ്പൂതിരിമാർ അവരുടെ സ്വധൎമ്മമായ തപസ്സിനെ രക്ഷിക്കുകയും വൈദികശക്തിയെ നിലനിൎത്തിപ്പോരികയും ചെയ്യേണ്ടതാണ്. യമനിയമങ്ങൾ തപസ്സിന്റെ തറക്കല്ലുകളാകുന്നു. ആത്മശുദ്ധി അതിന്റെ വേരാകുന്നു. നിഷ്ഠയാണ് അതിന്റെ സ്കന്ധം. ഋതമയ തപസ്സിന്റെ പുഷ്പവും ഉപശമം അതിന്റെ ഫലവും ആകുന്നു. ഇടത്തരക്കാരായ നമ്പൂതിരിമാൎക്ക് ധനസമ്പാദ്യത്തിന്നുള്ള മാൎഗ്ഗങ്ങൾ അന്വേഷിക്കേണ്ടതായി വരുന്നതിനാൽ അവൎക്ക് തപസ്സിനെ

നിലനിൎത്തിപ്പോരുന്നത് കുറെ അസാദ്ധ്യമാണെന്നുള്ള അഭിപ്രായക്കാർ ഉണ്ടായേക്കാം. ഈ അഭിപ്രായത്തോട് ഞാൻ യോജിക്കുന്നില്ല. ധനം സമ്പാദിക്കുവാനുള്ള യത്നങ്ങളിൽ തപസ്സിനെ വിട്ടുകളയേണ്ടിവരുമെന്നു ഞാൻ വിചാരിക്കുന്നില്ല. ധനസമ്പാദ്യം ധൎമ്മത്തിനും ദേഹരക്ഷക്കും വേണ്ടിമാത്രമാണെന്നുകരുതിക്കൊണ്ട് പ്രവൎത്തിക്കുന്നതായാൽ ആവക പ്രവൃത്തികൾ ഒരിക്കലും തപോവിഘ്നമായി പരിണമിക്കുകയില്ല. അതല്ലാതെ ധനം അൎത്ഥകാമങ്ങൾക്ക് വേണ്ടിയാണു സമ്പാദിക്കുന്നത് എന്നു വിചാരിക്കുന്നതായാൽ മാത്രമെ തപസ്സിന്നു ദോഷകരമാവുകയുള്ളൂ. പണ്ടുള്ള ആൎയ്യന്മാരും വൃത്തിയെ ഉപേക്ഷിച്ചിട്ടല്ല തപസ്സിനെ സ്വീകരിച്ചിരിക്കുന്നത്. ധനസമ്പാദകങ്ങളായ അനേകകാൎയ്യങ്ങളെപ്പററി നമ്മുടെ വേദങ്ങളിൽ അവിടവിടെയായി പറഞ്ഞുകാണുന്നുണ്ടല്ലൊ. ഭൂമിയിലെ കൃഷികൾ നന്നായിത്തീരണമെന്നും മഴ ധാരാളം പെയ്യിക്കണമെന്നും പശു മുതലായ കാലികൾ വൎദ്ധിക്കണമെന്നും മററുമുള്ള പ്രാൎത്ഥനകൾ വേദങ്ങളിൽ ധാരാളമുണ്ട്. ഇതുകൂടാതെ കുടുംബജീവിതത്തിൽ അന്തൎഭവിച്ചിരിക്കുന്ന അനേകകാൎയ്യങ്ങളെപ്പററിയും വേദങ്ങൾ പ്രസ്താവിക്കുന്നുണ്ട്. അതുകൊണ്ടു വൃത്തിപ്രധാനമായ കുടുംബജീവിതവും തപസ്സുപ്രധാനമായ വൈദികജീവിതവും തമ്മിൽ യാതൊരു വിരോധവും ഉണ്ടാവാൻ ഇടയുള്ളതല്ല. എന്നാൽ നോം എല്ലായ്പോഴും ഗ്രഹിച്ചിരിക്കേണ്ടതെന്തെന്നാൽ ധനം സമ്പാദിക്കുന്നത് ധനത്തിന്നും കാമത്തിന്നും വേണ്ടിയല്ലെന്നും നേരെ മറിച്ച് ശരീരധൎമ്മങ്ങളെ രക്ഷിക്കുവാൻ മാത്രമാണ് അതു സമ്പാദിക്കുന്നതെന്നും തപസ്സാണ് ബ്രാഹ്മണരുടെ മൂലധനമെന്നും വൈദികശക്തിയാണ് അവരുടെ ശക്തി എന്നും ആത്മാനുഭവമാണ് അവരുടെ സുഖാനുഭവമെന്നും ആകുന്നു.

"വിഹായ കാമാൻ യഃ സൎവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിൎമ്മമൊ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി"

(ഗീത).

കെ. സി. മാനവിക്രമൻരാജാ ഡി. സി.



# നമ്പൂതിരിമാരും അന്യകേരളീയരും

"വിന്ധ്യഹിമാലയമദ്ധ്യമായ" ആര്യാവർത്തമെന്ന പുണ്യഭൂമിയിൽ നിന്നു ക്ഷണിച്ചുകൊണ്ടുവരപ്പെട്ട ആര്യബ്രാഹ്മണരൊ, അതല്ലെങ്കിൽ ദ്രാവിഡദേശത്തുനിന്നു വരുത്തപ്പെട്ട തുളുബ്രാഹ്മണരൊ, അതുമല്ലെങ്കിൽ പരാശരസാമർത്ഥ്യത്താൽ വ്യാസനെന്നപോലെ, ഭാർഗ്ഗവരാമന്റെ തപശ്ശക്തിയാൽ തൽക്കാലം വേറെ ആളുകിട്ടാഞ്ഞു വലനൂൽ പൂണനൂലാക്കി ബ്രാഹ്മണരാക്കപ്പെട്ട മുക്കുവരൊ ആരാണ് നമ്പൂതിരിമാർ എന്നൊന്നും ഈ വിഷയത്തെ സംബന്ധിച്ചേടത്തോളം അന്വേഷിക്കേണ്ടതുണ്ടെന്നു തോന്നുന്നില്ല. രാവണവധം കഴിഞ്ഞതിന്നു ശേഷം പശ്ചിമദ്വീപാന്തരങ്ങളിലേക്കു പോയിരുന്ന വാനരന്മാർ ശ്രീരാമസ്വാമിയുടെ വരപ്രഭാവത്താൽ കടവിൽ ഭാരതഭൂമിക്ക് അധിപന്മാരായിത്തീരുവാൻ വന്ന ബ്രിട്ടീഷുകാരെപ്പററി കേട്ടുവരുന്ന ഐതിഹ്യംപോലെ, എന്തെങ്കിലും ചില ഐതിഹ്യങ്ങൾ സരസ്വതിപ്രസാദംപോലെ നിർമ്മിച്ച് അതിന്നു ചരിത്രസാധുത്വം കല്പിക്കുവാൻ ത്രാണിയുള്ള നമ്മുടെ ചില ചരിത്രകാരന്മാരുടെ ഊഹാപോഹങ്ങളൊ ചരിത്രത്തിൽ അവരുമാനോപമാനങ്ങൾക്കുള്ള സ്ഥാനമൊ അന്വേഷിച്ചു കുഴങ്ങേണ്ടതായ ആവശ്യവും അധികമുണ്ടെന്നു തോന്നുന്നില്ല. നമ്പൂതിരിമാർ കേരളത്തിന്നും കേരളീയർക്കും ഗുണമൊ ദോഷമൊ എന്താണ് ചെയ്തിട്ടുള്ളതെന്ന് അനുഭവത്തെ അടിസ്ഥാനപ്പെടുത്തിയും അന്യരാജ്യങ്ങളിലെ ചരിത്രങ്ങളിൽ ഇതുപോലെ ഉണ്ടായിക്കാണുന്ന സംഭവങ്ങളുടെ ഫലത്തെ ഉപമിച്ചും ചരിത്രസംബന്ധമായ ഒരു നിരൂപണം ചെയ്യുന്നത് അനാവശ്യമായി ഒരിക്കലും വരുന്നതല്ല. എല്ലാവരാലും സ്വീകരിക്കപ്പെട്ട ചില ചരിത്രസിദ്ധാന്തങ്ങൾക്കൂടെ ഈ നിരൂപണത്തിൽ ഉപയോഗപ്പെടുത്തുന്നതു വിഷയത്തി

ലേക്കുള്ള പ്രവേശമാർഗ്ഗം വെളിപ്പെടുത്തുവാൻ ഉപകരിക്കുന്നതുമാണ്. ലോകചരിത്രത്തിൽ ഏററവും പ്രധാനമായ ഭാഗങ്ങളിൽ ഒന്നു നമ്പൂതിരിമാരുടേതാണ്. ആ ഭാഗം സമഷ്ടിയായിട്ടെങ്കിലും നവീനന്മാരുടെ രുചിക്കു യോജിച്ചവിധം നിരൂപണംചെയ്യുന്നതു നമ്പൂതിരിമാർക്കെന്നല്ല ആ വർഗ്ഗത്തിൽപ്പെടാത്ത എന്നെപ്പോലുള്ളവർക്കും അഭിമാനകരമാണെന്ന വിശ്വാസമാണ് ഈ നിരൂപണം എഴുതുവാൻ എന്നെ പ്രേരിപ്പിച്ചിട്ടുള്ളത്.

## പരശുരാമനും നമ്പൂതിരിമാരും

ഇരുപതാം നൂററാണ്ടിൽ നിർമ്മിക്കപ്പെട്ടതും പാശ്ചാത്യപരിഷ്കാരം എന്ന മൂശപ്പൊടികൊണ്ടു തുടച്ചു നിറംവരുത്തിയതുമായ ഭൂതക്കണ്ണാടവെച്ചു ക്രൈസ്തവവർഷത്തിനു മൂന്നോ നാലൊ ആയിരം കൊല്ലം മുമ്പുള്ള കേരളത്തെ വീക്ഷിക്കുന്നതായാൽ, പരശുരാമൻ എന്ന ഒരു നേതാവോടുകൂടി കേരളത്തിൽ കുടിയേറിപ്പാക്കാൻ വരുന്ന നമ്പൂതിരിമാരെ കണ്ടുവെന്നും വരാം, കണ്ടില്ലെന്നും വരാം. ജമദഗ്നിപുത്രനും, കാർത്തവീര്യാർജ്ജുനഘന്താവും, ക്ഷത്രിയാന്തകനും ആയ ഭാർഗ്ഗവരാമൻ ത്രേതായുഗത്തിലെ പുരാണപുരുഷനായ ശ്രീരാമസ്വാമിക്ക് ആയുധംവെച്ചു കീഴടങ്ങി മലയപർവ്വതത്തിലേക്കു തപസ്സുചെയ്യാൻ വന്നുവെന്നും മാതൃഹത്യ, വീരഹത്യ തുടങ്ങിയ പാപങ്ങളുടെ മോചനത്തിനായി വരുണദേവന്റെ പ്രസാദത്താൽ സമുദ്രത്തിൽനിന്നു പൊങ്ങിവന്ന കേരളമെന്നു പറയപ്പെടുന്ന ഈ രാജ്യത്തെ നമ്പൂതിരിമാരായ ബ്രാഹ്മണക്കു ദാനംചെയ്തുവെന്നും മററുമുള്ള സംഗതി ഭൂതക്കണ്ണാടയിൽക്കൂടി കണ്ടില്ലെങ്കിലും വലിയ വൈഷമ്യമില്ല. ക്ഷത്രിയസ്ത്രീയിൽ ബ്രാഹ്മണനുണ്ടാകുന്ന സന്താനങ്ങളെയാണല്ലൊ സാമന്തന്മാരെന്നു പറയുന്നത്. യുഗാന്തങ്ങളിലാണ് അവതാരമെങ്കിൽ ത്രേതായുഗാന്തത്തോടുകൂടി ശ്രീരാമവംശവും- അതായതു സൂര്യവംശവും- അധോഗതിയെ പ്രാപിച്ചു

തുടങ്ങിയിരിക്കണം. ചന്ദ്രവംശരാജാക്കന്മാരെ സാമന്തന്മാരായി ഗണിക്കേണ്ടിവരും. വ്യാസസന്താനങ്ങളാണല്ലൊ കൌരവന്മാർ. ശ്രീകൃഷ്ണാദികൾ ഗോപന്മാരായും പോയി. ശ്രീകൃഷ്ണന്റെ സ്വർഗ്ഗാരോഹണം കലിയുഗം തുടങ്ങിയതിന്നു ശേഷമാണ്. ഈ വക സംഗതികളാൽ ക്ഷത്രിയവംശം തീരെ നശിപ്പിക്കേണമെന്ന പരശുരാമന്റെ ഉദ്ദേശം ദ്വാപരയുഗത്തിൽ തന്നെ സാധിച്ചുതുടങ്ങിയിരിക്കണം. ദ്വാപരയുഗത്തിലായിരിക്കണം പരശുരാമൻ കേരളത്തിൽ വന്നിട്ടുള്ളതെന്നു 'കേരളത്തിന്റെ പഴക്ക'ത്തെപ്പററി രാമായണം ഭാരതം തുടങ്ങിയ ഹിന്ദുശാസ്ത്രങ്ങളും പാശ്ചാത്യരിക്കാട്ടുകളും അടിസ്ഥാനപ്പെടുത്തി അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും ഏതാണ്ടൊക്കെ സമ്മതിക്കുന്നുണ്ട്. എങ്ങിനെ ആയാലും പരശുരാമൻ കേരളത്തിൽ വന്നതു 5018 കൊല്ലത്തിന്നു മുമ്പു (കലിയുഗാരംഭത്തിന്നു മുമ്പ്) ആയിരിക്കേണമെന്നുള്ള ന്യായം സ്വീകാര്യമായിത്തന്നെയിരിക്കുന്നു. ഈ വക സിദ്ധാന്തങ്ങളും പക്ഷെ ഭൂതക്കണ്ണാടിയിൽക്കൂടെ കാണ്മാൻ പ്രയാസപ്പെടും.

## കണ്ടുപിടിത്തവും കുടിയേറിപ്പാർക്കലും

പഴയ കാപ്ടൻ സ്കോട്ടു തുടങ്ങിയ യൂറോപ്പിലെ നാവികന്മാർ 15-ാംനൂറാണ്ടിൽ ദക്ഷിണസമുദ്രത്തിലെ ന്യൂസിലാണ്ടു തുടങ്ങിയ ദ്വീപുകളും ആസ്ത്രേലിയാവങ്കരയും കണ്ടുപിടിച്ച് ആ വക ദിക്കുകളിൽ അവരവരുടെ രാജ്യക്കാരുടെ കൊടിനാട്ടി അവിടങ്ങളിലുള്ള ആദിമനിവാസികളുൾപ്പടെയുള്ള ചരാചരങ്ങൾ സ്വന്തം രാജ്യത്തെക്കുടമാവകാശപ്പെട്ടതാണെന്നു തീർച്ചപ്പെടുത്തി. കൊളമ്പസ്സ് അമേരിക്കൻ ദ്വീപുകൾ കണ്ടുപിടിച്ചു പോർത്തുഗീസ്സുകാരുടെ സ്വത്താക്കി. പുതിയ കാപ്ടൻ സ്കോട്ടുധ്രുവത്തിൽ ചെന്നു കൊടിനാട്ടി പോന്നിരിക്കുന്നു. ഇതൊക്കെ 'കളോണൈസേഷൻ പ്രിൻസിപ്പിൾ' എന്ന കുടിയേറിപ്പാർക്കൽമൂലതത്വത്തിന്നു വിപരീതമായിട്ടുണ്ടെന്ന് ആ വക പ്രദേശങ്ങളിലെ ആദിമനിവാ

സികൾ തന്നെ ആക്ഷേപിച്ചിട്ടുണ്ടോ എന്ന കാൎയ്യം സംശയ മാണ്. ഇന്ത്യക്കാരായ പട്ടാളക്കാരെക്കൊണ്ട് ഇന്ത്യക്കാ രോടു യുദ്ധംചെയ്തു പിടിച്ചടക്കിയ സ്വത്തുക്കൾ ബ്രിട്ടീഷുഗവ ൎമ്മേണ്ടിന്റെ ജന്മസ്വത്തായിട്ടാണ് ഇന്നും കിടക്കുന്നത്. എ ന്നാൽ ക്ഷത്രിയദ്വേഷിയായ ഒരു വീരപുരുഷൻ രാജാവില്ലാ ത്ത ഒരു ജനസമുദായത്തോടുകൂടി കേരളത്തിൽ വന്നു 'റിപ ബ്ലിക്കൻ' കൊടിനാട്ടി കേരളം നമ്പൂതിരിമാരായ ആ ജന സമുദായത്തിന്റെ സ്വത്താക്കിക്കൊടുത്തുവെന്ന കഥ കെട്ടു കഥയാവുകയും വേണം. 'ദാനം' എന്ന വാക്കാണ് കാൎയ്യ മൊക്കെ അപകടത്തിലാക്കിയത്. കേരളം നമ്പൂതിരിമാ ൎക്ക് കുടിയേറിപ്പാൎക്കുവാനുള്ള ഒരു രാജ്യമാക്കി രാജാവില്ലാത്ത ആ സമുദായത്തിന്റെ സ്വത്താക്കി കേരളം കല്പിക്കപ്പെട്ടു വെന്ന സംഗതിയായിരിക്കുമൊ വിശ്വസനീയമല്ലാത്തത്? ചരിത്രജ്ഞന്മാരുടെ ഈ ശാഠ്യത്തിന്നാണ് ചരിത്രസംബന്ധ മായ യുക്ത്യാഭാസം (Historical Fallacy) എന്നു പേർ പറ യപ്പെടുന്നത്. അതൊക്കെ എന്തെങ്കിലും ആവട്ടെ; നമ്പൂ തിരിമാർ കേരളത്തിൽ കുടിയേറിപ്പാൎത്തവരാണെന്നും, കുടി യേറിപ്പാൎത്തുതുടങ്ങിയതു മുതൽ കേരളം മുഴുവനും അവരുടെ ജന്മവസ്തുവാണെന്നാണ് അവർ വിചാരിച്ചിരുന്നതെന്നും മാ ത്രമെങ്കിലും ചരിത്രമായി സ്വീകരിച്ചാൽ മതി.

## ആദിമനിവാസികൾ

നമ്പൂതിരിമാർ കേരളത്തിൽ കുടിയേറിപ്പാൎക്കുവാൻ വ ന്നപ്പോൾ ആദിമനിവാസികൾ ഉണ്ടെന്ന് ഒരു തരക്കാർ; ഇ ല്ല, സമുദ്രത്തിൽനിന്നു പൊങ്ങിവന്ന ഭൂമിയിൽ അപ്പോൾ ആദിമനിവാസികളുണ്ടാവുന്നതെങ്ങിനെ; അതുകൊണ്ടു ന മ്പൂതിരിമാർ കേരളത്തിൽ കുടിയേറിപ്പാൎത്തതിന്നു ശേഷമാ യിരിക്കണം അന്യവൎഗ്ഗക്കാർ ഓരോ വഴിയായി വന്നുചേൎന്ന ത്. എന്നു മറ്റൊരു തരക്കാർ. ഏതെങ്കിലും ഒന്നു നിശ്ച യമാണ്: നമ്പൂതിരിമാർ വന്നപ്പോൾ വെടിമരുന്നും തോ

ക്കം തുടങ്ങിയ നശീകരണായുധങ്ങൾ കൊണ്ടുവന്നതായൊ അമേരിക്കയിലെ റെഡ്ഡി ഇന്ത്യക്കാരേയും, ആഫ്റിക്കയിലെ നീഗ്രോവൎഗ്ഗക്കാരേയും ദക്ഷിണോദധിയിലുള്ള ദ്വീപാന്തരങ്ങളിലെ ആദിമനിവാസികളേയും വെള്ളക്കാരായ മുഴുത്ത പരിഷ്കാരികൾ ദുഷ്ടമൃഗങ്ങളെയെന്നപോലെ വെടിവെച്ചു കൊന്നു നശിപ്പിച്ചു വെള്ളക്കാൎക്കു മാത്രം കുടിയേറിപ്പാൎക്കാൻ അവകാശപ്പെടുത്തിയതുപോലെ കേരളത്തിലുണ്ടായിരുന്നുവെന്നു പറയപ്പെടുന്ന ആദിമനിവാസികളെ നശിപ്പിച്ചതായൊ കേട്ടിട്ടില്ല. നേരേമറിച്ചു കേരളത്തിലുണ്ടായിരുന്ന പാമ്പുകളെക്കൂടി ഉപദ്രവിക്കാതെ അവറ്റെക്കു പ്രത്യേകം സ്ഥാനങ്ങൾ കൊടുക്കുകയാണ് ചെയ്തിട്ടുള്ളത്. നമ്പൂതിരിമാർ ഏററവും ഉൽകൃഷ്ടമായ നയത്തെയാണ് ആദിമകേരളീയരോടു കാട്ടീട്ടുള്ളത്. നമ്പൂതിരിമാരുടെ ബുദ്ധിയും, വിവേകവും, ദേഹകാന്തിയും, ലോകജ്ഞാനവും, ധൎമ്മതല്പരതയും എന്നുവേണ്ട അവരുടെ സദാചാരനിഷ്ഠയും ആദിമകേരളീയരെ അത്ഭുതപരതന്ത്രന്മാരാക്കി. നമ്പൂതിരിമാരുടെ അടിമകളായിരിപ്പാൻ കൂടി അവർ താല്പൎയ്യപ്പെട്ടിട്ടുണ്ടായിരിക്കണം. യൂറോപ്യന്മാരെ സംബന്ധിച്ചു നമ്മുടെ കഥ അങ്ങിനെയാണല്ലൊ. നമ്പൂതിരിമാരും അപ്രകാരം തന്നെ അവൎക്കു സ്വതസ്സിദ്ധമായുണ്ടായിരുന്ന ഭ്രുതദയയുടെ ഫലത്തെ ആദിമകേരളീയൎക്കു നല്ലവണ്ണം അനുഭവപ്പെടുത്തിക്കൊടുത്തു ഭയഭക്തിസ്നേഹബഹുമാനങ്ങൾ അവരിൽ ഉണ്ടാക്കിത്തീൎത്ത്, അപരിഷ്കൃതജീവികൾക്കു ഏററവും പരിഷ്കൃതമായ ജീവിതം ആദൎശമാക്കിക്കൊടുത്തിരിക്കണം.

## വേറെയൊരു വഴി

കേരളം വരുണനോടു വാങ്ങി നമ്പൂതിരിമാൎക്കു ദാനം ചെയ്യപ്പെട്ടതിന്നു ശേഷമാണ് അന്യവൎഗ്ഗക്കാർ കേരളത്തിൽ വന്നിട്ടുള്ളതെങ്കിൽ അധികമധികം പേരെ അപ്രകാരം ചെയ്വാൻ നമ്പൂതിരിമാർ പ്രോത്സാഹിപ്പിച്ചിട്ടുണ്ടാവണം. ഹി

മലയാണ്റെ ദക്ഷിണഭാഗത്തുള്ള അഹിക്ഷേത്രത്തിൽനിന്നു വന്നവരാണു് നമ്പൂതിരിമാരെങ്കിൽ കുടുംബത്തോടെ വന്ന ഇവരുടെകൂടെ ശുശ്രൂഷക്കായി താഴ്ന്നജാതിക്കാരേയും കൊണ്ടുവന്നിരിക്കണം. അതിന്നുശേഷം ദ്രാവിഡരാജ്യങ്ങളിൽ പശ്ചിമഘട്ടപർവ്വതങ്ങളുടെ കിഴക്കേ താഴ്വരകളിൽനിന്നു ജനങ്ങൾ കേരളത്തിൽ കടന്നു താമസിച്ചുതുടങ്ങിയിരിക്കണം. ദ്വീപാന്തരങ്ങളിൽനിന്നു് ഈഴവർമുതലായവരും വന്നിരിക്കണം. ഇപ്രകാരം കുടിയേറിപ്പാൎക്കുവാൻ വരുന്നവരെയെല്ലാം പ്രോത്സാഹിപ്പിക്കുകയല്ലാതെ ഉപദ്രവിക്കുകയോ മറ്റൊ ചെയ്തതായി ഒരു ചരിത്രജ്ഞന്മാരും ഇതേവരെ പറഞ്ഞുകഴിഞ്ഞിട്ടില്ല. ആസ്ട്രേലിയ ആഫ്റിക്ക മുതലായ കുളണികളിൽ വെള്ളക്കാൎക്കല്ലാതെ കുടിയേറിപ്പാൎക്കാൻ പാടില്ലെന്ന നിയമം ഈ നൂറ്റാണ്ടിൽ നാം കേൾക്കുന്നുണ്ടല്ലോ. എന്നാൽ നമ്പൂതിരിമാർ കേരളത്തിൽ നമ്പൂതിരിമാർമാത്രം മതിയെന്ന നിയമം ഒരിക്കൽപോലും സ്വീകരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. നേരെമറിച്ചു വരുന്നവരെയൊക്കെ സന്തോഷത്തോടെ സ്വീകരിച്ചു കേരളത്തിൽ അവൎക്കു സുഖവാസത്തിന്നു സൌകൎയ്യം കൊടുത്തു തങ്ങളുടെ യോഗ്യതയെ അവരെക്കൊണ്ടു സമ്മതിപ്പിച്ചു് അവരുടെ നായകന്മാരായി കേരളം സംരക്ഷിക്കയാണു് നമ്പൂതിരിമാർ ചെയ്തതു്. അല്ലാതെ മൃഗപ്രായമായ ശക്തികൊണ്ടു ജനങ്ങളെ പീഡിപ്പിച്ചു് അവരെ ഭയപ്പെടുത്തി കീഴടക്കിയതല്ല തന്നെ.

ഭാരതരാജ്യമെങ്ങും രാജാക്കന്മാരാൽ ഭരിക്കപ്പെടുന്ന സമ്പ്രദായമുള്ള കാലത്താണു് കേരളത്തിൽ നമ്പൂതിരിമാർ ജനാധിപത്യഭരണവും കൊണ്ടുവന്നതു്. ക്രൈസ്തവം 18-ാംനൂറ്റാണ്ടിലാണു് ജനാധിപത്യഭരണത്തെപ്പററി ഏററവും പരിഷ്കൃതന്മാരെന്നു പറയപ്പെടുന്ന പാശ്ചാത്യന്മാർകൂടി ആലോചിച്ചുതുടങ്ങിയതു്. അമേരിക്കയിലും ഫ്റാൻസിലും ജനാധിപത്യം സ്ഥാപിക്കുവാൻ മനുഷ്യരക്തം ധാരാളം വേണ്ടിവ

ന്നിട്ടുണ്ട്. രാജാവില്ലാത്ത നമ്പൂതിരിമാർ കേരളത്തിൽ ജനാധിപത്യം സ്ഥാപിക്കുവാൻ അപ്രകാരമുള്ള വൈഷമ്യങ്ങളൊന്നും വേണ്ടിവന്നില്ല. കേരളത്തെ ഗ്രാമങ്ങളായി ഭാഗിച്ച്, ഏതാനും ഗ്രാമങ്ങൾ കൂട്ടിച്ചേർത്തു നാടുകളാക്കി പ്രതിനിധിസഭകളും ഏർപ്പെടുത്തി യാതൊരു വിഷമങ്ങളും വരാതെയും കേരളനിവാസികൾക്ക തൃപ്തികരമായും ഉള്ള വിധത്തിൽ രാജ്യം ഭരിച്ചു. ദേശങ്ങളിലും തറകളിലും കരകളിലും താമസിക്കുന്ന അന്യവർഗ്ഗക്കാർക്ക് അതാതു ദേശഭരണസ്വാതന്ത്ര്യം കൊടുത്തു. രാജ്യരക്ഷക്ക സൈന്യങ്ങളേയും നായകന്മാരേയും ഏർപ്പെടുത്തി അവർക്കൊക്കെ എല്ലാ കാര്യത്തിലും പൂർണ്ണസ്വാതന്ത്ര്യവും കൊടുത്തു. നമ്പൂതിരിമാരുടെ സഭയിൽ അന്യവർഗ്ഗക്കാർക്ക പ്രവേശംകൊടുത്തിരുന്നില്ല. എന്തിന്നു പ്രവേശം കൊടുക്കുന്നു? അവർക്കതിന്നു അന്നു പ്രാപ്തിയുണ്ടായിരുന്നില്ല. ഇരുപതാംനൂററാണ്ടിൽ ഇന്ത്യക്കാർക്ക പ്രാപ്തിയുണ്ടായിട്ടില്ലെന്നു പറയുമ്പോൾ ആർക്കും വലുതായ ആശ്ചര്യം ഉണ്ടാകുന്നതായി കാണുന്നില്ലല്ലൊ.

അന്യവർഗ്ഗക്കാർ അവരുടെ നായകന്മാരോടുകൂടി അവരവരുടെ പ്രദേശത്തു പ്രമാണികളായിത്തന്നെകഴിഞ്ഞു. ലൌകികവിദ്യാഭ്യാസം, സൈന്യവിദ്യാഭ്യാസം, ചികിത്സ തുടങ്ങിയ ഭരണവിഭാഗങ്ങൾക്ക അതാതുവിഷയത്തിൽ പ്രത്യേകപാണ്ഡിത്യം സിദ്ധിച്ച നമ്പൂതിരിമാർ തന്നെ ഗുരുക്കന്മാരായിനിന്നു ശിഷ്യവർഗ്ഗത്തെ ധാരാളം ഉണ്ടാക്കിവന്നു. ഇതൊക്കെ നടന്നതു ക്രൈസ്തവത്തിന്നു ഏതാണ്ടു 30 നൂററാണ്ടുമുമ്പാണെന്നുകൂടി ആലോചിക്കേണ്ട സംഗതിയാണ്. തറയിൽ കാരണവന്മാരും നാട്ടാർക്കൂട്ടവും ഒക്കെ പ്രാതിനിധ്യഭരണത്തിൻെറ അവശിഷ്ടങ്ങളാണ്. ആ കാലത്തു ഭാരതഖണ്ഡത്തിലെന്നല്ല ലോകത്തിൽ എവിടെയാണു പ്രാതിനിധ്യഭരണമുണ്ടായിരുന്നത്?

## മതവും സമുദായവും.

ശൈവം വൈഷ്ണവം ശാക്തേയം എന്നുതുടങ്ങി ഭിന്നമായ മതവിശ്വാസത്തോടെ ആൎയ്യന്മാർതന്നെ ഭാരതഖണ്ഡത്തിൽ അന്യോന്യം മത്സരിച്ച് 'എന്റെ എന്റെ വിശ്വാസം നല്ലതാണെ'ന്നു ശഠിച്ചുകൊണ്ടിരിക്കുമ്പോൾ ശിവനും വിഷ്ണുവും ശക്തിയും എല്ലാം ഒന്നുതന്നെ, എല്ലാവരേയും ഭജിക്കണം എന്ന മതവിശ്വാസത്തോടെ ഐക്യത്തെ മതത്തിൽ കൊണ്ടുവന്നതും നമ്പൂതിരിമാർതന്നെ. ഇപ്പോഴത്തെ പരിഷ്കൃത ഗവൎമ്മേണ്ടുകൾക്കുള്ളപോലെ സ്വമതത്തെ സ്ഥാപിക്കേണമെന്ന മോഹം നമ്പൂതിരിമാൎക്കുണ്ടായില്ല. ഈശ്വരൻ സൎവ്വവ്യാപിയാണെന്ന വേദാന്തസാരത്തെ ധരിച്ച നമ്പൂതിരിമാർ ചണ്ഡാളന്റെയും ഈഴവന്റെയും നായരുടേയും പ്രേതപൂജയിൽ വിമുഖത അശേഷം കാട്ടിയിരുന്നില്ലെന്നു മാത്രമല്ല അവരുടെ ആവക വിശ്വാസത്തിൽ തങ്ങളും പങ്കുകൊണ്ടുകൂടി കഴിയുന്ന ഒത്താശകൾ ചെയ്തുകൊടുക്കുകയാണ് ചെയ്തത്. കേരളത്തിൽ കാണുന്ന ഒട്ടൊഴിയാതെയുള്ള കാവുകൾ ഇതിന്റെ സ്മാരകമാണ്. ക്രമേണ ക്ഷേത്രങ്ങൾ സ്ഥാപിച്ചു ഹിന്ദുമതസിദ്ധാന്തങ്ങളെ പരത്തി അന്യവൎഗ്ഗക്കാരുടെ പൂൎവ്വവിശ്വാസങ്ങളെ നിരസിക്കാതെ എല്ലാ തരം വിശ്വാസത്തേയും ഐക്യത്തിൽ കൊണ്ടുവന്നു.

ഭാരതഭൂമിയിലെന്നല്ല ലോകത്തിൽമറ്റൊരേടത്തും അക്കാലത്തു നടപ്പില്ലാത്ത ഒരു ഭരണസമ്പ്രദായമാണു കേരളത്തിൽ നമ്പൂതിരിമാർ സ്ഥാപിച്ചതെന്നു പറഞ്ഞുവല്ലോ. ഈ ഭരണം സാമുദായികമായ സ്വാതന്ത്ര്യത്തെ ആക്രമിക്കാതെ നിലനിൎത്തുവാനായിരുന്നു നമ്പൂതിരിമാരുടെ ശ്രമം. പാരമ്പൎയ്യമല്ല യോഗ്യതയ്ക്കു കാരണമെന്ന തത്വത്തെ അവലംബിക്കുമ്പോൾ മക്കത്തായത്തിന്റെ ശക്തി ഇല്ലാതാകുന്നു. ഏകയോഗക്ഷേമമായ ജീവിതമാണ് നമ്പൂതിരിമാരുടെ ആദൎശം. നമ്പൂതിരിമാർതന്നെ മരുമക്കത്തായികളാവാൻ ശ്ര

മിക്കാതിരുന്നിട്ടില്ല. പയ്യന്നൂർ ഗ്രാമം മാത്രം അതിനെ സ്വീകരിച്ചു. മററുള്ളവർ മക്കത്തായംതന്നെ സ്വീകരിച്ചുവെച്ചുവെങ്കിലും അനുഭവത്തിൽ ഏകയോഗക്ഷേമമായ ഒരു അവിഭക്തകുടുംബമായിത്തന്നെ കഴിച്ചുപോന്നു. ദ്രാവിഡരിൽനിന്നു സൂക്ഷ്മമായും സ്ഥൂലമായും വ്യത്യാസപ്പെട്ടു കിടക്കുന്ന നമ്പൂതിരിമാരെ ഭർത്താക്കന്മാരായി കിട്ടിയാൽ കൊള്ളാമെന്ന അന്യവർഗ്ഗക്കാരുടെ മോഹത്തെ നമ്പൂതിരിമാരുടെ അധികാരശക്തി ഒന്നുകൂടി ബലപ്പെടുത്തിയിരിക്കണം. എല്ലാവർക്കും ശക്തിയും പ്രാഭവവും വേണമെന്നാണല്ലൊ മോഹം. ഇന്നും പ്രബലകുടുംബങ്ങളിൽ നമ്പൂതിരിമാരെ സംബന്ധത്തിന്നു കിട്ടേണമെന്ന മോഹം മേൽപ്പറഞ്ഞ അഭിപ്രായത്തെ ബലപ്പെടുത്തുന്നതേയുള്ളു. ഇതിന്നുപുറമെ നമ്പൂതിരിമാർ നായന്മാരെ സ്വാധീനമാക്കുവാൻ നായന്മാരുമായുള്ള സംബന്ധം ഏർപ്പെടുത്തിയതല്ലെന്നും പറവാൻ തരമില്ല. കേരളം മുഴുവനുംസ്വന്തമുതലാക്കിയ നമ്പൂതിരിമാർ കുടുംബവർദ്ധനയെ ഭയപ്പെട്ടു ജ്യേഷ്ഠപുത്രൻ മാത്രം വിവാഹം ചെയ്താൽ മതിയെന്നു നിശ്ചയിച്ചുവെന്നു പറയുന്നതിൽ യുക്തിഭംഗവുമുണ്ട്. നായന്മാരെ സ്വാധീനമാക്കി അവർക്കു സ്ഥാനമാനങ്ങൾ നല്കി രാജ്യരക്ഷയ്ക്കു അവരെ ഉത്തരവാദപ്പെടുത്തേണമെന്ന വിചാരം ഒന്നു മാത്രമായിരിക്കണം നമ്പൂതിരിമാരും നായന്മാരുമായുള്ള സംബന്ധബന്ധത്തിന്റെ മൂലകാരണം. മുഹമ്മദീയനായ അക്ബർ ചക്രവർത്തി ഹിന്തുക്കളായ രാജപുത്രന്മാരെ സ്വാധീനമാക്കുവാൻ ചെയ്ത ഈ നയത്തെ ചരിത്രജ്ഞന്മാർ സ്തുതിക്കുന്നുമുണ്ട്. യോദ്ധാക്കന്മാരായ ഒരു വർഗ്ഗക്കാർക്കു മക്കത്തായത്തേക്കാൾ മരുമക്കത്തായമാണ് രക്ഷയെന്നു പറയേണ്ടതില്ലല്ലൊ. ഭാരതഭൂമിയിൽ സങ്കരജാതികൾ വർദ്ധിച്ചുതുടങ്ങി. ഒടുവിൽ സങ്കരമില്ലാത്ത വർഗ്ഗക്കാർതന്നെ കുറഞ്ഞുകുറഞ്ഞു തുടങ്ങി. അക്കാലത്തു തങ്ങൾക്കെങ്കിലും സങ്കരംകൂടാതെ കഴിഞ്ഞാൽകൊള്ളാമെന്ന മോഹം നമ്പൂതിരി

മാക്കുണ്ടായിട്ടുണ്ടെങ്കിൽ അതിൽ അശേഷം ആശ്ചൎയ്യം തോന്നുവാനില്ല. യൂറോപ്യന്മാർ ഇന്ത്യയിൽവന്ന് ഇന്ത്യക്കാരിൽ സന്താനമുണ്ടാക്കി യൂറേഷ്യന്മാരെന്ന ഒരു സങ്കരജാതിയെ ഉണ്ടാക്കിയതായി നാം കാണുന്നുണ്ട്. ഒരു ഇന്ത്യക്കാരൻ ഒരു യൂറോപ്യൻസ്ത്രീയെ ഭാൎയ്യയായി സ്വീകരിച്ചാൽ ആ യൂറോപ്യൻസ്ത്രീയെ ജാതിയിൽനിന്നു ഭ്രഷ്ടാക്കി വിടുന്നതും നാം കാണുന്നുണ്ട്. എന്തിന്ന്, ആഫ്രിക്കയിൽവെച്ച് ഒരു ഇന്ത്യക്കാരൻ ഒരു യൂറോപ്യൻസ്ത്രീയോടുകൂടി സംഗമത്തിന്നു ശ്രമിച്ചതു വലിയ കുററമാക്കി ആ ഇന്ത്യക്കാരനെ തൂക്കിക്കൊന്നത് ഇരുപതാംനൂററാണ്ടിലാണല്ലൊ. സങ്കരത്തിൽ നമ്പൂതിരിമാർ അതൃപ്തി കാണിച്ചിട്ടുണ്ടെങ്കിൽ അതിൽ അശേഷം വൈമനസ്യത്തിന്നവകാശമില്ല. കേരളത്തിൽ ജാതികൾ വൎദ്ധിക്കുവാൻ കാരണം നമ്പൂതിരിമാരല്ല. അവാന്തരജാതികൾ കുറെ കാലും സങ്കരംകൊണ്ടുണ്ടായതാണ്. പിന്നെ ഒരു വൎഗ്ഗക്കാർ കാലേക്കൂട്ടി കേരളത്തിൽ കുടിയേറിപ്പാൎത്തു കേരളാചാരം സ്വീകരിച്ചിട്ടുണ്ടാവാം. പിന്നെ അതേവൎഗ്ഗത്തിൽപ്പെട്ടവരാണെങ്കിൽക്കൂടി അല്പകാലം കഴിഞ്ഞു കുടിയേറിപ്പാൎക്കാൻ വന്നവൎക്ക് കേരളസമുദായത്തിൽ കിട്ടിയ സ്ഥാനം ഒന്നു വേറെയാണ്. ആഭിജാത്യത്തിൻെറ ഗതി അങ്ങിനെയല്ലെ? ഇപ്രകാരം ജാതികൾ പ്രവൃത്തിമൂലവും, സങ്കരമായും, മററും വൎദ്ധിച്ചുവന്നതിന്നു നമ്പൂതിരിമാർ ഒരിക്കലും ഉത്തരവാദികളല്ല. ഇപ്രകാരം വൎദ്ധിച്ചുവന്ന സമുദായങ്ങൾക്ക് അവരുടെ ഇഷ്ടപ്രകാരം അവരുടെ സ്വാതന്ത്ര്യത്തെ കവിച്ചുവെക്കാതെ ചില നിയമങ്ങൾ ഉണ്ടാക്കീട്ടുണ്ടെങ്കിൽ ആയത് ആ വൎഗ്ഗക്കാരുടെ ഗുണത്തിനെ ഉദ്ദേശിച്ചാവാനേ തരമുള്ളു.

## വിദ്യാഭ്യാസം.

നമ്പൂതിരിമാർ രാജാവില്ലാതെ പ്രാതിനിധ്യഭരണത്തെ അടിസ്ഥാനപ്പെടുത്തി രാജ്യഭാരം ചെയ്ത കാലം മതസംബന്ധമായ വിദ്യാഭ്യാസം ഒഴികെ ശേഷമെല്ലാം എല്ലാ

വക്കും സമാവകാശമായിത്തന്നെയാണ് വെച്ചിരുന്നത്. വൈദ്യം, ഗണിതം, ജ്യോതിഷം, പ്രകൃതിശാസ്ത്രം, തച്ചുശാസ്ത്രം, ധനശാസ്ത്രം, ലോഹശാസ്ത്രം എന്ന തുടങ്ങി ലൌകിക ജീവിതത്തിന്നാവശ്യമായ ശാസ്ത്രങ്ങളെല്ലാം ജാതിവ്യത്യാസമെന്ന്യേ എല്ലാവക്കും പഠിക്കാമായിരുന്നു. കണിശന്മാർ ജ്യോത്സ്യന്മാരും, വേലന്മാർ വൈദ്യന്മാരും, ആശാരിമാർ തച്ചുശാസ്ത്രക്കാരും മററും ആവേണമെങ്കിൽ ഈ വക ശാസ്ത്രങ്ങൾ നമ്പൂതിരിമാർ കൈവിട്ടുകൊടുക്കാതെ തരമില്ലെന്നുവരുന്നുണ്ട്. ധനുർവ്വേദം പുറമെ വിട്ടുകൊടുത്തിട്ടുണ്ടായിരുന്നു. കളരികളും ആശാന്മാരും ഇതിന്റെ ഫലമാണ്. ഇന്ത്യക്കാരുടെ നേരെ അവിശ്വാസം നിമിത്തം പട്ടാളത്തിൽ ഉയന്നതരം ഉദ്യോഗങ്ങളൊന്നും ഇന്ത്യക്കാക്കു കൊടുപ്പാൻ പാടില്ലെന്ന നയമാണല്ലോ 20-ാം നൂററാണ്ടിൽ ബ്രിട്ടീഷുഗവമ്മേണ്ടു സ്വീകരിച്ചിട്ടുള്ളത്. നമ്പൂതിരിമാക്കു കേരളീയരെ യാതൊരവിശ്വാസവും ഉണ്ടായിരുന്നില്ല. കാവ്യനാടകാലങ്കാരവ്യാകരണാദികളായ സംസ്കൃതസാഹിത്യശാസ്ത്രങ്ങൾ പക്ഷേ പ്രചരിപ്പിപ്പാൻ നമ്പൂതിരിമാർ ശ്രമിച്ചിട്ടുണ്ടായിരിക്കയില്ല. ആ വക വിദ്യാഭ്യാസം വേണമെന്നു മോഹമുള്ളവക്കു സാധിച്ചിട്ടും ഉണ്ടെന്നാണ് പറയേണ്ടത്. ലൌകികജീവിതത്തിന്നു സാഹിത്യവിദ്യാഭ്യാസം എത്രമാത്രം ആവശ്യമാണെന്നു നവീനസവ്വകലാശാലകൾ നമ്മെ നല്ലവണ്ണം പഠിപ്പിക്കുന്നുമുണ്ട്.

## പെരുമാൾഭരണം.

നമ്പൂതിരിമാരിൽനിന്നു കിട്ടിയ അധികാരാവകാശങ്ങളും അവരിൽനിന്നു സിദ്ധിച്ച ഐശ്വര്യവും കാരണം ദേശവാഴികൾ തുടങ്ങിയ അന്യവഗ്ഗക്കാർ സ്വേച്ഛാധികാരപ്രമത്തന്മാരായി ജനങ്ങളെ പീഡിപ്പിച്ചും പ്രാതിനിധ്യഭരണത്തെ നിരസിച്ചും അന്യോന്യം മത്സരിച്ചു വേദജ്ഞന്മാരായ നമ്പൂതിരിമാരുടെ ഭരണത്തിന്നു വിഘ്നം വരുത്തിത്തുടങ്ങി. ആദ്യകാലങ്ങളിൽ ഈ ബുദ്ധിമുട്ടില്ലാഞ്ഞതുകൊണ്ടു ബ്രാഹ്മ

ണകൎമ്മങ്ങൾക്ക വിഘ്നംവരാത്തവിധത്തിൽ രാജ്യഭാരം ചെയ്യാൻ നമ്പൂതിരിമാരാൽ സാധിച്ചു. പുറമേനിന്നു വരുന്ന ശത്രുക്കളെ ജയിപ്പാൻ നാട്ടുതോറും കളരിവെച്ചു പഠിപ്പിച്ചുണ്ടാക്കിയ സൈന്യങ്ങൾ അതാതു ദേശാധിപതിമാരുടെ സ്വേച്ഛാധികാരംകൊണ്ട് അന്യോന്യം മത്സരിപ്പാൻ തുടങ്ങിയപ്പോൾ പുറമേനിന്ന് ഓരോ രാജാക്കന്മാരെ കാലം ക്ലിപ്തം ചെയ്തു പെരുമാക്കന്മാരാക്കിക്കൊണ്ടുവരാമെന്നു നിശ്ചയിച്ചു. ആദ്യമാദ്യം വന്ന പെരുമാക്കന്മാരൊക്കെ ഏതാണ്ട് 'റിപബ്ളിക്കൻ'രാജ്യത്തിലെ പ്രസിഡണ്ടിൻെറ സ്ഥാനംപോലെ ഒരു സ്ഥാനമാണ് സ്വീകരിച്ചിരുന്നത്. നമ്പൂതിരിമാരുടെ മഹാസഭയിലെ നിശ്ചയത്തെ നടത്തുക മാത്രമാണ് പെരുമാക്കന്മാർ ചെയ്തിരുന്നത്. പക്ഷേ പാണ്ഡ്യചോളരാജ്യങ്ങളിലെ രാജകുടുംബങ്ങളിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട പെരുമാക്കന്മാർ കേരളത്തിൽ വന്നതു മുതൽ കിഴക്കൻപ്രദേശക്കാർ അധികമധികമായി കേരളത്തിൽ കടന്നുകൂടുകയും ജനാധിപത്യഭരണത്തിൻെറ ശക്തി ക്ഷയിച്ചു രാജകീയഭരണത്തിൻെറ ശക്തി വൎദ്ധിച്ചുവരികയും ചെയ്തു. നമ്പൂതിരിമാരുടെ ഒരുമയേയും ശക്തിയേയും ക്ഷയിപ്പിക്കുവാൻ തന്നെ പെരുമാക്കന്മാർ ശ്രമിച്ചിരുന്നു. ഭൂതരായപ്പെരുമാളുടെ കഥ ഇതിന്നു ദൃഷ്ടാന്തമാണ്. ഒടുവായപ്പോൾ പെരുമാക്കന്മാർക്കു കാലക്ലിപ്തം തന്നെ വേണ്ടെന്നായി. പെരുമാക്കന്മാർ ഏതാണ്ട് രാജാവിൻെറ മട്ടിൽ രാജ്യം ഭരിച്ചുതുടങ്ങി. പെരുമാക്കന്മാരുടെ മക്കൾക്കും ബന്ധുക്കൾക്കും ചില പ്രത്യേകാധികാരങ്ങളും അവകാശങ്ങളും കേരളത്തിൽ ഉണ്ടായി. സാമന്തരും പറവുംപാശക്കാരും, പ്രഭുത്വവും സ്ഥാനമാനങ്ങളും നാടുവാഴിസ്ഥാനവുമെല്ലാം കടന്നുകൂടി. രാജകീയഭരണത്തിന്നുള്ള പക്ഷപാതം എന്ന ദേവത കേരളത്തിൽ കടന്നുകൂടി. സ്വാൎത്ഥ്യവും അതിമോഹവും ഞാൻ ഞാൻ കേമനാകണമെന്ന മോഹവും വൎദ്ധിച്ചുവന്നു. ഒടുവിലത്തെ പെരു

മാളായ ചേരമാൻപെരുമാളുടെ കാലംവരെ ഈ സ്വൎഗ്ഗ കളൊന്നും അത്ര ശോഭിച്ചില്ല. പെരുമാക്കന്മാർ ഒട്ടധികം കേരളത്തിൽ വാണിട്ടുണ്ടല്ലൊ. രണ്ടുമൂന്നു പേർ തിരുവിതാം കൂറിലാണ് തലസ്ഥാനം ഉറപ്പിച്ചത്. ചിലർ കൊച്ചിയിലും മററു ചിലർ ഉത്തരകേരളത്തിലുമായിരുന്നു. ഇവിടെയൊ ക്കെ പ്രത്യേകാവകാശികൾ വൎദ്ധിച്ചുവശായി. തിരുവഞ്ചി ക്കുളത്തെ പെരുമാളുടെ കാലം കഴിഞ്ഞാൽ കോട്ടയത്തെ പെരുമാളാണ് പിന്നെ വരുന്നത്. ഇങ്ങിനെ കേരളത്തിൽ സ്വാച്ഛാധികാരം വേണമെന്നു മോഹമുള്ളവർ വൎദ്ധിച്ചുതുട ങ്ങി. ഇതിന്നൊന്നും കാരണഭൂതന്മാർ നമ്പൂതിരിമാരല്ല. നമ്പൂതിരിമാൎക്കു രാജ്യഭാരത്തിലുള്ള ശക്തി ഒടുവിലത്തെ പെ രുമാളുടെ കാലത്തിന്നു മുമ്പുതന്നെ നശിച്ചിരുന്നുവെന്നു പറ യാം. ബ്രാഹ്മണ്യം മാത്രമാണ് അവൎക്കു ബാക്കിയുണ്ടായിരു ന്നത്. അവരുടെ മാതൃക ജനാധിപത്യഭരണമാണ്. രാജ കീയഭരണത്തിന്റെ ദൂഷ്യങ്ങൾ അവർ കണ്ടുതുടങ്ങി. ബ്രഹ്മ തേജസ്സിനെ രാജാക്കന്മാൎക്കും ശങ്കയാണല്ലൊ. അതുകൊണ്ടു പെരുമാക്കന്മാരിൽനിന്നു നമ്പൂതിരിമാൎക്ക് ഉപദ്രവമൊന്നു ഉണ്ടായിട്ടില്ലെന്നു മാത്രം പറയാം.

പെരുമാക്കന്മാരുടെ കാലശേഷം കേരളം ഛിന്നഭിന്ന മായി പലരുടേയും ആധിപത്യത്തിൻകീഴിലായി. അവിട വിടെ കയ്യൂക്കുള്ളവൻ കാൎയ്യക്കാരനായിത്തീൎന്നു. കേരളം സാമന്തരാജാക്കന്മാരുടെ ഭരണത്തിന്നു കീഴിൽ വന്നതു മുതൽ ഭരണകാൎയ്യങ്ങളിൽ നമ്പൂതിരിമാൎക്കു യാതൊരു പങ്കും തീരെ യില്ലെന്നായി. നമ്പൂതിരിമാരുടെ പണ്ടത്തെ നല്ല ഭരണം കാരണം അന്നും നമ്പൂതിരിമാൎക്കു നല്ല ജനസ്വാധീനമുണ്ടാ യിരുന്നു. ഇതുകാരണം കക്ഷിവഴക്കില്ലാതിരുന്ന നമ്പൂതിരി മാരുടെ ഇടയിൽ കക്ഷിവഴക്കുണ്ടാക്കുവാൻ രാജാക്കന്മാർ ശ്ര മിച്ചുതുടങ്ങി. ഇതിൽ വലിയ അപരാധികൾ കൊച്ചിയും കോഴിക്കോട്ടും രാജാക്കന്മാരാണ്. തൃശ്ശിവപേരൂരും തിരു

യും എന്നു രണ്ടു കക്ഷികൾ തന്നെയുണ്ടായി. രാജാ
ടെ തമ്മിൽ തമ്മിലുള്ള മത്സരത്തിൽ നമ്പൂതിരിമാർ
ക്ഷകളാവേണ്ടിവന്നു. ഭരണാധികാരമില്ലാതെ സാ
കാധികാരം വെച്ചുകൊണ്ടിരുന്നിട്ടു ഫലമില്ലാതെയാ
ഞ്ഞനയം സാമുദായികനിയമത്തെ ബാധിക്കാതിരി
ല്ലാ. നമ്പൂതിരിമാരുടെ ദോഷം പറഞ്ഞു കേരള
ദരിച്ച പെരുമാക്കന്മാരും അവരുടെ പിൻഗാമികളാ
ളുവാഴുന്ന രാജാക്കന്മാരും നമ്പൂതിരിമാരുടെ പേരിൽ
തിന്നു വന്ന ദോഷമൊക്കെ സമർപ്പിക്കുന്നതു കൃതഘ്ന
മൂർദ്ധന്യംകൊണ്ടാണ്. കേരളത്തിലെ കലാപമൊ
രളരാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും സ്വേച്ഛാ
ംകൊണ്ടുണ്ടായതാണ്. ജനാധിപത്യഭരണത്തെ നശി
രാജാധിപത്യം സ്ഥാപിപ്പാൻ കാരണഭൂതന്മാർ പെ
ന്മാരാണ്. ഈ പെരുമാക്കന്മാർ ക്രമേണ നമ്പൂതി
ടെ അധികാരങ്ങൾ എല്ലാം തട്ടിപ്പറിച്ചു കേരളം പ
ങ്ങളുമാക്കി ഭാഗിച്ചു ഐക്യം കളഞ്ഞ് ഒടുവിൽ കേ
ൽ അന്തഃഛിദ്രവും കലഹവും ഉണ്ടാക്കി വിദേശീയ
പ്രവേശനം കൊടുത്തു. ഇതിന്നൊന്നും നമ്പൂതിരിമാർ
വാദികളല്ല.

രാംനൂറ്റാണ്ടിലെ ഭൂതക്കണ്ണാടകൊണ്ടു നോക്കുമ്പോൾ
നമ്പൂതിരിമാർക്ക ചില ദോഷങ്ങൾ ഉണ്ടെന്നു കാ
ാലകൌടില്യംകൊണ്ടു ചില ദോഷങ്ങൾ അവർക്ക

അല്ലെങ്കിൽ പെരുമാക്കന്മാരെ വരുത്തുവാനേ
ുണ്ടായിരുന്നില്ല. കേരളീയരായ നമുക്കുണ്ടായിട്ടുള്ള
ത്രയസ്സിന്നും കാരണഭൂതന്മാർ നമ്പൂതിരിമാരാണ്.
ളൊന്നും അവർ ഉണ്ടാക്കിയതുമല്ല. അങ്ങിനെയുള്ള
ിമാരോടു നാം വല്ല കൃതജ്ഞതയും കാട്ടുവാൻ വി
നുണ്ടെങ്കിൽ അവരെ സ്നേഹിച്ച് അവർക്ക നേരിട്ടിട്ടു
ഷങ്ങൾ പരിഹരിപ്പാൻ നാം സഹായിച്ചു നമ്മോ

ടൊപ്പം അവരെ കൊണ്ടുനടക്കുകയാണ്. എന്നാൽ
അതു ശരിയായ പ്രത്യുപകാരമാകയില്ല. അവരെ ഉ
ളു മുഴുത്ത കൃതഘ്നതയാണെന്നും ലോകത്തിൽവെച്ചു
റും പരിഷ്കൃതനിലയിൽ കേരളത്തെ ഒരു കാലം നില
യവരുടെ സ്മാരകത്തിന്നു ദോഷം തട്ടിക്കുന്ന നയമാണെ
സധൈര്യം പറയാവുന്നതാണ്. മൂലം മറന്നാൽ
യാണല്ലോ ഫലം.

സി. കുഞ്ഞിരാമ മേനോൻ








